# യാത്രാസ്മരണകൾ

ഗ്രന്ഥകർത്താ:

എസ്സ്. കെ. പൊറ്റെക്കാട്ട്

**Publishers:**
**THE MANGALODAYAM LIMITED,**
**TRICHUR.**

വില ൧ക. 4ണ.

# വിഷയവിവരം

# ൧. ആഗസ്റ്റ് പതിനഞ്ച്

1947 ആഗസ്റ്റ് 14-ാംനു-യിലെ അദ്ധരാത്രിയുടെ അവസാനനിമിഷത്തിൽ — ഇന്ത്യ വിദേശീയഭരണത്തിൽനിന്നു വിമുക്തമായിത്തീൎന്ന ആ ഔദ്യോഗികമുഹൂൎത്തത്തിൽ— ഞാൻ ഒരു സ്നേഹിതനോടൊപ്പം തലശ്ശേരികോട്ടയുടെ മുകളിലെ ഗോപുരവാതില്ക്കൽ നില്ക്കുന്നുണ്ടായിരുന്നു. ഞങ്ങൾ, രണ്ടു ജീവികൾ മാത്രമെ അപ്പോൾ അവിടെ ഉണ്ടായിരുന്നുള്ളു. ഈറൻപിടിച്ച അന്തരീക്ഷം. ഇരുട്ടും, ചാറൽമഴയും; അവയ്ക്കിടയിലൂടെ ആ മുഹൂൎത്തമറിയിക്കുന്ന ഘണ്ടാനാദം ഇഴഞ്ഞുവന്നു.

ഇന്ത്യ സ്വതന്ത്രയായിക്കഴിഞ്ഞു!

ഞങ്ങൾ സ്വതന്ത്രഇന്ത്യയിലെ പൌരന്മാരായി, അന്യോന്യം 'ജയ്ഹിന്ദ്' പറഞ്ഞ് അഭിവാദ്യം ചെയ്തു.

ആ കോട്ടവാതില്ക്കൽ കൊത്തിവെച്ച ഡച്ചുപടയാളികളുടെ രൂപങ്ങൾ ഇടയ്ക്കിടെ ഇടിമിന്നലിൽ തെളിഞ്ഞുകണ്ടുകൊണ്ടിരുന്നു. ചുവന്ന മഞ്ഞത്തലക്കെട്ടും, കുന്തവുമായി നില്ക്കുന്ന ആ പടയാളികളുടെ വേഷം എനിക്കു സുപരിചിതമാണ്. ബോംബേനഗരത്തിലെ പോലീസുകാരുടെ ഉടുപ്പ് അതിന്റെ തനിപ്പകൎപ്പാണ്. ഡച്ചുകാരുമായുണ്ടായ ഒരു പഴയ കരാറിൽ, ആ ഉടുപ്പുകൾ ബോംബേപോലീസ്സ് സിപ്പായിമാരിൽ നിലനിൎത്തിക്കൊള്ളണമെന്ന് ഒരു നിശ്ചയമുണ്ടായിരുന്നുവത്രെ. കാരണം

എന്തായാലും ആ കരാറിലെ നിശ്ചയത്തെക്കാളും പരിഹാസ്യമായ ആ വേഷവിധാനം കണ്ടു ഞാൻ പലപ്പോഴും ചിരിച്ചുപോയിട്ടുണ്ട്. സ്വതന്ത്രഇന്ത്യാഗവമ്മെണ്ടു ബോംബെ പോലീസ്സ് സിപ്പായികൾക്ക് അന്തസ്സുള്ള പുതിയ മാതൃകയിലുള്ള ഉടുപ്പുകൾ കൊടുക്കുന്ന കാലത്തും, തലശ്ശേരി കോട്ടയിലെ പടയാളികൾ ഇന്നത്തെപ്പോലെ അന്നും നിലകൊള്ളുന്നുണ്ടാകും, പഴയ സ്മരണകളെ ഉദ്ദീപിപ്പിച്ചുകൊണ്ടു്.

തലശ്ശേരി കോട്ട ഡച്ചുകാർ പണിതതാണ്. കേരളത്തിൽ ബ്രിട്ടീഷുകാരുടെ ആദ്യത്തെ ഇരിപ്പിടം തലശ്ശേരികോട്ടയായിരുന്നു. ഇംഗ്ലീഷുകാർക്ക് അന്നു പടിഞ്ഞാറൻകരയിൽ ബോംബെ കഴിഞ്ഞാൽ പിന്നത്തെ പ്രധാന സങ്കേതം തലശ്ശേരിയായിരുന്നു. വെല്ലിങ്ടൺസാഹ് പഴശ്ശിരാജാവിനോടു യുദ്ധം നടത്തിയതു് ഈ കോട്ടയെ തന്റെ സൈനികതലസ്ഥാനമാക്കിവെച്ചുകൊണ്ടാണ്. സാഹിന്റെ താമസവും കോട്ടയിൽത്തന്നെയായിരുന്നു. ഇപ്പോൾ കോട്ടയോടുതൊട്ടു കിടക്കുന്നതും, സബ്കലക്ടരുടെ ബംഗ്ലാവായി ഉപയോഗപ്പെടുത്തിവരുന്നതുമായ അതേസ്ഥലത്തു്. ടിപ്പുവുമായുള്ള കമ്പനിക്കാരുടെ യുദ്ധത്തിലും ഈ കോട്ടയ്ക്കൊരു പങ്കുണ്ടു്...... അങ്ങനെ ഇംഗ്ലീഷുകാർ ഇന്ത്യയെ ബന്ധിച്ചു കെട്ടു മുറുക്കിയ ചരിത്രപ്രധാനമായ ഒരു സ്ഥലത്തുവെച്ചുതന്നെ ആ കെട്ടു പൊട്ടുന്നതും ഞാൻ കേട്ടു.

ഞങ്ങൾ താഴെയിറങ്ങി നിരത്തിലൂടെ നടന്നു പോലീസ്സ്സ്റ്റേഷന്റെ മുമ്പിലെത്തി. എന്താണ് പൊട്ടാ

യതെന്നോ എന്താണ് കിട്ടിയതെന്നോ മനസ്സിലാകാത്ത രണ്ടു പോലീസ്സുകാർ സ്റ്റേഷൻവ്രാന്തയിൽ കത്തനെ നില്ക്കുന്നുണ്ടായിരുന്നു. ചുകന്ന കിരീടവും, ഇരുവശത്തും യൂനിയൻജാക്കും വരച്ചുവെച്ചതിന്റെ മുകളിൽ ബയനറ്റുകൾ അർദ്ധചന്ദ്രാകൃതിയിൽ നിരത്തിവെച്ച ഒരു ചുമരോടുകൂടിയല്ലാതെ ഒരു പോലീസ്സ്റ്റേഷനെ വിഭാവനം ചെയ്യാൻ എനിക്കു സാധിക്കയില്ല. ആ കൊടികൾക്കു പകരം ഉജ്ജാസറികളുടേയും കിരീടത്തിനുപകരം തലയോടിന്റെയും ചിത്രമാണ് അവിടെ വാസ്തവത്തിൽ വേണ്ടതെന്ന് എനിക്കു പലപ്പോഴും തോന്നിയിട്ടുണ്ട്. മർദ്ദനത്തിന്റെയും നിലവിളിയുടേയും രക്തത്തിന്റെയും ഉടപ്പിറപ്പാണ് അവിടത്തെ ലോക്കപ്പ്. 1930-ലെ കോൺഗ്രസ്സ് പ്രക്ഷോഭണകാലത്ത്, കോഴിക്കോട്ടെ ഒരു പോലീസ്സ്റ്റേഷനിലെ ലോക്കപ്പിൽനിന്നു ചോരയിൽ മുഴുകി ചതഞ്ഞ മുഖത്തോടും, റബ്ബർപ്പന്തുപോലെ വീങ്ങിയ കണ്ണുകളോടുംകൂടിയ ഒരു കോൺഗ്രസ്സ് വളണ്ടിയറെ ഒരു പോലീസ്സുകാരൻ മറപ്പുരയിലേയ്ക്കു തള്ളിക്കൊണ്ടുപോയ ആ കാഴ്ച ഞാൻ മറക്കുകയില്ല. ഒരുകാലത്ത്, ദേശീയപതാക പിടിച്ച കൈവിരലുകളെ ചതച്ചു ചമ്മന്തിയാക്കിയ ആ പോലീസ്സുകാർതന്നെ, ചുമരിലെ യൂനിയൻജാക്കും കിരീടവും ചുരണ്ടിമാച്ച്, ത്രിവർണ്ണക്കൊടിയുടെ ചിത്രം വരച്ചുവെയ്ക്കുന്ന രസകരമായ കാഴ്ചയും ഇന്നു രാവിലെ ഞാൻ കണ്ടു.

ആകാശത്തിൽ വെടിക്കെട്ടുകൾ പൊട്ടിച്ചിതറി പ്രകാശം പരത്തുന്നു. ഘോഷയാത്രകൾ, ജെയ്‌വിളികൾ,

പാതിരയ്ക്കു പൊറുവീണ സ്വാതന്ത്ര്യക്ഷണത്തിന്റെ കരച്ചൽ... ദൽഹിറേഡിയോ പൊടിപൊടിക്കുന്നു.

പക്ഷേ, എന്തോ എന്റെ ശ്രദ്ധ ദൽഹിയിലേക്കല്ലാ തിരിഞ്ഞതു്. പഞ്ചാബ് പ്രദേശങ്ങളും, അതിർത്തി സംസ്ഥാനവും മററുമാണ് എന്റെ മനസ്സിലേക്കു ഇഴഞ്ഞു വന്നതു്. ഞാൻ ആ പ്രദേശങ്ങളിൽ സ്വതന്ത്രനായി സഞ്ചരിച്ച കാലങ്ങളിലേക്കു് എന്റെ ചിന്തകൾ പറന്നു. ആ സ്ഥലങ്ങളെല്ലാം, ഇതാ ഒരു പത്തു നിമിഷം മുമ്പുമുതല്ക്കു് 'ഇന്ത്യയുടേതല്ലാതായിത്തീർന്നിരിക്കുന്നു. ഇന്ത്യയെ ക്രൂരമായി വലിച്ചു ചീന്തിയ ശബ്ദമാണ്, ആ ഊക്കയിലൂടെ എന്റെ ചെവിയിലണഞ്ഞതു്. സ്വതന്ത്രനായ ഒരു സഞ്ചാരി അതെങ്ങനെ സഹിക്കും? ലാഹോറും റാവൽപ്പിണ്ടിയും പെഷവാറും തക്ഷശിലയും ഇന്നു് ഒരു മറുനാട്ടിലെ നഗരങ്ങളാണെന്നു ഞാനെങ്ങനെ വിശ്വസിക്കും?

ലാഹോറിലെ പ്രശാന്തരമണീയമായ ഷാലമർ തോട്ടത്തിലെ അവിസ്മരണീയങ്ങളായ ആ സായാഹ്നങ്ങൾ!

# ൨. ലാഹോറിലെ ഷാലമർ തോട്ടങ്ങൾ

ലാഹോർ നഗരത്തിൽനിന്നു 5 മൈൽ അകലെ പരന്നുകിടക്കുന്ന ശാന്തമോഹനമായൊരു നാട്ടിലാണ്, മൂന്നു തട്ടുകൾക്കൂടിയ ഈ തോട്ടം നിലകൊള്ളുന്നതു്.

ഷാജഹാൻ ചക്രവർത്തി ഒരിക്കൽ സ്വപ്നത്തിൽ സ്വർഗ്ഗോദ്യാനങ്ങൾ ദർശിക്കയുണ്ടായെന്നും, പിറേറന്നാൾ ഉറക്കമുണർന്ന ഉടനെ, താൻ കിനാവു കണ്ട ഉദ്യാനത്തിന്റെ മാതൃകയിൽ ഒരു പുതിയ രാജകീയോദ്യാനം നിർമ്മിക്കാൻ നിർദ്ദേശിച്ചതനുസരിച്ചു സംവിധാനം ചെയ്യപ്പെട്ട തോട്ടമാണിതെന്നുമാണ് ഐതിഹ്യം. മുകിലകാലത്തെ മഹത്തായൊരു സംഭാവനയായി ഭാവനാമോഹനമായ ഈ പൂന്തോട്ടം, ഷാജഹാന്റെ ഫലീഭവിച്ച സ്വപ്നംപോലെ ഇന്നും നിലകൊള്ളുന്നു.

ഉയർന്ന കന്മതിലുകളാൽ ചുററപ്പെട്ടതും, ഏകദേശം എൺപതേക്കർ നിലമുൾക്കൊള്ളുന്നതുമായ വിശാലമായൊരു തോട്ടം. ഇരുവശത്തും, ചുകന്ന കൽമണ്ഡപങ്ങളും, അവയ്ക്കു മീതെ, നിവർത്തിപ്പിടിച്ച കുടപോലുള്ള കമകങ്ങളും ചേർന്ന ഗോപുരദ്വാരം കടന്നു ചെല്ലുന്നതു്, ഏററവും ഉയർന്ന ഒന്നാമത്തെ തട്ടിലേയ്ക്കാണ്. ചെങ്കല്ലുകൊണ്ടു കെട്ടിപ്പടുത്ത തോട്, നെടുനീളെ കാണുന്നു. രണ്ടാമത്തെ തട്ടിൽ പൊങ്ങിനില്ക്കുന്ന വെണ്ണക്കൽ മണ്ഡപത്തിന്റെ കൌതുകാവഹമായ കമകവും തെല്ലുദൂരെ നമ്മുടെ കണ്ണുകളെ എതിരേൽക്കുന്നു.

ഉയൎന്ന മതിൽക്കെട്ടിന്നരികെ സമാന്തരാളത്തിൽ, ഇഷ്ടികകൊണ്ടു പടുത്ത ഒററയടിപ്പാതകളും അവയ്ക്കരികെ നട്ടുപിടിപ്പിച്ച തേന്മാവുകളും, ഒന്നാമത്തെ കക്ഷ്യക്കു കരുപിടിപ്പിച്ചുകൊടുത്തിട്ടുണ്ടു്. മദ്ധ്യത്തിലൂടെ കിഴക്കു പടിഞ്ഞാറും, തെക്കുവടക്കും, തെളിവെള്ളം നിറഞ്ഞ തോടുകൾ. തോടുകളുടെ നടുവിലൂടെ വരിവരിയായി ജലധാരായന്ത്രങ്ങൾ. അവിടവിടെ കൊച്ചുപുൽത്തകിടികളും വൃക്ഷങ്ങളും. അങ്ങനെയാണു് ഒന്നാമത്തെ തട്ടിന്റെ കിടപ്പു്.

ഈ ഒന്നാംനിലത്തോട്ടം, ചക്രവൎത്തിയുടേയും അന്തഃപുരസ്ത്രീകളുടേയും താമസത്തിന്നും വിനോദങ്ങൾക്കും പ്രത്യേകം നീക്കിവെയ്ക്കപ്പെട്ടതായിരുന്നു. ചക്രവൎത്തിയുടെ ഉറക്കറകളും സ്നാനഗൃഹങ്ങളും മററും ഇവിടെ ഉണ്ടായിരുന്നു. ചിലപ്പോഴെല്ലാം രാജകീയദർബാറും ഇവിടെ വെച്ചു നടത്തിവന്നിരുന്നുവത്രെ.

ഇവിടേയ്ക്കു കടന്നുവന്നു് ആകപ്പാടെ ഒന്നു നോക്കുമ്പോൾ, ഇതു മൂന്നുനിലകളോടുകൂടിയ ഒരു തോട്ടമാണെന്നു തോന്നുകയില്ല. ഇതിന്റെ അററത്തു മദ്ധ്യത്തിലായി, നിൎമ്മിച്ചുവെച്ച അതിമനോഹരമായൊരു 'മാർബിൾ' മാടത്തിന്റെ മുകൾത്തട്ടിൽ കയറിനിന്നു ചുററുപാടും ഒരു വിഹഗവീക്ഷണം നടത്തിയാൽ ഉദ്യാനസംവിധാനത്തിന്റെ കലാചാതുരിയും, അവിടെ തടങ്ങലിലാക്കപ്പെട്ട പ്രകൃതിഭംഗിയും നമ്മെ അത്ഭുതപ്പെടുത്താതിരിക്കയില്ല.

തെളിനീർ നിറഞ്ഞ ഇടുങ്ങിയ ചെങ്കൽത്തോടുകളിൽ, വരിവരിയായി കുത്തനെ നില്ക്കുന്ന കലാശില്പം

നിറഞ്ഞ മെലിഞ്ഞ കൽക്കുഴലുകളുടെ സുഷിരങ്ങളിലൂടെ തണ്ണീർ തുറാറിക്കൊണ്ടിരിക്കുന്നു. പച്ചത്തീജ്ജ്വാലകൾപോലുള്ള സൈപ്രസ് ചെടികളും, അമിട്ടുപൊട്ടിയപോലെ ചിതറിച്ചാഞ്ഞ വർണ്ണപ്പൂങ്കുലകൾ വഹിക്കുന്ന പലജാതി ചെടികളും, പനിനീർപ്പടർപ്പുകളും, അക്കല്ലുകൾക്ക കരപിടിപ്പിച്ചുകൊടുത്തിരിക്കുന്നു. ഉദ്യാനമദ്ധ്യത്തിലൂടെ ഉടനീളം പോകുന്ന തോട്ടിലെ വെള്ളം, താഴെ അടുത്ത തട്ടിലുള്ള ആരാമത്തിലെ കൊച്ചുകുളത്തിൽ വീഴുന്നതു്, വെള്ളത്തെ കിക്കിളിപ്പെടുത്തി പൊട്ടിച്ചിരിപ്പിക്കുന്ന കൊത്തുപണികളുള്ള വലിയൊരു വെണ്ണക്കല്ലുപലകയ്ക്കു മീതെ അത്ഭുതകരമായൊരു നീർച്ചാട്ടം വിരചിച്ചുകൊണ്ടാണു്.

ഈ വെണ്ണക്കൽപാടത്തിന്റെ താഴത്തെ പടവുകളിറങ്ങിച്ചെല്ലുന്നതു് 'ഫൈസ്ബക്ഷ്' എന്നു വിളിച്ചുവരുന്ന രണ്ടാംനില തോട്ടത്തിലേയ്ക്കാണു്.

ഇതു മൂന്നിലുംവെച്ചു് ഏററവും ചെറുതാണെങ്കിലും ഏററവും കലാഭംഗി ഇതിന്നാണുള്ളതു്. അകത്തു ജലധാരായന്ത്രങ്ങളോടുകൂടിയതും, മിനുത്ത വെണ്ണക്കല്ലുകൊണ്ടു പടുത്തതുമായ വലിയൊരു കുളവും, കുളത്തിന്റെ നാലുഭാഗത്തും നടുവിലായി കാരാ മാർബ്ൾമന്ദിരവും നമ്മുടെ മിഴികളെ മയക്കുന്നു.

ഒന്നാമത്തെ നിലയിൽനിന്നുള്ള നീർച്ചാട്ടം താങ്ങുന്ന കുളത്തിന്റെയും, മാർബ്ൾകൊണ്ടു പടുത്ത വലിയ കുളത്തിന്റെയും ഇടയിൽ, മാർബ്ൾകൊണ്ടു് അതിമ

നോഹരമായൊരു സിംഹാസനം പണിതുവെച്ചിരിക്കുന്നു. വലിയ കുളത്തിലേയ്ക്കഭിമുഖമായിട്ടാണു് സിംഹാസനം സ്ഥാപിച്ചിരിക്കുന്നതു്. ഈ ശിലാസിംഹാസനത്തിന്റെ മൂന്നുഭാഗവും, കമനീയമായ കൊത്തുപണികളോടുകൂടിയ മാർബിൾതൂണുകൾ വിലങ്ങനെ വലയംചെയ്തു നില്ക്കുന്നു.

വലിയ മരങ്ങളോ, കൂറ്റൻ പടപ്പുകളോ ഒന്നും ഹൈസ്ബക്ഷിൽ കാണുകയില്ല. പനിനീർപ്പടപ്പുകളെക്കൊണ്ടും പൂക്കളങ്ങളെക്കൊണ്ടും നിലം മുഴുവനും പൊതിഞ്ഞുവെച്ചിരിക്കയാണു്.

ഏറ്റവും താഴ്ന്ന നിരപ്പിൽ കിടക്കുന്ന, മൂന്നാമത്തെ ഉദ്യാനത്തിലേയ്ക്കാണു് പിന്നെ നമ്മൾ പ്രവേശിക്കുന്നതു്. പലമാതിരി ഫലവൃക്ഷങ്ങളും, മാവുകളും, ചെനാർമരങ്ങളും മുറ്റി വളർന്നു മങ്ങിയ അന്തരീക്ഷത്തോടുകൂടിയ ഒരു പഴയൻ തോട്ടമാണിതു്. വിസ്തൃതമായൊരു പുൽത്തകിടിയുമുണ്ടു്. ഇരുപാർശ്വങ്ങളിലും കൂറ്റൻ ഗോപുരങ്ങളും, അതിർത്തി ഭിത്തിയുടെ ഓരോ മൂലയിലും, മകുടങ്ങളോടുകൂടിയ മണ്ഡപങ്ങളും നിലകൊള്ളുന്നു. ഈ മകുടങ്ങളുടെ ഉള്ളിൽനിന്നു പുറത്തേയ്ക്കു നോക്കിയാൽ, മേച്ചിൽസ്ഥലങ്ങളും കൃഷിനിലങ്ങളും പുൽമാടങ്ങളും ഇടകലർന്ന പഞ്ചാബിന്റെ നാട്ടിൻപുറങ്ങൾ തുറന്നുകിടക്കുന്നതു കാണാം. തോട്ടത്തിലെ മരക്കൂട്ടങ്ങളിൽനിന്നു കാട്ടുകിളികളുടെ കൂജനവും, അടുത്ത വയലിൽനിന്നു കർഷകന്റെ ഗ്രാമീണഗാനങ്ങളും ഒരേ സമയത്തു കേൾക്കാം.

ഏററവും ഉയൎന്ന മൂന്നാമത്തെ തട്ടിലെ തോട്ടത്തിൽ ഒരു പ്രത്യേകശിലാമാടം കാണ്മാനുണ്ട്. ഈ ശിലാഗൃഹം രഞ്ജിത്സിംഗ് മഹാരാജാവു പണിചെയ്യിച്ചതാണ്. ലോകസഞ്ചാരിയായിരുന്ന മൂർക്രോഫ്ററ് തുൎക്കിസ്ഥാനിലേയ്ക്കു പോകുന്ന വഴിക്ക്, മഹാരാജാവിന്റെ കൊട്ടാരം സന്ദൎശിച്ച അവസരത്തിൽ താമസിച്ചിരുന്നതു് ഈ ശിലാഗൃഹത്തിലായിരുന്നു. 1820 മെയ്മാസത്തിൽ.

ഷാജഹാൻ ചക്രവൎത്തിയുടെ കല്പനപ്രകാരം, ഈ തോട്ടങ്ങൾ നിൎമ്മിക്കപ്പെട്ടതു് 1684-ാമാണ്ടിലാണ്. ഖലീൽ ഉല്ല്ഹാ എന്നാളാണ് ഇതിന്റെ നിൎമ്മാണത്തിന്റെ മേൽനോട്ടം വഹിച്ചിരുന്നതു്. ചക്രവൎത്തിയുടെ സ്വൎഗ്ഗോദ്യാനസ്വപ്നകഥ എങ്ങിനെയിരുന്നാലും, ലാഹോറിലെ ഷാലമർതോട്ടങ്ങൾ, കാശ്മീരിലെ രാജകീയോദ്യാനങ്ങളുടെ മാതൃകയിൽത്തന്നെയാണ് സംവിധാനം ചെയ്യപ്പെട്ടിരിക്കുന്നതെന്നു നമുക്കു കാണാം. കാശ്മീരിലെ കുന്നുകൾ, തോട്ടങ്ങൾക്കു തട്ടുകൾ നിൎമ്മിക്കാൻ സഹായിച്ചു. ഇവിടെ അതു കൃത്രിമമായി ചെയ്യേണ്ടിവന്നുവെന്നു മാത്രം.

തോട്ടത്തിലെ തോടുകൾ നിറയ്ക്കാനുള്ള വെള്ളം ദൂരെ മധോപ്പൂരിൽനിന്നു വെട്ടിത്തുറന്നു് ഒഴുക്കിക്കൊണ്ടുവന്നതു് അലിമർദാൻഖാനാണ്. ഈ ജലമാൎഗ്ഗങ്ങളെ പരിഷ്കരിച്ചതു്, അലാംമുൾക്ക്ടൂണിയുമാണ്. തോട്ടങ്ങളും, അവയോടനുബന്ധിച്ച ശിലാമന്ദിരങ്ങളും മണ്ഡപങ്ങളും മററും നിൎമ്മിക്കാൻ വേണ്ടിവന്ന ചെലവു് ആറു

ലക്ഷം ഉറുപ്പികയാണ്. ഒരു വർഷവും, അഞ്ചുമാസവും നാലുദിവസവുംകൊണ്ടാണ് ഷാലമറിന്റെ പണി പൂത്തിയായതു്.

ഷാലമറിന്റെ ആദ്യത്തെ പേർ 'ഫാറാബക്ഷ്' എന്നായിരുന്നു. ഷാജഹാന്റെ ചരിത്രകാരനായ മുല്ലാ അബ്ദുൾ ഹമീദ്, ഫാറാബക്ഷ് എന്ന പേരിലാണ് ഈ പൂങ്കാവനത്തെപ്പററി പ്രതിപാദിച്ചിരിക്കുന്നതു്. ഔറംഗസീബിന്റെയും, ഷാ ആലമിന്റെയും കാലങ്ങളിലെ രേഖകളിലും ഫാറാബക്ഷ് എന്ന നാമധേയംതന്നെയാണ് കാണുന്നതു്. ഇതു്, ഷാലിമറായി മാറിയതിന്റെ കാലമോ കാരണമോ ആർക്കും അറിഞ്ഞുകൂടാ. നാദിർഷായുടെ ജീവചരിത്രകാരന്റെ കൃതികളിലാണ് ആദ്യമായി ഷാമലർ എന്ന പേരു പ്രത്യക്ഷപ്പെടുന്നതു്.

അഹമ്മദ് ഷായുടേയും, സിക്കഭരണകർത്താക്കളുടേയും കാലങ്ങളിൽ ഷാലമറിനു പല പരുക്കുകളും ഏല്ക്കേണ്ടതായി വന്നു. ലാഹോറിനെ ഭരിച്ച മൂന്നു സിക്കരാജാക്കന്മാരിലൊരാളായ ലെഹ്നാ സിംഗ്, ഈ ഷാലമർ തോട്ടത്തിലെ ഒരു ശിലാമന്ദിരം അങ്ങനെതന്നെ പൊളിച്ചുകൊണ്ടുപോയി, ലാഹോർനഗരത്തിലെ ശില്പികൾക്ക 24,000ക.ക്കു വിററതായി, ലററീഫിന്റെ ലാഹോർ ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

* * * *

ലാഹോറിലെ അനാർക്കലിത്തെരുവിലെ സായാഹ്നവും മറക്കാവുന്നതല്ല. 'കുർത്ത'യും 'ചുണി'യും പൈജാമയും ധരിച്ച പഞ്ചാബിത്തരുണികൾ കൂസലില്ലാതെ പൊട്ടിച്ചിരിച്ചുകൊണ്ട്, പരിമളം പരത്തിക്കൊണ്ടു സഞ്ചരിക്കുന്ന ആ മോഹനമായ തെരു. ഏതാണ്ട് ഏട്ടടി പൊക്കംവരുന്ന ഒരു മനുഷ്യനേയും ആ തെരുവിൽ വെച്ചാണ് ഞാൻ കണ്ടത്—അയാളുടെ പടം പത്രത്തിലൊന്നും പുറത്തുവരാത്തതിന്റെ കാരണം അയാളൊരു പത്രം വില്ക്കുന്ന പാവമായതുകൊണ്ടായിരിക്കാം. പുതിയൊരുതരം യാചകനേയും അവിടെ ഞാൻ കണ്ടു. പൊള്ളുന്ന വെയിലിൽ വിയർത്തൊലിച്ചു നടക്കുന്ന എന്റെ മുമ്പിലേയ്ക്ക് ഒരു ഭയങ്കരരൂപം നീങ്ങിവന്നു, തന്റെ കയ്യിലെ വലിയൊരു വിശറികൊണ്ടു കുറേനേരം എന്നെ വീശിക്കൊണ്ട് എന്റെ അരികിലൂടെ നടന്നു. ഞാൻ അവിടെ നിന്ന് അയാളെ സംശയത്തോടെ മിഴിച്ചുനോക്കിയപ്പോൾ അയാൾ 'വല്ലതും തരണം' എന്ന ഭാവത്തിൽ കൈനീട്ടിക്കാണിച്ചു. ഞാൻ ആ വീശിക്കൊടുക്കുന്ന പിച്ചക്കാരന് ഒരണ കൊടുത്തു.

[സപ്തംബർ, '46.]

അതിൎത്തിസംസ്ഥാനത്തിൽ പ്രായേണ ജനശൂന്യമായിക്കിടക്കുന്ന ചില മലമ്പ്രദേശങ്ങളിലൂടെ ഒററയ്ക്കു യാത്രചെയ്യുന്നതിനെപ്പററി ഞാൻ ഓൎത്തു. ആ സാഹസം ചെയ്യാൻ എന്നെ പ്രേരിപ്പിച്ചതു ബാലിശമായൊരു കൌതുകം മാത്രമാണു്. അതിൻെറ ഭയങ്കരത പിന്നീടാണു് മനസ്സിലായതു്. ആ പഠാൻവൎഗ്ഗക്കാർ പൊതുവെ ഭീകരരാണു്; അക്രമം അവൎക്കൊരു വിനോദമാണു്; കൊല ഒരു കലയും. ധൈൎയ്യമോ, ദേഹബലമോ, സത്യമോ തത്വോപദേശമോ ഒന്നും അവരുടെയിടയിൽ വിലപ്പോവുകയില്ല. അവരെ ഒററയായും കൂട്ടമായും ഞാൻ കണ്ടുമുട്ടിയെങ്കിലും, അവരെൻെറ നേരെ വിഡ്ഢിയായൊരു കുട്ടിയോടെന്നപോലെ വിനോദഭാവത്തിൽ പെരുമാറിയതേയുള്ളൂ. ഈ കറുത്ത സായ്പ് ചിലൎക്കൊരു കൌതുകവസ്തുവായും തോന്നിയിരിക്കണം.

എൻെറ ചുമലിലെ തോൽവാറിൽ തൂങ്ങിക്കിടക്കുന്ന ക്യാമറ പനപോലത്തെ ഒരു പഠാണിയെ ആകൎഷിച്ചു. അവൻ പതുക്കെ എൻെറ അടുത്തുകൂടി. അതു പടമെടുക്കുന്ന ഒരുപകരണമാണെന്നു് അവനെങ്ങനെയോ മനസ്സിലാക്കിയിട്ടുണ്ടായിരുന്നു. "എൻെറ പടം, ഇപ്പോൾ എടുത്തുതരണം." ഉൎദ്ദുവും പഷ്ടുവും ഇടകലൎന്ന ഭാഷയിൽ അങ്ങനെ ഒരുതരം ആജ്ഞാസ്വരത്തിൽ പറഞ്ഞു്, തലക്കെട്ടു് തൊട്ടു നേരെയാക്കി, കൈകൾ തൂക്കിയിട്ടു കണ്ണും തുറിച്ചുകൊണ്ടു് അവൻ എൻെറ മുമ്പിൽ കുത്തനെയൊരു നില്പു്.

ഞാൻ പറഞ്ഞു. ഉടൻ പടമെടുത്തുകൊടുക്കാൻ സാദ്ധ്യമല്ലെന്നും, ഫിലിം ഡവലപ്പുചെയ്തു പ്രിൻെറടു

ക്കാൻ * 'പിണ്ടി'യിലെത്തിയാലേ സാധിക്കയുള്ളുവെന്നും മററും എനിക്കറിയാകുംപോലെ ഞാനവനെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചുനോക്കി. അതൊന്നും അവൻെറ തലയിൽ കടന്നില്ല—പത്താൻകാരുടെ തലയെന്നു പറയുന്നതു് ആ ഭംഗിയുള്ള തലക്കെട്ടു സ്ഥാപിക്കാനുള്ള തടിപ്പലക മാത്രമാണെന്നു് എനിക്കു പലപ്പോഴും തോന്നിയിട്ടുണ്ടു്.

"നിങ്ങൾ വിചാരിച്ചാൽ ഫോട്ടോ ഇപ്പോഴത്തന്നെ തയ്യാറാക്കിത്തരാൻ സാധിക്കും—എനിക്കറിയാം." അവൻ ആ നിലയിൽ അനങ്ങാതെ നിന്നുകൊണ്ടു പറഞ്ഞു.

നിവൃത്തിയില്ലെന്നു കണ്ടപ്പോൾ, ഞാൻ എൻെറ ക്യാമറപ്പെട്ടി തുറന്നു, ക്യാമറ പുറത്തെടുത്തു്, ചില വിദ്യകളെല്ലാം കാണിച്ചു്, അവൻെറ നേർക്കു പിടിച്ചുകൊടുത്തു. അവൻ വെള്ളത്തിൽ മുങ്ങിമരിക്കുന്നവനെപ്പോലെ നിന്നു. ക്ലിക്കു്. ഷട്ടർ അമർന്നു.

അവനു തൃപ്തിയായി.

"പിണ്ടിയിൽ എത്തിയ ഉടനെ ഫോട്ടോ ശരിപ്പെടുത്തി അയച്ചുതരാം. നിങ്ങളുടെ മേൽവിലാസം തരൂ." ഞാൻ പറഞ്ഞു.

അവനു് എഴുത്തറിഞ്ഞുകൂടാ. ഒടുവിൽ അവൻ പറഞ്ഞുതന്നപ്രകാരം ഞാനവൻെറ മേൽവിലാസം എൻെറ നോട്ടുബുക്കിൽ കുറിച്ചെടുത്തു.

അന്നത്തെ നോട്ടുബുക്കു പിന്നീടു കൈമോശം വന്നുപോയി. അവൻെറ ആ പടം. അതൊരിക്കലും പു

* റാവൽപിണ്ടി.

റഞ്ഞുവരികയുമില്ല. ഫിലിം എട്ടെണ്ണവും കഴിഞ്ഞ ഒഴിഞ്ഞ ക്യാമറയാണ് ഞാനവന്റെ നേർക്ക് നീട്ടിക്കാട്ടിയിരുന്നത്.

ആ പഠാണിയും തന്റെ പടത്തിന്റെ കാര്യം പിന്നെ ചിന്തിച്ചിട്ടുണ്ടായിരിക്കയില്ല. അവരുടെ 'ഫിലോസഫി'യെ വിശദീകരിക്കുന്ന ഒരു കഥയുണ്ട്.

ഒരിക്കൽ ഒരു പഠാൻകാരൻ ഇരതെണ്ടി അലഞ്ഞു നടക്കുമ്പോൾ ഒരു നരനെ കണ്ടുകിട്ടി. അവനെ കൊലപ്പെടുത്തി, അവന്റെ കുപ്പായക്കീശ തപ്പിനോക്കിയപ്പോൾ, അതിൽ ഒന്നരയണയേ ഉണ്ടായിരുന്നുള്ളൂ. ഒന്നരയണയ്ക്കുവേണ്ടി ഒരു മനുഷ്യനെ കൊലചെയ്തതിൽ, ആ പഠാണിക്കു കഠിനമായ പശ്ചാത്താപം തോന്നി. കിട്ടിയ ഒന്നരയണയുംകൊണ്ട് അവൻ തന്റെ വൃദ്ധയായ അമ്മയുടെ അടുക്കൽ ചെന്നു. "അമ്മേ, ഞാനിന്നൊരു പാപംചെയ്തു. ഒന്നരയണയ്ക്കുവേണ്ടി ഒരു മനുഷ്യനെ കൊലചെയ്തു."

അമ്മ ഉത്തരമൊന്നും പറഞ്ഞില്ല. മകന്റെ കയ്യിൽനിന്ന് ആ പൈസ വാങ്ങി, അരയണ തിരികെ അവന്റെ കയ്യിൽത്തന്നെ കൊടുത്തു പറഞ്ഞു, "നീ പോയി മത്സ്യം വാങ്ങിക്കൊണ്ടുവാ."

കുറേ പുഴമത്സ്യം ഒരു കയറിൽ കോർത്തു തൂക്കിക്കൊണ്ട് അവൻ മടങ്ങിവന്നു.

"എത്രയെണ്ണം കിട്ടി?" അമ്മ ചോദിച്ചു.

"നൂറെണ്ണം."

"മകനേ," ആ വൃദ്ധയായ പഠാൻ മാതാവു തത്ത്വോപദേശം ചെയ്തു: "അരയണയ്ക്കു നൂറ് ജീവനെ

ഒട്ടകമാണെങ്കിൽ, ഒന്നരയണയ്ക്കു് ഒരു ജീവൻ നശിപ്പിച്ചതിൽ നീയെന്തിനു ഖേദിക്കുന്നു?......"

ഒരിക്കൽ വളരെ പത്രാസ്സിൽ വസ്ത്രധാരണം ചെയ്തു ഒരു പത്താൻയുവാവു്, തന്റെ കൈയ്ക്കു കെട്ടിയ പുതിയ സ്വർണ്ണവാച്ചു്, എന്റെ നേക്കു കാണിച്ചുകൊണ്ടു് "സമയമെത്രയായി?" എന്നു് എന്നോടു ചോദിക്കയുണ്ടായി.

തനിക്കു് ഒരു സ്വർണ്ണവാച്ചുണ്ടു് — ഇതു പിടിച്ചുപറിയിൽ കിട്ടിയതോ എന്തോ ഈശ്വരനേ അറിഞ്ഞുകൂടു — അതു കെട്ടിനടക്കുന്നതു് ഒരന്തസ്സാണെന്നും അവനറിയാം. സമയം നോക്കിപ്പറയാനറിഞ്ഞുകൂടാ എന്നുള്ളതു് ഒരു പോരായ്മയായി അവൻ കരുതുന്നില്ല. പത്താൻകാരുടെ പൊതുവേയുള്ള സ്വഭാവമാണിതു്.

അതേ; ഞാൻ അതൃത്തിസംസ്ഥാനത്തിലെ, കല്ലും പാറയും നിറഞ്ഞ മലകളെ ഓർത്തു. കൊട്ടയിൽനിന്നു പത്തിപൊക്കി നില്ക്കുന്ന സർപ്പത്തിന്റെ പ്രതീതി ജനിപ്പിക്കുന്ന തലക്കെട്ടുകളോടുകൂടിയ പുരുഷന്മാരെയും, മുന്തിരിപ്പഴക്കുലകൾപോലത്തെ മൂക്കുത്തി ചാർത്തിയ പത്താൻപെണ്ണുങ്ങളേയും ഞാൻ ഓർത്തു. അവരുടെ പശ്ചാത്തലത്തിൽ, പരുത്ത മലകളുടെ പാർശ്വഭാഗങ്ങളിൽ വലിയ പേടകങ്ങൾ നിരത്തിവെച്ചപോലെ തോന്നുന്ന അവരുടെ മരക്കുടിലുകളും, മുമ്പിൽ തട്ടുതട്ടായി കിടക്കുന്ന മലംകൃഷിസ്ഥലങ്ങളും ഇടകലർന്ന കാട്ടുഗ്രാമങ്ങളും ഞാൻ കണ്ടു.

# ൩. തക്ഷശില

അൎദ്ധരാത്രിയിലാണ് ഞാൻ തക്ഷശിലയിൽ എത്തിച്ചേൎന്നതു്. നിലാവില്ലാത്ത ഒരു തണുത്ത രാത്രി.

അതിൎത്തിസംസ്ഥാനത്തിലെ റാവൽപിണ്ടിയിൽനിന്നു 28 നാഴിക വടക്കുപടിഞ്ഞാറു കിടക്കുന്ന ടാക്സില റെയിൽവേസ്റ്റേഷന്റെ കിഴക്കുഭാഗത്തായിട്ടാണ് തക്ഷശിലയുടെ അവശിഷ്ടങ്ങൾ കിടക്കുന്നതു്.

സ്റ്റേഷനിലെ ഒന്നാംക്ലാസ് വെയിററിങ്ങ്റൂമിലിരുന്നുകൊണ്ടു ഞാൻ കിഴക്കോട്ടു കണ്ണോടിച്ചു. ഇരുട്ടിന്റെ കറുത്ത പട്ട് ആ പ്രാചീനനഗരാവശിഷ്ടങ്ങളുടെ ശവപ്പെട്ടിയെ മൂടിയിരുന്നു. തണുപ്പും നിശ്ശബ്ദതയും അന്തരീക്ഷത്തിൽ കാവൽ നിന്നിരുന്നു.

ശതാബ്ദങ്ങളിലെ സംസ്കാരങ്ങളെ ഉറക്കിക്കിടത്തിയ ആ അന്ധകാരത്തിൽ ഞാൻ ചില ചിത്രങ്ങൾ തെളിഞ്ഞുകണ്ടു.

2272 സംവത്സരങ്ങൾക്കപ്പുറമാണതു്. സ്വതന്ത്രമെങ്കിലും, സമ്പൽസമൃദ്ധമെങ്കിലും അയൽരാജാക്കന്മാരെ ഭയന്നുകഴിയുന്ന ദുൎബ്ബലമായ ഒരു ഹൈന്ദവരാജ്യം.

വിദേശീയരായ വിദ്യാൎത്ഥികളും, ഭാരതത്തിലെ ഓരോ കോണിൽനിന്നും ഉന്നതവിദ്യാഭ്യാസത്തിനു വന്നുചേൎന്ന വിദ്യാധുരന്ധരന്മാരും ഇടതിങ്ങിയ വിശ്വവിദ്യാലയം ഒരു വശത്തു്. വൈദ്യസംബന്ധമായ ഗവേഷണ

ങ്ങളും വേദവ്യാഖ്യാനങ്ങളും അവിടെവെച്ചു നിർവ്വഹിക്കപ്പെടുന്നു. ചാണക്യൻെറ മേധസ്സുപോലും മൂർച്ചകൂട്ടിക്കൊടുത്തതു് അവിടത്തെ അദ്ധ്യാപനമാണു്. അങ്ങിനെ ഒരുവശത്തു വിജ്ഞാനവിതരണം നടന്നുകൊണ്ടിരിക്കെ, അടുത്ത തെരുവിൽനിന്നു് ഒരു ലേലംവിളി നടക്കുന്നു. അവിവാഹിതകളായ യുവതികളെ പരസ്യമായി ലേലം വിളിച്ചുവില്ക്കുന്ന ബഹളമാണതു്. ഭാര്യാവൃന്ദങ്ങളും വെപ്പാട്ടികളും നിറഞ്ഞ അന്തഃപുരത്തിൽനിന്നു പ്രൌഢകളും മദ്യപാത്രവും മുമ്പിൽവെച്ചു കാട്ടുജാതിക്കാരുടെ നൃത്തങ്ങളും കണ്ടു രസിക്കുന്നൊരു വംശം മറ്റൊരിടത്തു്. അല്പം അകലെയുള്ള വെളിമ്പ്രദേശത്തിൽ കഴുകന്മാർ വട്ടം ചുററി പറന്നു താഴുന്നു. മൃതദേഹങ്ങൾ സംസ്കരിക്കപ്പെടാതെ, കഴുകൻമാർക്കു് എറിഞ്ഞുകൊടുക്കുന്നു. 'പൊതുശ്മശാന'മാണവിടം......

അപായസൂചകമായ ഒരു കുഴൽവിളി അന്തരീക്ഷത്തെ ചലിപ്പിക്കുന്നു. ചാരന്മാർ രാജസന്നിധിയിൽ ഓടിച്ചെന്നു് ഇങ്ങിനെ ഉണർത്തിക്കുന്നു.

"യവനപ്പട വരുന്നു! അലക്സാന്തർ ചക്രവർത്തിയുടെ മുപ്പതിനായിരം ഭടന്മാർ, ഹെഫായിസത്യൻ പെർഡിക്കാസ്സ് എന്നീ രണ്ടു പടനായകന്മാരുടെ കീഴിൽ ഹിന്ദുസ്ഥാനാക്രമണത്തിനു മുമ്പോട്ടു നീങ്ങിയിരിക്കയാണു്. ചക്രവർത്തി ശേഷിച്ച സൈന്യവിഭാഗത്തോടുകൂടി 'നികൈയ്യാ' എന്ന ജനപദത്തിൽ താവളമുറപ്പിച്ചിരിക്കയാണു്."

തക്ഷശിലയിലെ രാജാവു പുഞ്ചിരിതൂകിക്കൊണ്ടാണു് ആ വർത്തമാനം സ്വീകരിക്കുന്നതു്. അയൽരാജാക്കന്മാരോടു പകവീട്ടാനുള്ള നല്ലോരവസരം കൈവന്നിരിക്കുന്നുവെന്നു് അദ്ദേഹം കരുതുന്നു.

ഉടൻതന്നെ, തന്റെ സർവ്വസ്വവും ആ മാസിഡോണിയൻചക്രവർത്തിക്കു് അടിയറവെച്ചിരിക്കുന്നുവെന്ന സന്ദേശം ചക്രവർത്തിയെ അറിയിക്കാൻ രാജാജ്ഞ പുറപ്പെടുന്നു.

പിറ്റത്തെ വർഷം. അലക്സാണ്ടറുടെ കീഴിലുള്ള പടതന്നെയാണു് വരുന്നതു്. തക്ഷശിലയിലെ മുമ്പത്തെ രാജാവു മരിച്ചു. പുത്രനായ അംഫിയുടെ കിരീടധാരണത്തിനുള്ള ഒരുക്കങ്ങളാണു് തക്ഷശിലയിൽ നടക്കുന്നതു്. അംഫി 30 ഗജങ്ങൾക്കു ചുമക്കാനുള്ള കാഴ്ചദ്രവ്യങ്ങളും 200 കട്ട വെള്ളിയും, 700 കുതിരകളെയും, 3000 കാളകളെയും, 10,000 ആടുകളെയും അലക്സാണ്ടർക്കു കാഴ്ചവെച്ചു് ഇങ്ങിനെ ഉണർത്തിക്കുന്നു: "യവനസമ്രാട്ടേ, വിജയിപ്പതാക! എന്റെ രാജ്യത്തെയും സൈന്യത്തെയും പടക്കോപ്പുകളെയും ഞാൻ അങ്ങേക്കു് അടിയറവെച്ചു വണങ്ങുന്നു. പകരം എന്റെ അയൽരാജാക്കന്മാരായ പുരുഷോത്തമനേയും അഭിസാരരാജാവിനേയും ഒരു പാഠം പഠിപ്പിച്ചാൽ മതി. അവരെ പരാജയപ്പെടുത്തി ഹിന്ദുസ്ഥാനം കൈവശപ്പെടുത്താനുള്ള എല്ലാ ഉപായങ്ങളും ഞാൻ പറഞ്ഞുതരാം. സിന്ധുനദിക്കു പാലംകെട്ടാൻ ഞാൻ എല്ലാ സഹായങ്ങളും ചെയ്തുതരാം."

പുരുഷോത്തമനുമായി യുദ്ധംചെയ്യാൻ ആ വിദേശസൈന്യം തക്ഷശിലയിൽ വിശ്രമിക്കുന്നു.

അങ്ങിനെ അതിനുമുമ്പ് ഒരു യൂറോപ്യൻസഞ്ചാരിയോ, ആക്രമിയോ കാലെടുത്തുകുത്തിയിട്ടില്ലാത്ത ഹിന്ദുസ്ഥാനത്തിലെ മണ്ണിലേക്കു കടക്കാൻ ആ യവനചക്രവത്തിക്ക് ഒറ്റുനിന്ന ആ രാജകീയകരിങ്കാലനായ അംഫിയുടെ വൈരനിര്യാതനപ്പുഞ്ചിരിയേയും ഞാൻ കാണുന്നു

*  *  *  *

നാലു വഷത്തിനുശേഷം ആ മാസിഡോണിയൻ സൈന്യങ്ങളെ ചന്ദ്രഗുപ്തൻ ആട്ടിയോടിക്കുന്നു. തക്ഷശില വീണ്ടും രാജകുമാരന്മാരും അകിഞ്ചനരും ഒരേ നിലയിൽ വിദ്യാഭ്യാസം നിവ്വഹിക്കുന്ന മഹാകേന്ദ്രമായിത്തന്നെ നിലകൊള്ളുന്നുണ്ട്.

## അശോകചക്രവത്തിയുടെ കാലം

ഭാരതവഷത്തിന്റെ നാഡിമിടിപ്പുതന്നെ ബുദ്ധമതസന്ദേശമായിത്തീന്നിരിക്കുന്നു. വിശ്വഭാരതിയെ തക്ഷശിലയിൽ കുടിയിരുത്തിയിരിക്കയാണ്. വിജ്ഞാനത്തിന്റെ കട്ടവിലത്തെ വാക്കു തക്ഷശിലയിൽനിന്നാണുച്ചരിക്കപ്പെടുന്നതു്. ചക്രവത്തിയുടെ സ്വന്തം ചെലവിൽ ൬൪,൦൦൦ ബുദ്ധഭിക്ഷുക്കൾ തക്ഷശിലയിൽ താമസിക്കുന്നുണ്ട്. ആ സവ്വകലാശാലയിൽ വേദങ്ങളും 18 കലകളും ശില്പശാസ്ത്രവും ഹസ്തിവിദ്യയും മന്ത്രവാദവും പക്ഷിമൃഗാദിഭാഷാഗ്രഹണവും വൈദ്യവും പഠിപ്പിച്ചുവരു

ന്നു. ചാണക്യനു വിദ്യാഭ്യാസം കൊടുത്തതു തക്ഷശിലാസർവ്വകലാശാലയാണു്. ബിംബിസാരന്റെ കൊട്ടാരം വൈദ്യനായിരുന്ന ജീവകനു വിദ്യാഭ്യാസം നൽകിയതും ഈ തക്ഷശിലതന്നെയാണു്. കനിഷ്കന്റെ കാലത്തു വൈദ്യരാജനായിരുന്ന ചരകനും തത്വചിന്തകനായ കാത്യായനീപുത്രനും മഹാകവിയായ അശ്വഘോഷനും ഈ വിശ്വവിദ്യാലയത്തെത്തന്നെയാണലങ്കരിച്ചിരുന്നതു്. കുഷൻമേധാവിത്വം അസ്തമയോന്മുഖമായിത്തീരുകയും ഗുപ്തവംശം പ്രാബല്യത്തിൽ വരികയും ചെയ്യുന്നതോടുകൂടി തക്ഷശില ചരിത്രത്തിൽനിന്നു മങ്ങിത്തുടങ്ങുന്നു......അഞ്ചാംശതകത്തിൽ ഹൂണന്മാരുടെ ആക്രമണം......പട്ടതിരി കത്തിക്കൊണ്ടിരുന്ന തക്ഷശിലയുടെ പ്രഭാവം ആ ഹൂണാക്രമണക്കൊടുങ്കാറ്റിൽ കെട്ടണയുന്നു. ക്രി. പി. 7-ാം ശതാബ്ദത്തിൽ ഹൂയൻഷാങ്ങ് എന്ന ചീനസഞ്ചാരി തക്ഷശിലയിലെത്തിച്ചേരുന്നു. അതിന്റെ ശ്മശാനംപോലുള്ള കിടപ്പു കണ്ടു് അദ്ദേഹം നിരാശതയോടെ തന്റെ യാത്രക്കുറിപ്പിൽ ഇങ്ങിനെ എഴുതുന്നു: "ഇതിന്റെ പ്രാചീനമഹിമയെ അനുസ്മരിപ്പിക്കുന്ന ഒന്നുംതന്നെ ഇവിടെ കാണുന്നില്ല. ഇന്നു് ഇതു കാഷ്മീരിന്റെ അധീനതയിൽ കിടക്കുന്ന ഒരു വെറും പ്രദേശമാണു്."

അങ്ങിനെ ആ ഏഴാംനൂറ്റാണ്ടുമുതൽ ഇന്നു് ഇരുപതാംനൂറ്റാണ്ടുവരെ അധഃപതിച്ചും അന്തരിച്ചും കേവലം സ്മരണകളിൽ ഒട്ടിപ്പിടിച്ചുനില്ക്കുന്ന ഒരു ഭൂമിയാണു് ആ ഇരുട്ടിൽ മറഞ്ഞുകിടക്കുന്നതു്. പ്രഭാതത്തിൽ

തക്ഷശിലയുടെ തനിക്കോലം ആദ്യമായിക്കണ്ടപ്പോൾ എനിക്കു വലിയ നിരാശതയാണുണ്ടായതു്.

നരച്ച വയലുകൾ; അവിടവിടെ ചില ചാലുകൾ; വരണ്ടുകിടക്കുന്ന ചില കണ്ടങ്ങൾ—ഇത്രമാത്രം. ജരാനര ബാധിച്ച ഒരു മുത്തശ്ശി.

പക്ഷേ, ആ മുത്തശ്ശി അത്ഭുതകരങ്ങളായ അനേകം പഴങ്കഥകൾ പറഞ്ഞുതരും.

തീവണ്ടിയാപ്പീസ്സിൽനിന്നു് ഒരു നാഴിക ദൂരെയാണു് 'ആർക്കിയോളജിക്കൽ മ്യൂസിയം.' ഞാൻ അവിടേക്കു നടന്നു.

അവശിഷ്ടങ്ങളുടെ മീതെ ചില ചൂണ്ടിപ്പലകകൾ കണ്ടുതുടങ്ങി. കൃഷിനിലങ്ങൾക്കിടയിൽക്കിടക്കുന്ന ആ സ്ഥലങ്ങൾക്കു മറ്റൊരു പ്രത്യേകതയും കണ്ടില്ല. ചില മേടുകളും, കല്ലും മണ്ണും കൂടിച്ചേർന്ന കൂമ്പാരങ്ങളും അവിടവിടെ മുഴച്ചുനിന്നിരുന്നു. അവിടത്തെ ഓരോ മൺതരിയിലും ചരിത്രത്തിന്റെ ജീവരക്തം പുരണ്ടുകിടക്കുന്നുണ്ടു്.

മ്യൂസിയം കാണാനുള്ള ടിക്കററു വാങ്ങി അകത്തു പ്രവേശിച്ചു. കുറച്ചുനേരം അതിന്നകത്തു ചിലതെല്ലാം ചുററിക്കണ്ടു്, ആ പുരാണവസ്തുക്കളുടെ മൂലസ്ഥാനങ്ങൾ കാണാനുള്ള തിടുക്കത്തോടുകൂടി, ഞാൻ നഗരാവശിഷ്ടങ്ങൾ സന്ദർശിക്കാനുള്ള പ്രത്യേകാനുവാദപത്രവും വാങ്ങി പുറത്തു കടന്നു.

ആ അവശിഷ്ടസ്ഥാനങ്ങൾ വളരെ വൃത്തിയായി സൂക്ഷിച്ചുവരുന്നുണ്ടെന്നതു പ്രസ്താവ്യമാണു്. ഇരുവശത്തും

കാററാടിമരങ്ങൾ വെച്ചുപിടിപ്പിച്ചു നിരത്തുകൾ ആ സ്ഥാനങ്ങളിലേക്കു വഴികാട്ടിത്തരുന്നുമുണ്ടു്. ചില പ്രധാനസ്ഥലങ്ങളിലെല്ലാം സൂക്ഷിപ്പുകാരേയും നിർത്തിയിട്ടുണ്ടു്.

മൂന്നു നഗരങ്ങളുടെ അവശിഷ്ടങ്ങളും, രണ്ടു ഡജൻ സ്തൂപങ്ങളും, കുറേ ബൌദ്ധമന്ദിരങ്ങളും ഖനനംചെയ്യപ്പെട്ടിട്ടുണ്ടു്.

## ഭീർമൌണ്ടു്

തക്ഷശിലയിൽ അറിയപ്പെട്ട നഗരങ്ങളിൽവെച്ചു് ഏററവും പ്രാചീനമായ നഗരം 'ഭീർ മൌണ്ടു്' ആണു്. ആർക്ക്യാളജിക്കൽ മ്യൂസിയം സ്ഥിതിചെയ്യുന്നതു് ഈ പ്രാചീനനഗരസ്ഥാനത്തിന്റെ വടക്കെ അരികിലാണു്. 2800 സംവത്സരങ്ങൾക്കപ്പുറം അഭിവൃദ്ധിയോടെ പരിലസിച്ചിരുന്ന ഈ നഗരിയിൽ, മഹാനായ അലക്സാന്തർ ചക്രവർത്തി പുരുഷോത്തമനുമായുണ്ടായ യുദ്ധത്തിനുമുമ്പു്, തക്ഷശിലയിലെ രാജാവായ അംഭിയുടെ ആതിത്ഥ്യം സ്വീകരിച്ചു കുറച്ചു ദിവസം വിശ്രമിച്ചതു് ഇവിടെയാണു്.

## സിർക്കപ്പു്

ഭീർമൌണ്ടിൽനിന്നു് ഏകദേശം ഒരു മൈൽ വടക്കുകിഴക്കായി, താമ്രാനദിയുടെ തീരത്തു സിർക്കപ്പു് നഗരത്തിന്റെ അവശിഷ്ടങ്ങൾ മൂടിക്കിടന്നിരുന്നു. ക്രി. മു. 190-ൽ, ഡിമീട്രിയസ്സ് എന്ന യവനരാജാവു്, തന്റെ സാമ്രാജ്യത്തെ വടക്കുകിഴക്കൻ പഞ്ചാബിലേക്കു വ്യാപിപ്പിച്ചപ്പോൾ തന്റെ ഇന്ത്യൻസാമ്രാജ്യത്തിന്റെ തലസ്ഥാനം തക്ഷശിലയിൽനിന്നു സിർക്കപ്പിലേക്കു മാററുക

യാണുണ്ടായത്. അശോകവർദ്ധനന്റെ കാലത്തിനുശേഷം, പല യവനരാജാക്കന്മാരും ഒരു നൂറ്റാണ്ടുകാലം സിർക്കപ്പിനെ തലസ്ഥാനമാക്കി ഭരിച്ചുവന്നു. പിന്നീട്, ഭരണാധികാരികളായി വാണ, സിതിയൻ, പാർത്ഥൻ, കുഷൻ എന്നീ വിദേശവർഗ്ഗക്കാരും സിർക്കപ്പിനെത്തന്നെയാണ് തലസ്ഥാനമാക്കി വെച്ചുകൊണ്ടിരുന്നത്. എന്നാൽ കനിഷ്കൻ തന്റെ തലസ്ഥാനത്തെ സിർക്കപ്പിൽനിന്നു സിർക്ഷ് എന്ന സ്ഥലത്തേയ്ക്കു മാറ്റി. (ഭീർമൌണ്ടിൽനിന്നു 8 നാഴിക കിഴക്കാണ് സിർക്ഷ്. ക്രി. പി. അഞ്ചാംശതകത്തിലുണ്ടായ ഹൂണന്മാരുടെ ആക്രമണംവരേയ്ക്കും സിർക്ഷ് സ്വപ്രശസ്തിയെ നിലനിർത്തിക്കൊണ്ടിരുന്നു.)

സിർക്കപ്പ് നഗരത്തിന്റെ സ്ഥാനത്ത് ഇന്ന് ഒരു ഗ്രീക്കുക്ഷേത്രവും ഒന്നുരണ്ടു ബൌദ്ധമഠങ്ങളുമൊഴികെ മറ്റൊന്നും ശേഷിച്ചിട്ടില്ല. ഭൂമിക്കടിയിൽനിന്നു പല വിശിഷ്ടസ്മാരകങ്ങളും ഖനനംചെയ്തു കിട്ടിയിട്ടുണ്ട്. ഇപ്പ്രദേശം മുഴുവനും സനിഷ്കർഷം ഖനനംചെയ്തതിന്റെ ഫലമായി, ഉഴുതിട്ട കണ്ടംപോലെ കിടക്കുകയാണ്. പണ്ടത്തെ വിദേശീയരുടെ ഭരണകേന്ദ്രങ്ങളിലേയ്ക്കു സോൽക്കണ്ഠം നോക്കുന്ന സന്ദർശകന്റെ കണ്ണിൽ കുരുങ്ങുന്നത് 'ഇവിടെ ഒരു മഠമുണ്ടായിരുന്നു.' 'ഇവിടെ ഒരു യവനമന്ദിരം സ്ഥിതിചെയ്തിരുന്നു' എന്നിങ്ങനെയുള്ള ചില ചൂണ്ടുപലകകൾ മാത്രമാണ്. അങ്ങിനെ ആ പ്രാചീനനഗരത്തിന്റെ ശ്മശാനത്തിന്റേയും ശ്മശാനമേ നാമിന്നു കാണുന്നുള്ളു.

‘ഇരട്ടതലക്കുഴികന്മാരുടെ ക്ഷേത്ര’ത്തിന്റെ കീഴ്മതിൽക്കെട്ടുകൾ കേടുതട്ടാതെ കിടക്കുന്നുണ്ട്. ഈ ക്ഷേത്രത്തിന്റെ സമീപത്തുനിന്നു വിലയേറിയ പല നിക്ഷേപങ്ങളും ഖനനംചെയ്തുകിട്ടിയിട്ടുണ്ട്. ഡയോനിസസ്സ് എന്ന യവനദേവന്റെ തലയുടെ വെള്ളിപ്രതിമയും ഹര്‍പ്പോക്രെട്ടീസ് എന്ന ഈജിപ്ഷ്യൻ ബാലദേവന്റെ ഓടുകൊണ്ടുള്ള പ്രതിമയും യവനവാഴ്ചക്കാലത്തു നടപ്പിലുണ്ടായിരുന്ന സ്വർണ്ണാഭരണങ്ങളും, മററു അപൂർവ്വവസ്തുക്കളും അടങ്ങിയ നിക്ഷേപം ഇവിടെനിന്നു കിട്ടിയതു മ്യൂസിയത്തിൽ പ്രദർശനത്തിനു വെച്ചിരിക്കുന്നു.

അവശിഷ്ടസ്ഥലങ്ങളിൽവെച്ച് ഏററവും വിശാലമായതു സിർക്കപ്പാണ്. വലിയൊരു മുസ്ലീംശ്മശാനംപോലെയാണ് അതിന്റെ ഇന്നത്തെ കിടപ്പ്. ഇന്ത്യയുടെ പ്രാചീനചരിത്രത്തിലെ മാഞ്ഞുപോയ ഏടുകളെ തെളിയിക്കാൻ ഈ മൺകൂമ്പാരങ്ങൾ സഹായിച്ചിട്ടുണ്ട്.

### ജൌണ്ഡിയാൽ ക്ഷേത്രം

ഇതൊരു പാർസിക്ഷേത്രമാണ്. സിർക്കപ്പിൽനിന്നു മുക്കാൽമൈൽ നേർവടക്കായി സ്ഥിതിചെയ്യുന്ന ഈ കരിങ്കൽക്ഷേത്രത്തിന് ഏതാണ്ട് 1800 വർഷത്തെ പഴക്കമുണ്ട്. അഗ്നിദേവന്റെ ആരാധനയ്ക്കുവേണ്ടി ഉപയോഗിക്കപ്പെട്ടിരുന്ന ഈ ക്ഷേത്രത്തിന്റെ മുൻവശത്തെ വാതിൽക്കട്ടിലയും, മുകളിലത്തെ വാതിൽപ്പടിയും, മതിൽക്കെട്ടിന്റെ ചില ഭാഗങ്ങളും മാത്രമേ അവശേഷിച്ചു കാണുന്നുള്ളു. പക്ഷേ ഇതു പൂർവ്വസ്ഥിതിയിൽ, കൂററൻ കരിങ്കൽക്കെട്ടുകളോടുകൂടിയ വിശാലവും ഉന്നത

വുമായൊരു വിചിത്രഗംഭീരക്ഷേത്രമായിരുന്നുവെന്ന് ഇ
തിന്റെ അവശിഷ്ടങ്ങളിൽനിന്നുതന്നെ നമുക്കു മനസ്സി
ലാക്കാൻ കഴിയും.

## ജൌലിയൻ

ജൌണ്ഡിയാൽ ക്ഷേത്രത്തിൽനിന്നു 4 നാഴികല്ലരെ
താഴ്‌വാരത്തിന്റെ ഒരു കോണിലായി, ഒരു കുന്നിന്മുക
ളിൽ കോട്ടയുടെ ആകൃതിയിൽ കാണപ്പെടുന്ന സ്ഥല
മാണ് ജൌലിയൻ. ക്രി. പി. 2 മുതൽ 5 വരെ ശതാബ്ദ
ങ്ങൾക്കിടയിൽ അഭിവൃദ്ധിയോടെ നിലനിന്നിരുന്ന ഒരു
ബൌദ്ധകേന്ദ്രത്തിന്റെ അവശിഷ്ടങ്ങളാണ് ഇവിടെ
നാം കാണുന്നതു്. വിശിഷ്ടമായൊരു ബുദ്ധമതവിദ്യാകേ
ന്ദ്രമായിരുന്നു ജൌലിയൻ. പരിസരത്തിന്റെ ഏകാന്ത
തയും പ്രശാന്തതയുമായിരിക്കണം, അവിടെ ആ മല
ഞ്ചെരിവിൽ അങ്ങിനെയൊരു സർവ്വകലാശാല നിർമ്മി
ക്കാൻ അന്നത്തെ സന്യാസിമാരെ പ്രേരിപ്പിച്ചതു്. ഇവി
ടത്തെ സ്തൂപങ്ങളിൽനിന്നു ധാരാളം പ്രതിമകളും, കൊ
ത്തുപണികളും ലേഖനങ്ങളും നിറഞ്ഞ കുമ്മായപ്പലക
കളും കണ്ടുകിട്ടിയിട്ടുണ്ടു്. അതിമനോഹരമായ ഒരു ബു
ദ്ധപ്രതിമ യാതൊരു കേടും തട്ടാത്ത നിലയിൽ ഇവിടെ
നിന്നു കിട്ടിയതു മ്യൂസിയത്തിൽ വെച്ചിട്ടുണ്ടു്. സ്തൂപങ്ങളു
ടെ കീഴ്ഭാഗത്തു കുമ്മായംകൊണ്ടുണ്ടാക്കിയ ബുദ്ധജീവി
തചിത്രങ്ങളും മററും ഏററവും കലാപൂർണ്ണങ്ങളായ കാഴ്ച
കളാണ്.

പ്രാർത്ഥനാഹാളും, ഭിക്ഷുമന്ദിരങ്ങളും, അദ്ധ്യയനമ
ന്ദിരങ്ങളും, ധ്യാനഗൃഹങ്ങളും, ഭോജനശാല, പാചകശാ

ല, മഠാഗ്രശാല, കലവറ, കളിമുറി മുതലായവയെല്ലാം ഉൾക്കൊള്ളുന്ന വിശാലമായൊരു വൈഭവകേന്ദ്രമായിരുന്നു, ഈ കുന്നിനുകളിലെ കോട്ട.

തക്ഷശിലയിൽ ഇന്നു കാണുന്ന അവശിഷ്ടങ്ങളിൽ ഭൂരിഭാഗവും ബുദ്ധമതപ്രാബല്യകാലത്തെ അനുസ്മരിപ്പിക്കുന്നവയാണ്. അവ അങ്ങുമിങ്ങും, പ്രാചീനതയുടെ പ്രാതിനിധ്യവും വഹിച്ചുകൊണ്ട് ഒറ്റപ്പെട്ടുനില്ക്കുന്നു. അധികവും സ്തൂപങ്ങളാണ്.

പണ്ടുകാലങ്ങളിൽ, മറവുചെയ്യപ്പെട്ട ശവങ്ങളുടെ മീതെ കെട്ടിയുയർത്തിയ മേടകൾക്കാണ് സ്തൂപങ്ങൾ എന്നു പറഞ്ഞുവരുന്നത്. എന്നാൽ ബുദ്ധമതകാലത്തു ബുദ്ധന്റെയോ പ്രമുഖരായ ബുദ്ധസന്യാസിമാരുടെയോ അവശിഷ്ടങ്ങളോ, സ്മാരകങ്ങളോ അടക്കം ചെയ്ത മണ്ഡപങ്ങൾക്കും സ്തൂപങ്ങൾ എന്ന പേർ നൽകിയിരുന്നു. ഏതെങ്കിലും സ്ഥലത്തിന്റെ ദിവ്യതയോ പരിശുദ്ധിയോ പ്രാധാന്യമോ പ്രഖ്യാപനംചെയ്യാനും അവിടെ സ്തൂപങ്ങൾ നിർമ്മിക്കുക പതിവായിരുന്നു. സ്തൂപങ്ങളുടെ ബാഹ്യാകൃതിയിൽനിന്ന് അവയ്ക്കുള്ളിൽ എന്തെങ്കിലും വിശിഷ്ടാവശിഷ്ടങ്ങൾ അടക്കംചെയ്തിട്ടുണ്ടോ എന്നു നിർണ്ണയിക്കാൻ സാധിക്കയില്ലെങ്കിലും മിക്കവാറും എല്ലാ സ്തൂപങ്ങൾക്കുള്ളിലും എന്തെങ്കിലും വിശിഷ്ടവസ്തുക്കൾ നിക്ഷേപിച്ചിട്ടുണ്ടായിരിക്കും.

## ധർമ്മരാജികസ്തൂപം

തക്ഷശിലയിൽ അവശേഷിച്ച സ്തൂപങ്ങളിൽവെച്ച് ഏററവും പ്രധാനം ധൎമ്മരാജികസ്തൂപമാണ്.

ഭീർമൌണ്ടിൽനിന്ന് ഒന്നര നാഴിക അകലെ, താഴ്വാരത്തിന്റെ തെക്കെപ്പകുതിയിൽ, ഇന്നു ചിർത്തോപ്പ് എന്നു വിളിച്ചുവരുന്ന സ്ഥലത്താണ് ഈ ബൃഹൽസ്തൂപം സ്ഥിതിചെയ്യുന്നതു്.

ഈ മഹാസ്തൂപം നില്ക്കുന്ന സ്ഥലം, ക്രി. പി. ഒന്നാംശതകത്തിന്റെയും നാലാംശതകത്തിന്റെയും ഇടയിൽ അഭിവൃദ്ധിപ്പെട്ട ഒന്നായിരുന്നു.

അവിടെ അനേകം ബുദ്ധമന്ദിരങ്ങളും ദേവാലയങ്ങളും ചൈത്യങ്ങളും വിഹാരങ്ങളും ഉണ്ടായിരുന്നതിന്റെ അവശിഷ്ടങ്ങൾ ഇന്നും കാണാം. ധൎമ്മരാജികസ്തൂപമാണ് ഏററവും വലിയതു്. മററു ചെറുസ്തൂപങ്ങളുടെ നടുവിൽ, ഒരു ചെറിയ കുന്നുപോലെ, ഇതിന്റെ അവശിഷ്ടം നിലകൊള്ളുന്നു.

ഈ മഹാസ്തൂപത്തിന്റെ തറ, ക്രി. പി. ഒന്നാംശതകത്തിൽ, പാൎത്ഥിയൻവൎഗ്ഗക്കാർ നടപ്പിൽ വരുത്തിയ കല്പണിയുടെ മാതൃകയിലാണ്. ക്രി. മു. ഒന്നാംശതകത്തിൽ, ശകവൎഗ്ഗക്കാരുടെ കല്പണിമാതൃകകളും ചില പഴയ ഭിത്തികളിൽ കാണപ്പെടുന്നു.

ചിർതോപ്പിന്റെ പിൻവശം ഉയൎന്ന കുന്നിൻനിരകളാണുള്ളതു്. ധൎമ്മരാജികസ്തൂപത്തിന്റെ അവശിഷ്ടമല്ലാതെ ഇവിടെ വിശേഷിച്ചു കാണാനൊന്നുമില്ല. ഭ

ന്നു പ്രസ്താവിച്ചതുപോലെ ഇവിടെയുണ്ടായിരുന്നതെല്ലാം കിളച്ചെടുത്തു മ്യൂസിയത്തിൽ സൂക്ഷിച്ചിരിക്കയാണ്.

മൊഹ്റാ മൊറാദു, ഗിരി, കലാവാൻ, പിപ്പല മുതലായവയാണ് ബുദ്ധകലാവശിഷ്ടങ്ങൾകൊള്ളുന്ന മററു സ്ഥലങ്ങൾ.

ഭല്ലാർസ്തൂപം സ്ഥിതിചെയ്യുന്നതു താഴ്വാരത്തിന്റെ വടക്കെ അരികിലാണ്. ബുദ്ധദേവന്റെ ചില അവശിഷ്ടങ്ങൾ ഈ സ്തൂപത്തിനുള്ളിലുണ്ടായിരുന്നുവെന്നു വിശ്വസിക്കപ്പെടുന്നു.

ഈ അവശിഷ്ടങ്ങളെല്ലാം ഏതാണ്ടു പന്ത്രണ്ടു ചതുരശ്രമൈൽ വിസ്തീർണ്ണത്തിടയിലാണ് കിടക്കുന്നതു്. പ്രധാനസ്ഥലങ്ങളെല്ലാം ഒന്നു ചുററിക്കാണണമെങ്കിൽ ചുരുങ്ങിയതു 20 മൈൽ നടക്കണം.

തക്ഷശില ഇന്നു കേവലം ഒരു കുഗ്രാമമായിക്കിടക്കുകയാണ്. സഹസ്രാബ്ദങ്ങളിലെ സംസ്കാരങ്ങളും, സാമ്രാജ്യങ്ങളും, വിശ്വവിദ്യാലയങ്ങളും, വൻകിടനഗരികളും മണ്ണടിഞ്ഞുകിടക്കുന്ന ഒരു മഹാഭൂമിയാണതെന്നു പറഞ്ഞറിയിക്കുകതന്നെ വേണം. അവിടവിടെ കുഴിച്ചുമാന്തിയും, കിളച്ചുമറിച്ചും 'ചരിത്രകൃഷി' നടത്തിയ ആ കണ്ടങ്ങളിൽ കാണാനൊന്നുമില്ല; തക്ഷശിലയുടെ അജ്ഞാതമായ തലയിലെഴുത്തുപോലെ വികൃതങ്ങളായ ചില വരക്കുറികൾമാത്രം! വിശ്വവിഖ്യാതങ്ങളായ കലാനിലയങ്ങൾ നിലനിന്നിരുന്നേടത്തു് ഇന്നു പഷ്തുഭാഷ സംസാരിക്കുന്ന നിരക്ഷരരായ പഠാൺകർഷകരുടെ ചെററ

ക്കുടിലുകളാണുള്ളത്. യവനപ്രാമാണ്യം പൂത്തടിച്ചിരുന്ന പ്രാചീനനഗരപ്രാന്തങ്ങളിൽ ഇന്നു പൊന്തിക്കാണുന്ന മേടുകളിൽ, പഠാൺപെണ്ണുങ്ങൾ മാടുകളെ മേച്ചുനടക്കുന്നു. ബുദ്ധമതകാലപ്രാഭവത്തിന്റെ പ്രാതിനിധ്യം വഹിക്കുന്ന ചില സ്തൂപങ്ങളും ഉപമന്ദിരങ്ങളും അവിടവിടെ ഒററപ്പെട്ടുനില്ക്കുന്നവയും, ശതാബ്ദങ്ങളുടെ ഭാരം കൊണ്ടു ചതഞ്ഞുതുടങ്ങിയിരിക്കുന്നു.

ആർക്ക്യോളജിക്കൽ മ്യൂസിയം ചന്തമുള്ളൊരു പുത്തൻകെട്ടിടമാണ്. തക്ഷശിലയിൽനിന്നു കണ്ടുകിട്ടിയ പുരാണവസ്തുക്കളെല്ലാം അതിനകത്ത് അന്തസ്സോടും വ്യവസ്ഥയോടുംകൂടി നിരത്തിവെച്ചിരിക്കുന്നു. അലക്സാന്ററുടെ രാജകീയമുദ്രയും, യവനവാഴ്ചക്കാലത്തെ സ്വർണ്ണാഭരണങ്ങളും, മററു അമൂല്യവസ്തുക്കളും ഒരു പ്രത്യേകമുറിയിൽ വെച്ചിരിക്കുന്നതു കാണാൻ പ്രത്യേകാനുവാദംതന്നെ വേണം. അക്കാലത്തെ സ്ത്രീകൾ കാതിൽ ധരിച്ചിരുന്ന ഇയർഡ്രോപ്പും, ബോംബെ നഗരത്തിലെ ആഭരണഷാപ്പിൽ വില്പനയ്ക്കുവെച്ച 'ഏററവും നവീനരീതിയിലുള്ള ലോലാക്കം' തമ്മിൽ ഞാൻ അണുപോലും വ്യത്യാസം കാണുകയുണ്ടായില്ല.

കരിങ്കല്ലു മിനുസപ്പെടുത്തുന്ന കലാവിദ്യയും, കമ്മായംകൊണ്ടുള്ള വിചിത്രവേലകളും ആ പഴയ നൂററാണ്ടുകളിൽ എത്രകണ്ടും അഭിവൃദ്ധി പ്രാപിച്ചിരുന്നുവെന്ന്, അവിടെയുള്ള ചില അവശിഷ്ടങ്ങൾ നോക്കിയാൽ മനസ്സിലാക്കാം. കണ്ണാടിയുണ്ടാക്കുന്ന വിദ്യയും അക്കാല

ത്തു് അവൎക്കറിവുണ്ടായിരുന്നു. കുമാരസ്വാമിയുടെ 'History of Indian and Indonesian Art' എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു: "ഇവിടെ(തക്ഷശില)നിന്നു ലഭിച്ച പുരാണവസ്തുക്കളിൽ ചിലവ തെളിയിക്കുന്നതു്, മൌര്യവംശകാലത്തിന്നു് എത്രയോ മുമ്പുതന്നെ സ്ഫടികനിൎമ്മാണം ഉയൎന്ന നില പ്രാപിച്ചിരുന്നുവെന്നാണു്. കരിങ്കല്ലു ചെത്തുകയും മിനുസപ്പെടുത്തുകയും ചെയ്യുന്ന വിദ്യ, ക്രി. മു. നാലും അഞ്ചും ശതകങ്ങളിൽ ശാസ്ത്രീയമായ പൂൎണ്ണതയിലെത്തിയിരുന്നു. മൌര്യവംശകാലത്തു് ഈ വിദ്യയുടെ പ്രാഭവം നിലനിൎത്തിയിരുന്നുവെങ്കിലും, പിന്നീടൊരിക്കലും അതിനെ അതിശയിപ്പുണ്ടായിട്ടില്ല."

പ്രതിമാനിൎമ്മാണത്തിൽ പ്രാചീനർ പ്രദർശിപ്പിച്ച പ്രാഗത്ഭ്യവും നമ്മെ അത്ഭുതപ്പെടുത്തുന്നു. അവ വാൎത്തെടുക്കപ്പെട്ട വികാരങ്ങളാണെന്നു തോന്നും. അവർ നിത്യോപയോഗത്തിന്നായുണ്ടാക്കിയ പാനഭാജനങ്ങളിൽപ്പോലും കലാരസികത്വം കലൎന്ന കൊത്തുപണികൾ ചെയ്തുവെച്ചിരുന്നുവെന്നു കാണാം.

സന്ധ്യയോടുകൂടി ഞാൻ തക്ഷശിലയോടു യാത്ര പറഞ്ഞു. ആ ശതാബ്ദങ്ങളുടെ ചിതാഭസ്മങ്ങളെ നോക്കി ഞാൻ വിചാരിച്ചു: "തക്ഷശിലയ്ക്കു് ഇനിയെപ്പോഴെങ്കിലും ഉയിൎത്തെഴുന്നേല്പുണ്ടാകുമോ? വിശ്വവിദ്യാലയങ്ങളും വൻനഗരങ്ങളും ഇനിയും ഇവിടെ പൊന്തിവരുമോ? ആരറിഞ്ഞു!"

## ൪. ലക്ഷ്മൺഝൂല

ഭാരതത്തെ വല്ലപ്പോഴും 'ആർഷഭൂമി'യെന്നു വിളിച്ചുപോയാൽ നമ്മുടെയിടയിൽ ചിലരുടെ മുഖത്തു് ഒരു രോചകഭാവം അങ്കുരിക്കുന്നതായിക്കാണാം. "ഋഷിഭൂമി പോലും! മിസ്റ്റർ, നമ്മൾ ജീവിക്കുന്നതു് അറ്റോമിക്ക് യുഗത്തിലാണെന്നു മനസ്സിലാക്കണം"

വാസ്തവംതന്നെ. യാന്ത്രികസംസ്കാരത്തിലും, ശാസ്ത്രീയമായ അത്ഭുതനേട്ടങ്ങളിലും, കമ്പോളനിലവാരങ്ങളിൽ തൂങ്ങുന്ന സമ്പൽസമൃദ്ധിയിലും മദിച്ചു പുളക്കുന്ന നമുക്കു് ആ കാട്ടുതെണ്ടികളായ പഴഞ്ചൻ താടിക്കാരെപ്പറ്റി അവജ്ഞയ്ക്കേ അവകാശമുള്ളൂ. എന്നിരുന്നാലും, ഒരു പ്രാചീനയുഗത്തിന്റെ പ്രതിനിധികളായി, നശിക്കാത്ത ആത്മീയസംസ്കാരത്തിന്റെ സന്ദേശവാഹകന്മാരായി ഹിമാലയപ്രാന്തങ്ങളിൽ ഇന്നും സ്വൈരവാസം ചെയ്യുന്ന ആ സന്യാസിമാരെ ഒന്നു നേരിട്ടു കാണാൻ നമുക്കൊരു കൊതി തോന്നുന്നില്ലേ?......

"ഇനിയുള്ള കാലം കലിയുഗമത്രേ
മുനിജനങ്ങളും മറഞ്ഞുപോമല്ലോ!"

ഭാരതഗ്രന്ഥം പാരായണം ചെയ്യുമ്പോൾ, ചെറുപ്പന്നേ തന്നെ എന്നെ വശീകരിച്ചു വികാരവിവശനാക്കിയ രണ്ടു വരികളാണിവ. ഒരു യുഗത്തിന്റെ അധഃപതനം മുഴുവനും ഈ ഈരടികളിൽ ദയനീയമായി പ്രതിദ്ധ്വനിക്കുന്നതായി എനിക്കു തോന്നിയിട്ടുണ്ടു്. ആത്മീയമാ

ളായ ഉന്നത നിഗമനങ്ങളേയും, ശാശ്വതമായ ജീവിതതത്വങ്ങളേയും ആവിഷ്കരിച്ച ഒരു വർഗ്ഗം, മനുഷ്യനെ അവന്റെ ഭൗതികക്രീഡകളിലേയ്ക്കു വിട്ടു, മറഞ്ഞു നില്ക്കുന്ന ഒരു രംഗമാണു് വ്യാസൻ കാണിച്ചുതരുന്നതു്. ആ പുരാണകഥകളേയും, പ്രവചനങ്ങളേയും നിങ്ങൾ എങ്ങിനെ പുച്ഛിച്ചാലും ശരി, ഭൗതികതത്വത്തിന്റെ സംസ്കാരം വരുത്തിക്കൂട്ടിയ ഭയങ്കരതകൾ നാം അനുഭവിച്ചുകൊണ്ടിരിക്കയാണു്. തലച്ചോറിന്റെ വളർച്ചയും, ആയുധശക്തിയും ലോകസമാധാനം കൈവരുത്താൻ കരുത്തില്ലെന്നു നാം കണ്ടുകഴിഞ്ഞു. ആത്മാവിനെ മറന്നു തലച്ചോറിനെ തീററിയതിന്റെ ദുരന്തഫലങ്ങളാണു് നാമിന്നനുഭവിക്കുന്നതു്...... ഇങ്ങിനെയുള്ള ചിന്തകളോടുകൂടിയാണു് ഞാൻ, ഹിമവാന്റെ മടിയിൽക്കിടക്കുന്ന ഋഷീകേശത്തിൽ എത്തിച്ചേർന്നതു്.

പരിഷ്കാരത്തിന്റെ വിളിപ്പാടിൽനിന്നെത്രയോ അകന്നു്, ശരിയായ വനപ്രകൃതിയിൽ പ്രവേശിച്ചതോടുകൂടി, അജ്ഞാതമായൊരു നിസ്സഹായത എന്റെ ചിന്തകളെ മയക്കി. ഞാൻ ധരിച്ച രോമക്കുപ്പായവും, കോട്ടും ആ പരിസരത്തിൽ എന്നെ ഒരു കോമാളിയാക്കിത്തീർത്തു. ജീവിതത്തിന്റെ ആദിമസ്മരണകളുണർത്തുന്ന ഏകാന്തതയും, വികാരങ്ങളെ താരാട്ടുപാടി മയക്കുന്ന ശാന്തിയും എന്നെ ചൂഴ്ന്നു.

ഋഷീകേശത്തിൽ, ഘോരാരണ്യങ്ങളാൽ ചുററപ്പെട്ട ഒരു ചരൽമൈതാനത്തിൽ ചന്ദ്രഭാഗയും ഗംഗയും സമ്മേളിക്കുന്ന ശാന്തമോഹനമായ രംഗം കുറേനേരം

ഞാനങ്ങനെ് നോക്കിനിന്നു. പിന്നെ എങ്ങോട്ടെന്നില്ലാതെ നടന്നു.

ഗംഗാതടത്തിൽ അവിടവിടെയായി തുറന്ന കുടിഞ്ഞിലുകളും, ഋഷിവാടങ്ങളും, മഠങ്ങളും കണ്ടുതുടങ്ങി. കൌപീനംമാത്രം ധരിച്ച സന്യാസിമാർ നഗ്നപാദരായി അവിടവിടെ നീങ്ങിക്കൊണ്ടിരുന്നു. ലതാവിതാനങ്ങളോടുകൂടിയ പർണ്ണാശ്രമങ്ങളിൽനിന്നു കീർത്തനങ്ങൾ പൊങ്ങിയിരുന്നു. ഗംഗാനദി പുരോഭാഗത്തു കുളുർജലവും വഹിച്ചു കുടുകുടെ ഒഴുകിക്കൊണ്ടിരുന്നു.

ആ സന്യാസിമാർ! സാമൂഹ്യജീവിതം വെടിഞ്ഞു നമ്മൾക്കു പരിചിതങ്ങളായ ജീവിതസുഖങ്ങളെല്ലാം വർജ്ജിച്ച്, ദേഹമാസകലം ഭസ്മം പൂശി, മുഖരോമങ്ങൾ വളർത്തി കിളിക്കൂടുകളുണ്ടാക്കി, തലമുടികൊണ്ടു തെരിക തെറുത്ത്, കാട്ടുകിഴങ്ങുകൾ ഭക്ഷിച്ച്, ചോലവെള്ളം കുടിച്ച്, ആത്മാവിനോടു സല്ലപിച്ച്, പ്രകൃതിയെ ആശ്രയിച്ച്, ജീവിക്കുന്ന വികൃതവേഷക്കാർ! ഇവരെന്തിനാണിങ്ങനെ ജീവിക്കുന്നതെന്നു നിങ്ങൾ ചോദിക്കുന്നുണ്ടാകാം.

ഏതോ ഒരു മുനിവര്യൻ തീക്കത്തിച്ചു കാഞ്ഞ് ഉപേക്ഷിച്ച ഒരു മരത്തടിയിൽ കുത്തിയിരുന്ന്, ഞാനും എന്നോട് ആ ചോദ്യംതന്നെ ചോദിച്ചു.

അവരുടെ ജീവിതരഹസ്യങ്ങളെപ്പററി ചിന്തിച്ചുകൊണ്ടിരിക്കെ, എൻെറ ചിന്തകൾ, ഞാൻ വിട്ടുപോന്ന ബോംബെ നഗരത്തിലേക്കു തിരിഞ്ഞു സഞ്ചരിക്കുകയായി.

ബൊംബെനഗരത്തിൽ മഞ്ഞബോർഡുകൾ തൂങ്ങുന്ന ചില പീടികകളുടെ മുമ്പിൽ, നട്ടുച്ച വെയിലത്തു് അരനാഴിക നീളം വരുന്ന അണിയിൽ ആഹാരത്തിനുള്ള ധാന്യം കിട്ടാൻവേണ്ടി കാത്തു കെട്ടിക്കിടക്കുന്ന ജനസഞ്ചയത്തെ ഞാൻ കണ്ടു. റേഷൻ ക്യൂ!......ധോത്തി കിട്ടാൻ മാർഗ്ഗമില്ലാതെ കഴിഞ്ഞു, ഒടുവിൽ ഭാര്യയുടെ സാരി മുറിച്ചു് ഉടുത്തു്, ആഫീസ്സിൽ കയറിവന്ന എന്റെ മറാത്തിസ്നേഹിതനെ ഞാൻ കണ്ടു. വസ്ത്രക്ഷാമം!...... "ഠഹരോ! ജാഓ മത്!" എന്നട്ടഹസിച്ചുകൊണ്ടു്, തെരുവിന്റെ തിരിവിൽനിന്നു തോക്കു ചൂണ്ടി എന്റെ മാർഗ്ഗം മുടക്കിയ പട്ടാളക്കാരനെ ഞാൻ കണ്ടു. കർഫ്യൂ!..... തലയോടു പിളർന്നും, താടിയെല്ലുകൾ ഇല്ലാതെയും, തല കാണാതെയും, കഴുത്തു മുറിഞ്ഞു തൂങ്ങിയും, നെഞ്ഞിൽ ചോരക്കുഴി ചേർന്നും കൈകാലുകൾ വേർപെട്ടും മോർച്ച്യൂറിയുടെ മേശപ്പുറത്തു നിരന്നു കിടക്കുന്ന നിരവധി ശവങ്ങൾ ഞാൻ കണ്ടു! മതത്തിന്റെപേരിൽ നടക്കുന്ന നരവേട്ടയുടെ നേട്ടങ്ങൾ!......ഫേക്ടറിയുടെ പടിവാതില്ക്കൽനിന്നു വെടി പൊട്ടുന്നതും, പുക പൊങ്ങുന്നതും, ജനങ്ങൾ പരക്കം പായുന്നതും, ചോരച്ചാലുകളിൽ ജീവിതപിണ്ഡങ്ങൾ കിടന്നു പിടഞ്ഞു ചാകുന്നതും ഞാൻ കണ്ടു......പണിമുടക്കത്തെത്തുടർന്നു വെടിവെപ്പു്!...... ഹോട്ടൽപ്പിറകിലുള്ള കുപ്പത്തൊട്ടിയിൽനിന്നു് എച്ചിലിലകൾ പരതിപ്പെറുക്കി നക്കിനുണയുന്ന മനുഷ്യപ്പട്ടികളെ ഞാൻ കണ്ടു. പട്ടിണി!......വയറിന്റെ ആവശ്യം നിവ്വഹിക്കാൻവേണ്ടി, അതിന്റെ കീഴ്നില വാടകയ്ക്കു

കൊടുക്കാൻ തയ്യാറായി, ഫൊറാസ്തെരുവിലെ നാറു
ന്ന അറകളിൽനിന്ന് എത്തിനോക്കുന്ന ചായംതേച്ച
സ്ത്രീരൂപങ്ങളെ—നമ്മുടെ സഹോദരികളെ—ഞാൻ ക
ണ്ടു......എന്നിട്ടും നമുക്ക് എപ്പോഴെങ്കിലും ചോദിക്കാൻ
തോന്നിയിട്ടുണ്ടോ, നാമെന്തിന് ഇങ്ങിനെ ജീവിക്കുന്നു
വെന്ന്?......ഞാൻ എഴുനീററു ഗംഗാതീരത്തിലൂടെ, മെ
ല്ലോട്ടു നടന്നുതുടങ്ങി. മൂന്നു നാഴിക അങ്ങിനെ സഞ്ച
രിച്ചപ്പോൾ ലക്ഷ്മൺഝൂല കണ്ടു.

ഗിരിനിരകൾക്കിടയിൽ കുടുങ്ങിക്കിടക്കുന്ന പ്രശാ
ന്തമോഹനമായ ഒരു മൈതാനമാണ് ലക്ഷ്മൺഝൂല.
അവിടെ കുന്നിന്റെ കടയ്ക്കൽ ഒരു ക്ഷേത്രമുണ്ട്. താഴെ,
ഹിമവാഹിനിയായ ഗംഗ, അത്യഗാധമായ ഒരു പാറ
പ്പിളർപ്പിലൂടെ കലിച്ചു ഗർജ്ജിച്ചു കുതിച്ചൊഴുകുന്നു. നദി
ക്കു മീതെ കെട്ടിത്തൂക്കിയ കയർപ്പാലത്തിലൂടെ അക്കരെ
ച്ചെന്നാൽ സ്വർഗ്ഗാശ്രമം എന്ന സ്ഥലമാണ്.

മേഘനാദവധംകൊണ്ടു പററിയ ബ്രഹ്മഹത്യാപാ
പം പരിഹരിക്കാൻവേണ്ടി ലക്ഷ്മണൻ തപസ്സനുഷ്ഠിച്ച
വനമാണത്രേ ലക്ഷ്മൺഝൂല.

സ്വർഗ്ഗാശ്രമത്തിൽ കടന്നാൽ, വിശാലമായ മാ
ന്തോപ്പുകൾ കാണാം. ഈ തോപ്പുകളിലൂടെ ചെറുപാ
തകൾ പല കുന്നിൻചെരുവുകളിലേയ്ക്കു ഇഴഞ്ഞുപോകു
ന്നു. അവ ചെന്നുചേരുന്നതു്, ഓരോ പർണ്ണകുടികളി
ലേയ്ക്കാണ്. കുന്നിൻചെരുവിലെ വള്ളിപ്പടർപ്പുകൾക്കിട
യിൽനിന്ന് ആ കുടിലുകൾ ഒളിഞ്ഞുനോക്കുന്നു.

ഇവിടെനിന്നു ബദരീനാഥത്തിലേയ്ക്ക്, പിന്നെയും
165 നാഴിക യാത്രചെയ്യണം. ബദരീനാഥത്തിലേയ്ക്കു

പോകുന്ന തീർത്ഥയാത്രക്കാർ താവളമടിക്കുന്ന ഒരു പ്രധാനസ്ഥലമാണ് ലക്ഷ്മൺഝൂല.

ഇവിടെ ഗംഗാനദിയുടെ ഒരു നാഗവളവിന്നു മുകളിലായുള്ള പാറക്കെട്ടിൽ കയറിനിന്നു നോക്കിയാൽ, താഴെ ഋഷീകേശവും, ചുററുപാടുമുള്ള മനോഹരവനങ്ങളും നിറഞ്ഞുകാണാം.

രണ്ടു മണിക്കൂർനേരം അവിടെയൊക്കെ ചുററിനടന്നു ഞാൻ ഋഷീകേശത്തിലേയ്ക്കുതന്നെ മടങ്ങി.

പിറേറന്നു രാവിലെ ഞാൻ ആ വനങ്ങളോടു യാത്ര പറഞ്ഞു്, ഹരിദ്വാരത്തിലേയ്ക്കുതന്നെ പുറപ്പെട്ടു. ആ ഋഷിഭൂമികളിലേയ്ക്കു് അവസാനമായി നോക്കിക്കൊണ്ടു ഞാൻ തനിയെ ചോദിച്ചു: "ഈ വനസാമ്രാജ്യത്തിലെ ഋഷിസംസ്കാരം നശിക്കാതെ എന്നും നിലവില്ക്കുമോ? നിലനില്ക്കുമെന്നുതന്നെയാണ് തോന്നുന്നതു്. അവിടെ നശിക്കാനോ നശിപ്പിക്കാനോ വിശേഷിച്ചു് ഒന്നുമില്ല. വൻനഗരങ്ങൾ മണ്ണപ്പങ്ങൾപോലെ നശിച്ചു മറഞ്ഞുപോയതും ബൃഹൽസാമ്രാജ്യങ്ങൾ കൽപ്പലകയിലെ ചിത്രങ്ങൾപോലെ തനിയെ മാഞ്ഞുപോയതും നാം കാണുന്നില്ലേ? തലച്ചോറിന്റെ രസതന്ത്രങ്ങൾകൊണ്ടു്, ആകാശത്തിൽ വെടിക്കെട്ടുകൾ നടത്തി, അതിന്റെ ഒച്ചപ്പാടിലും നിറപ്പകിട്ടിലും ഭ്രമിച്ചു്, ചെറുകിടാങ്ങളെപ്പോലെ ആഹ്ലാദം കൊള്ളുകയും തുള്ളുകയും ചെയ്യുന്ന, പരിഷ്കൃതജനതയെനോക്കി പുഞ്ചിരിതൂകുന്ന ഒരു പഴയ സത്യമാണ് ഇവിടെ കുടികൊള്ളുന്നതു്.

## ൮. അയോദ്ധ്യ

ഫൈസാബാദിൽനിന്നു പുലച്ചെ അഞ്ചുമണിക്ക്, ഒരു 'എക്ക'യിൽ കയറി ഞങ്ങൾ അയോദ്ധ്യയ്ക്കു പുറപ്പെട്ടു.

പട്ടുപോലത്തെ പുലർകാററു ഞങ്ങളെ തൊട്ടു തലോടിക്കൊണ്ടിരുന്നു. തെളിഞ്ഞ ആകാശത്തിൽ നക്ഷത്രങ്ങൾ പൂർണ്ണശോഭയോടെ വിലസിക്കൊണ്ടിരുന്നു.

മുകൾഭാഗം ഛേദിച്ചുകളഞ്ഞ പുററുകൾപോലെയുള്ള മൺകുടിലുകൾ ഇററുനില്ക്കുന്ന കുഗ്രാമങ്ങളും, വിചിത്രാകൃതിയിലുള്ള വെൺമാടങ്ങൾ നിരന്നുനില്ക്കുന്ന തെരുവീഥികളും ഉണർന്നുകഴിഞ്ഞിട്ടില്ല. കിരീടാകൃതിയിലുള്ള ഞങ്ങളുടെ ശകടം, കടകടാ എന്നൊരു ശബ്ദത്തോടുകൂടി, നാലു നാഴിക അകലെക്കിടക്കുന്ന അയോദ്ധ്യാപുരിയെ ലക്ഷ്യമാക്കി ഓടിക്കൊണ്ടിരിക്കെ, എന്റെ ചിന്തകൾ അയ്യായിരം കൊല്ലങ്ങൾക്കപ്പുറത്തേക്കു ചിറകുവിരുത്തിപ്പറന്നുകൊണ്ടിരുന്നു. ദശരഥന്റെ തലസ്ഥാനനഗരമാണ് എന്റെ മുമ്പിൽ കിടക്കുന്നത്. ആദികവിയായ വാല്മീകി ഹൃദയസ്പൃക്കായി വർണ്ണിച്ചു കാട്ടിത്തന്ന പരിശുദ്ധനഗരം. വാല്മീകിരാമായണത്തിലെ രംഗങ്ങളോരോന്നും ഞാൻ മുമ്പിൽ തെളിഞ്ഞുകാണുന്നുണ്ട്.

ഒററൊററ മേടോ കുന്നോ മുഴച്ചുനില്ക്കാത്ത വിശാലമായൊരു സമതലത്തിലൂടെയാണ് നിരത്തു കടന്നുപോ

കുന്നത്ത്. അവിടവിടെ വേപ്പുമരങ്ങളും പുളിമരങ്ങളും തഴച്ചുനില്ക്കുന്നു.

ഞാൻ ബഹളമയമായ നഗരത്തിൽനിന്നും രാഷ്ട്രീയകോലാഹലങ്ങളിൽനിന്നും അകന്നു പൌരാണികത്വത്തിന്റെ മാന്ത്യസ്മരണകൾ മാത്രമവശേഷിച്ചു, ഒരു മഹാസാമ്രാജ്യത്തിന്റെ ശ്മശാനത്തിലേക്കു പ്രവേശിക്കുകയാണ്.

രാമായണം കേവലം ഒരിതിഹാസം. രണ്ടാം ലോകമഹായുദ്ധത്തിന്റെയും, പോട്ട്സ്ഡാം തീരുമാനങ്ങളുടെയും അറ്റോമിക് ബോമ്പിന്റെയും ജാപ്പു കീഴടങ്ങലിന്റെയും എലിബാണംപോലുള്ള വാർത്തകൾ ലോകത്തെ എരിപൊരിക്കൊള്ളിച്ചുകൊണ്ടിരിക്കെ, ഞാൻ യുഗാന്തരങ്ങളിലേക്കു് അഭയംപ്രാപിക്കയാണ്. അതിൽ അവാച്യമായ ഒരാനന്ദവും സംതൃപ്തിയും ഞാനനുഭവിക്കയും ചെയ്യുന്നുണ്ട്. അനുനിമിഷം ചിന്തകളെ വഞ്ചിച്ചു മാറിക്കൊണ്ടിരിക്കുന്ന വർത്തമാനകാലത്തിന്റെ ചുഴലിയിൽനിന്നും പുറപ്പാടിൽനിന്നും ഒഴിഞ്ഞുമാറി, മാററമില്ലായ്മയുടെ സത്യം നിലനില്ക്കുന്ന ഭൂതകാലത്തിന്റെ സാമ്രാജ്യത്തിൽ വിഹരിക്കുന്നതു് ഒരു ജീവിതവിനോദമാണ്.

സൂര്യപ്രകാശം കുറേശ്ശെ പരക്കുന്നുണ്ടായിരുന്നു. തണ്ണീർക്കുടങ്ങളുമേന്തി, തരുണികൾ കിണററിങ്കരയിലേക്കു നീങ്ങുന്നു. കുരങ്ങുകൾ ഇളകി മരക്കൊമ്പുകൾ ചലിക്കുന്നു.

തോൽത്തുമുണ്ടും സോപ്പും എണ്ണയും അപ്പവും പഴ വും മററും നിറച്ച ഞങ്ങളുടെ യാത്രാസഞ്ചിയിൽ എൻെറ സ്നേഹിതൻ 'സാഹിത്യമഞ്ജരി' നാലാം ഭാഗവും തിരുകിവെച്ചിട്ടുണ്ടായിരുന്നു. അയാൾ ഗ്രന്ഥം തുറന്നു 'കിളിക്കൊഞ്ചൽ' ഉറക്കെ പാടുകയാണ്:

"...പ്രീതരായ്സ്സഞ്ചാരംചെയ്യാം നമുക്കല്പം
ഭൂതകാലാകാശവീഥിയിങ്കൽ......"

അങ്ങിനെ ഒരു മലയാളകവിത, സ്വദേശത്തുനിന്നു രണ്ടായിരം നാഴിക അകലെ മുഴങ്ങിക്കൊണ്ടിരിക്കെ, ഞങ്ങളുടെ വാഹനം ചരിത്രമിഴകിപ്പിടിക്കുന്ന അയോദ്ധ്യയിലെ മണ്ണിലൂടെ നീങ്ങിക്കൊണ്ടിരിക്കെ, ഞങ്ങളുടെ ചിന്തകൾ ഭൂതകാലാകാശവീഥിയിലൂടെ സഞ്ചരിക്കുകയാണ്......

"ബാബൂജി, ഘാട്ട് ആഗയി" കവിതയും ഞങ്ങളുടെ മധുരചിന്തകൾക്കും കടിഞ്ഞാണിട്ടുകൊണ്ടു വണ്ടിക്കാരൻ പറഞ്ഞു.

ഗോഗ്രാ (സരയൂ)നദി ഞങ്ങളുടെ മുമ്പിൽ ശാന്തഗംഭീരമായി ഒഴുകുന്നു. വിരാളിപ്പട്ടു വിരിച്ച കിഴക്കൻ ചക്രവാളത്തിൽ ബാലസൂര്യൻ തലയുയർത്തുന്നു.

"റേഷൻഷാപ്പ നമ്പർ 11."

രാമരാജ്യത്തിൻെറ തലസ്ഥാനനഗരിയിലിറങ്ങിയ ഞങ്ങളെ എതിരേററത് ഒരു ബോർഡാണ്. അയോദ്ധ്യയ്ക്കുവന്ന മാററം!

അതേ, പണ്ടത്തെ അയോദ്ധ്യാപുരി സഹസ്രാബ്ദങ്ങളോട് പററിച്ചേർന്നുകഴിഞ്ഞു. എന്നാൽ സരയൂനദി

കാലത്തെ വെല്ലുവിളിച്ചുകൊണ്ട്, ത്രേതായുഗസ്മരണകളെ അയവിറക്കിക്കൊണ്ട്, പ്രാചീനഭാരതത്തിന്റെ രക്തധമനിപോലെ, ഇന്നും പ്രവഹിച്ചുകൊണ്ടിരിക്കുന്നു.

ഞങ്ങൾ നദീതീരത്തിലൂടെ നടന്നുതുടങ്ങി. സന്യാസിമാരും, കുരങ്ങന്മാരും, തീർത്ഥയാത്രക്കാരും—അന്നവിടെ മണിപർവ്വതത്തിലെ ഉത്സവമായിരുന്നു—നിറഞ്ഞ നദീഘട്ടത്തെ പിന്നിട്ടു കുറെദൂരം ചെന്നപ്പോൾ സന്യാസിമാരുടെ പർണ്ണശാലകളും കൃഷിത്തോപ്പുകളും കണ്ടുതുടങ്ങി.

ഞങ്ങൾ നദീതീരത്തുള്ള ഒരു വിജനസ്ഥലത്തു ചെന്നു, അണിഞ്ഞ വസ്ത്രങ്ങൾ അഴിച്ചുവെച്ചു നദിയിലേക്കു ചാടി.

ഹിമാലയത്താഴ്വരകളിലെ ധാതുദ്രവ്യങ്ങളും ചെടിമണ്ണും കലർന്ന നിറം മങ്ങിയതാണെങ്കിലും ആ ജലത്തിന് ഒരു പരിശുദ്ധിയുണ്ട്. ഞങ്ങൾ ജലപ്പരപ്പിൽ ആനന്ദത്തോടെ നീന്തിക്കളിച്ചു; നദിയുടെ അടിയിലൂറിക്കിടക്കുന്ന പശിമരാശിമണ്ണു വാരിയെടുത്തു ദേഹത്തിലെല്ലാം പൂശി—ആ ലേപനം ശരീരത്തിന് എന്തെന്നില്ലാത്ത ഒരു കുളിർമയും സുഖവും നല്കി.

നദിയിലെ കൊച്ചലകൾ ഇളവെയിൽ തട്ടി വെട്ടിത്തിളങ്ങുന്നുണ്ടായിരുന്നു. നദീതടത്തിൽ വിസ്തീർണ്ണമായിക്കിടക്കുന്ന പച്ചക്കറിക്കൃഷിത്തോപ്പിന്റെ പശ്ചാത്തലത്തിൽ അയോദ്ധ്യയിലെ ശ്രീരാമക്ഷേത്രത്തിന്റെയും ഹനുമാൻക്ഷേത്രത്തിന്റെയും കൂർത്ത മേല്പുരകൾ ഉയരെ പൊങ്ങിക്കാണാനുണ്ടായിരുന്നു.

കളി കഴിഞ്ഞു ഞങ്ങൾ അയോദ്ധ്യയിലേയ്ക്കു തന്നെ മടങ്ങി. പല വഴികളിലൂടേയും ചുററിത്തിരിഞ്ഞ് ആ പ്രാചീനനഗരത്തിലെ കാഴ്ചകൾ കാണാൻ തുടങ്ങി.

പടിഞ്ഞാറൻപരിഷ്കാരത്തിന്റെ കരതലമേല്ക്കാത്തവയും, പൌരാണികതത്വത്തിന്റെ പ്രേരണയുൾക്കൊള്ളുന്നവയുമായ വെണ്മാടങ്ങൾ, വീതികുറഞ്ഞ തെരുവുകളുടെ ഇരുവശത്തും നിരന്നുനില്ക്കുന്നു. സമ്പത്തിന്റെ ബാഹ്യമോടികളല്ല, പഴമയെ ആദരിക്കുന്ന ഒരു കൃത്രിമത്വമാണ് കാവിനിറത്തിലുള്ള ആ വീടുകളിൽനിന്ന് എത്തിനോക്കുന്നത്. തേനീച്ചക്കൂടുകൾപോലെയും ചന്ദനപ്പെട്ടികൾപോലെയും തെരുവിലേയ്ക്കു തള്ളിനില്ക്കുന്ന വ്രാന്തത്തികളും ജാലകക്കൂടുകളും മറഞ്ഞുപോയൊരു സംസ്കാരത്തെ ഒളിപ്പിച്ചുവെച്ചിരിക്കുന്നു. വനവാസത്തിനു പുറപ്പെട്ടുപോകുന്ന ശ്രീരാമചന്ദ്രനെ അയോദ്ധ്യയിലെ പുരവാസികൾ ആ വെണ്മാടങ്ങളിലെ വ്രാന്തകളിൽനിന്നുകൊണ്ടു കണ്ണുനീരോടുകൂടി നോക്കുന്ന രംഗം ഇപ്പോഴും അവിടെ പതിഞ്ഞുകിടക്കുന്നുണ്ടോ എന്നു തോന്നിപ്പോകും!

ക്രിസ്ത്വബ്ദം 1775 വരെ ഔധിലെ നവാബ്, അസഫ് ഉദ്ദൌള, ഫൈസാബാദിനെ തലസ്ഥാനമാക്കിയാണ് ഭരണം നടത്തിയിരുന്നത്. അക്കാലത്തു പൊങ്ങിവന്ന ചില കെട്ടിടങ്ങളും ഇടയ്ക്കു കണ്ണിൽ പെടുന്നുണ്ട്. അവ മുകിലശില്പകലയുടെ ഗൂഢമായ അനുകരണങ്ങളാണ്. പാവങ്ങൾ പാർക്കുന്ന ഒററമുറിഗൃഹങ്ങളും, ഇടിഞ്ഞുകിടക്കുന്ന ധർമ്മശാലകളും ക്ഷേത്രോപജീവികളുടെ

യ 'പണ്ഡന്മാ'രുടെ പാർപ്പിടങ്ങളും ഇടകലർന്ന വൃത്തി കെട്ട തെരുവുകളാണധികവും. ജനങ്ങൾ ഉർദുഭാഷ സംസാരിക്കുന്നു.

ഞങ്ങൾക്കൊരു മാർഗ്ഗദർശിയെകിട്ടി — മെലിഞ്ഞു വളർന്നു്, പിൻകഴുത്തിൽ നെയ്യപ്പംപോലത്തെ മുഴയുള്ള ഒരു കിഴവൻ ബ്രാഹ്മണൻ.

അയാൾ ഞങ്ങളെ ആദ്യമായി കൂട്ടിക്കൊണ്ടുപോയതു ഹനുമാൻക്ഷേത്രത്തിലേയ്ക്കാണു്. അയോദ്ധ്യയിലെ ഏററവും വലിയ ക്ഷേത്രം ഇതാണു്. കൂററൻ മതിൽക്കെട്ടുകളോടുകൂടിയ വലിയൊരു കോട്ടയാണിതു്. ഹനുമാൻജിയുടെ ചുകന്ന വിഗ്രഹത്തിൽ പൂമാല ചാർത്തി പ്രാർത്ഥിച്ചുകൊണ്ടു തീർത്ഥയാത്രക്കാർ അവിടെ തിങ്ങിക്കൂടിയിരുന്നു. ആ കോട്ടയുടെ മുകൾപ്പരപ്പിൽ നിന്നുകൊണ്ടു ഞങ്ങൾ പുറവുപാടും നോക്കി. വിചിത്രാകൃതിയിലുള്ള വെണ്മാടങ്ങൾ ഇടതിങ്ങിയ അയോദ്ധ്യാപുരത്തിന്റെ മദ്ധ്യഭാഗം മുമ്പിൽ ദൃശ്യമായി. കാലത്തിന്റെ കരിനിഴലുകൾ പതിഞ്ഞ കൂററൻമരങ്ങൾ കുനിച്ചുനില്ക്കുന്ന തോപ്പുകളിൽ വാനരന്മാർ ചാടിമറിച്ചുകൊണ്ടിരുന്നു.

“ഇനി നമുക്ക രാംജിയുടെ മന്ദിരത്തിലേയ്ക്കു പോകാം” മാർഗ്ഗദർശി തിരക്കി. ഞങ്ങൾ അയാളെ അനുഗമിച്ചു.

അഴകും അന്തസ്സുമുള്ള ഒരൊന്നൊത്ത കെട്ടിടമാണു് 'കനകഭവനം'— ശ്രീരാമനും സീതയും നിവസിച്ചിരുന്ന കൊട്ടാരം. ഇന്നു് ഇതു പുരാണവസ്തുപരിരക്ഷണവക

പ്പിന്റെ അധീനതയിലാണ്. ശ്രീരാമന്റെ കൊടിക്കൂറയല്ല, ആ വകുപ്പിന്റെ നീല്ബോർഡാണ് കനകഭവനത്തിനുമുമ്പിൽ നാട്ടിയിരിക്കുന്നതു്.

പ്രവിശാലമായ പ്രാങ്ഗണം. ചുറ്റും കനത്തിൽ. ഒരുവശത്തു് ധവളാഭമായ കൊട്ടാരം ഉയർന്നുനില്ക്കുന്നു. കൊട്ടാരത്തിന്റെ മുകൾഭാഗം മുഴുവനും സ്വർണ്ണനിറത്തിലുള്ള വിചിത്രവേലകൾകൊണ്ടു നിറച്ചിരിക്കുന്നു.

ഇന്നു കാണപ്പെടുന്ന കെട്ടിടം, പലതവണ മാററിപണിതതിന്റെ ഫലമാണ്. കുശലവന്മാരുടെ കാലംമുതൽക്ക് അടുത്ത കാലംവരെയും, അതിൽ മാററങ്ങൾ വരുത്തിയിട്ടുണ്ടു്. ദ്വാപരയുഗത്തിൽ ശ്രീകൃഷ്ണൻ ആ കൊട്ടാരം സന്ദർശിച്ചതായി അവിടത്തെ ചരിത്രക്കുറിപ്പുകളിൽ പ്രസ്താവിച്ചിട്ടുണ്ട്.

മന്ദിരത്തിനകത്തു്, മനോഹരമായൊരു മണ്ഡപത്തിൽ ശ്രീരാമന്റേയും സീതയുടേയും പ്രതിമകൾ പ്രതിഷ്ഠിച്ചിരിക്കുന്നു. എട്ടണ വിലവരുന്ന ആ സാലഭഞ്ജികനമ്മുടെ ആദരത്തെ ഭഞ്ജിക്കുകയും ഭാവനയെ വഞ്ചിക്കുകയും ചെയ്യുന്നു. പുരാതനചരിത്രപ്രധാനങ്ങളായ ഹൈന്ദവക്ഷേത്രങ്ങളിൽ പലേടത്തും കണ്ടുവരുന്ന അപഹാസ്യമായ ഏർപ്പാടാണിതു്. ആ പാവകൾക്ക് ഒരാൾ പങ്കവലിച്ചുകൊടുക്കുന്നു. മണ്ഡപത്തെ അഭിമുഖീകരിച്ചുള്ള വിശാലമായ ഹാളിൽ തീർത്ഥയാത്രക്കാർ കീർത്തനം പാടി ഭജനം നടത്തുന്നു. രാമായണപാരായണവും മുറയ്ക്കു നടക്കുന്നു.

കനകഭവനം കലാസുഭഗമായൊരു കെട്ടിടമാണ്. പക്ഷേ, അവിടെ അങ്ങിനെയൊരെടുപ്പിന്റെ സാന്നിദ്ധ്യം എന്നെ നിരാശപ്പെടുത്തുന്നു. ടാജ്മഹൽപോലെ അപ്രതിമമായ കലാഭംഗിയോടുകൂടിയ ഒരു കെട്ടിടമോ, ഉദയപ്പൂർ കൊട്ടാരംപോലെ വിചിത്രഗംഭീരമായൊരു സൌധമോ, പകരം അവിടെ സ്ഥാപിച്ചിരുന്നുവെങ്കിൽക്കൂടി അതെന്നെ നിരാശപ്പെടുത്തും. ഇരുപതാം നൂറ്റാണ്ടിലെ ഇഷ്ടിക കട്ടിച്ചുണ്ടാ ആ കെട്ടിടം നമ്മുടെ ആദരത്തെ അപഹസിക്കുന്നു. സഹസ്രാബ്ദങ്ങൾക്കപ്പുറമുണ്ടായിരുന്ന രാമന്റെ ജന്മനാട്ടിലുള്ള ഏറ്റവും മാന്യമായ സ്ഥാനം ഭാവനയിലാണ്. അതിന്റെ സൌന്ദര്യം തെളിയുന്നതു ശൂന്യതയിലാണ്. ആ കനകഭവനം, ഒരിഷ്ടികപോലും ബാക്കിവെക്കാതെ പൊളിച്ചുനീക്കി, ആ മൈതാനത്തിൽ 'ഇവിടെയായിരുന്നു രാമന്റെ രാജധാനി' എന്നൊരു ബോർഡ് മാത്രം നിലനിർത്തിയാൽ, ആ സ്ഥലത്തിന്റെ പരിശുദ്ധിയ്ക്കു മാറ്റു കൂട്ടുമായിരുന്നു. രാമചന്ദ്രന്റെ പാദമുദ്രയുടെ ഒരു വെൺകൽപ്രതിമ അടുത്ത ഒരുപമന്ദിരത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ദശരഥപുത്രന്മാരുടെ ഭവനങ്ങളും, കുലഗുരു വസിഷ്ഠന്റെ ആശ്രമം മുതലായി പലതും മാർഗ്ഗദർശി ഞങ്ങൾക്കു കാട്ടിത്തന്നു. അവയെ കൂട്ടിയിണക്കുന്ന പല കഥകളും അയാൾ പറയുന്നുണ്ടായിരുന്നു. പക്ഷേ ഞാൻ ആ കഥകൾ ശ്രദ്ധിക്കുന്നില്ലായിരുന്നു.........

ഉഗ്രമായ ഉച്ചവെയിലും, ഊഷ്ണവും, പൊടിയും, വിശപ്പും ഞങ്ങളെ അസഹ്യപ്പെടുത്തി. ഞങ്ങൾ ഫൈസാബാദിലേയ്ക്കുതന്നെ ഉടൻ മടങ്ങാൻ തിരുമാനിച്ചു.

സരയൂനദിയെ ഒരിക്കൽക്കൂടി സന്ദർശിച്ചു ഞങ്ങൾ അയോദ്ധ്യയോടു യാത്രപറഞ്ഞു.

ഫൈസാബാദിലേക്കു തിരികെ ഞങ്ങളെ വഹിച്ചുകൊണ്ടുപോകുന്ന ഏക്കയിലിരുന്നുകൊണ്ട് ഞങ്ങൾ അയോദ്ധ്യയുടെ നഗരപ്രാന്തങ്ങളെ അവസാനമായൊന്നു നോക്കി. മറഞ്ഞുപോയൊരു സംസ്കാരത്തെ അനുകരിക്കുകയും അനുസ്മരിപ്പിക്കുകയും ചെയ്യുന്ന ആ കൊച്ചുമാളികകൾ ഞങ്ങളുടെ കണ്ണിൽ നിന്നു മറഞ്ഞു. പക്ഷേ ഒരു പ്രാചീനനാടകം കഴിഞ്ഞ് അലങ്കോലപ്പെട്ടുകിടക്കുന്ന അരങ്ങ് ഞങ്ങളുടെ ഹൃദയത്തിൽ പതിഞ്ഞുകഴിഞ്ഞിരുന്നു.

എൻെറ സ്നേഹിതൻ വീണ്ടും സാഹിത്യമഞ്ജരി നിവൎത്തി ഉറക്കെ പാടി:

"ഓമൽച്ചോദിക്കയാണെന്തിനീ വാല്മീകി
രാമനെക്കൊണ്ടെന്നെ ഖേദിപ്പിക്കുന്നു..."

[ആഗസ്റ്റ്, '45.]

## ൯. ഉജ്ജയിൻപട്ടണം

അസ്തിക്ഷിതാവുജ്ജയിനീതി നാമ്നാ
പുരീ വിഹായസ്യമരാവതീവ
ചകാര യസ്യാം പദമിന്ദുകല്പഃ
ശ്രീവിക്രമാദിത്യ ഇതി ക്ഷിതിശഃ

ഇന്ത്യാചരിത്രത്തിലെ ചിരഞ്ജീവികളായ ചിത്രങ്ങളുടേയും പുരാണേതിഹാസങ്ങളിലെ പല അനുസ്മരണകളുടേയും അകമ്പടിയോടുകൂടിയാണ് ഞാൻ മനോഹരമായൊരു സായാഹ്നത്തിൽ ഉജ്ജയിൻപട്ടണത്തിൽ ചെന്നുചേർന്നതു്. കാളിദാസന്റെ നാട്ടിൽ ആദ്യമായി കാലെടുത്തുകുത്തിയപ്പോൾ എന്റെ കരളിൽ ഒരു കോരിത്തരിപ്പുണ്ടായി. വിശ്വമഹാകവികളുടേയും വിക്രമചക്രവത്തികളുടേയും വീരയോദ്ധാക്കളുടേയും വിലാസരംഗമായി, വിദ്യയുടെ കേന്ദ്രമായി, വിജ്ഞാനത്തിന്റെ വിസ്തൃതകേദാരമായി ധർമ്മ (മത) പ്രചരണത്തിന്റെ മർമ്മസ്ഥാനമായി സമ്പത്തിന്റെ വിജയസ്തംഭമായി ഭാരതചരിത്രത്തിന്റെ പ്രകാശമാനമായൊരദ്ധ്യായം അപഹരിച്ചു നിലനിന്നിരുന്ന ആ പ്രാചീനനഗരത്തിൽ ചവിട്ടിയപ്പോൾ ആദ്യമായി എന്റെ ദൃഷ്ടിയിൽപെട്ടതു തെരുവിൽ ചത്തുകിടക്കുന്ന ഒരു സാധുവിന്റെ ശവമാണ്. എനിക്കൊട്ടും അത്ഭുതം തോന്നിയില്ല. ഞാൻ കയറിച്ചെല്ലുന്നതു് ഒരു പുരാതനനഗരത്തിന്റെ ശ്മശാനവളപ്പിലേയ്ക്കാണ്.

ബോംബെയിൽനിന്നു 464 നാഴിക അകലെ, ബി. ബി. ആൻറ് സി. ഐ. റെയിൽവെയുടെ ബോംബെ-

ഡൽഹി മാൎഗ്ഗത്തിൽ കിടക്കുന്ന നാഗ്ദാ റെയിൽവെസ്റ്റേഷനിൽനിന്നു 84 നാഴിക തെക്കുകിഴക്കായിട്ടാണു ഇന്നത്തെ ഉജ്ജയിൻനഗരം കിടക്കുന്നതു്. ജി. ഐ. പി. റെയിൽവെയിലെ ഭോപാൽവഴിക്കും ഇവിടെ ചെന്നെത്താം. ഗോപാളിയോർ നാട്ടുരാജ്യത്തിലേയ്ക്കു ചേൎന്ന ഇന്നത്തെ ഉജ്ജയിൻ സമ്പൽസമൃദ്ധമായ ഒരു നഗരമല്ല. അഴകും ശുചിത്വവുമുള്ള തെരുവീഥികളില്ല. ധനാഢ്യരായ പൌരന്മാർ വിഹരിക്കുന്നതു കാണുന്നില്ല. കയ്യാതി മിനുത്ത കരിങ്കല്പലകകൾ പാവിയ, കടുങ്ങിയ തെരുവുകളുടെ രണ്ടരികിലും പഴയ മാതൃകയിലുള്ള കെട്ടിടങ്ങൾ ഇടതിങ്ങിനില്ക്കുന്നു. വിചിത്രങ്ങളായ കൊത്തുപണികൾ നിറഞ്ഞ അവയുടെ ജാലകങ്ങളിലും സ്തംഭങ്ങളിലും, അൎദ്ധചന്ദ്രാകൃതിയിലുള്ള വ്രാന്തകളിലും പഴമയുടെ ഒരു പുതുമ ഉൾച്ചേൎന്നുകാണാം. പട്ടണത്തിലും പുറത്തും എവിടെ നോക്കിയാലും ഒരു കലാശന്റെ കുടിലിൽ ചെന്നപോലെ പൊളിഞ്ഞ അവശിഷ്ടങ്ങളേ കാണ്മാനുള്ളൂ. അവ ഒരു കാലത്തു ഗംഭീരങ്ങളായ അമ്പലങ്ങളായിരിക്കാം. കോട്ടകളോ കൊട്ടാരങ്ങളോ വിദ്യാനിലയങ്ങളോ ആയിരുന്നിരിക്കാം. അവ ഇന്നു സംവത്സരശതങ്ങളോളമായി കെട്ടിമറഞ്ഞ ക്ഷീണത്തോടെ, കാലത്തിന്റെ കനത്ത കാൽച്ചവിട്ടേറ്റു് ഇടിഞ്ഞും പൊളിഞ്ഞും പഴക്കത്തിന്റെ ആകൎഷകത്വംമാത്രം അവശേഷിച്ച മട്ടിൽ പുരാണവസ്തുഗവേഷകന്റെ ദൃഷ്ടികൾക്കുമാത്രം സംതൃപ്തിയരുളിക്കൊണ്ടു്, അചിരേണ അജ്ഞാതാന്ധകാരത്തിന്റെ അപാരതയിലേയ്ക്കാഴാൻ മുഹൂൎത്തവും കാത്തു കിടക്കുകയാണു്.

അയോദ്ധ്യാ, മധുരാമായാ, കാശീ,കാഞ്ചീ, അവന്തികാ,
പുരീ, ദ്വാരാവതീ, ചൈവസപ്തൈതേ മോക്ഷദായികാഃ

എന്നിപ്രകാരം ബ്രാഹ്മണഗ്രന്ഥങ്ങളിലും ഉപനിഷത്തുകളിലും എടുത്തുപറയപ്പെട്ട മോക്ഷപ്രദങ്ങളായ ഏഴ് നഗരങ്ങളിൽ ഒന്നത്രെ അവന്തിക (ഉജ്ജയിനി). ഈ പട്ടണത്തിന് അവന്തിക, കനകശൃംഗ, കുശസ്ഥലി, പത്മാവതി, കുമുദ്വതി, അമരാവതി, വിശാല ഇങ്ങനെ പലപ്പോഴുമായി പല പേരുകളും ഉണ്ടായിട്ടുണ്ട്. ഭാരതതീർത്ഥയാത്രയുടെ ആരംഭം ഉജ്ജയിനിൽനിന്നാണ്. ഭാരതത്തിന്റെ നാഭിദേശമായിട്ടാണ് ഉജ്ജയിനിയെ ഗണിച്ചുവരുന്നതു്. ഇവിടെ പന്ത്രണ്ട് ജ്യോതിലിംഗങ്ങളും ഒരു മഹാകാലക്ഷേത്രവുമുണ്ട്. പന്ത്രണ്ടു കൊല്ലങ്ങൾ കൂടുമ്പോൾ സിംഹസ്ഥമേള എന്ന ഒരു മഹോത്സവം ഇവിടെ നടത്തിവരുന്നുണ്ട്. മഹാഭാരതകാലത്തു ശക്തിയോടും പ്രശസ്തിയോടുംകൂടി പ്രശോഭിച്ചിരുന്ന ഒരു പുണ്യനഗരമാണിതു്. അക്കാലത്തു കാശിവിദ്യാപീഠം ഉണ്ടായിരുന്നില്ല. ശ്രീകൃഷ്ണൻ ബലരാമനോടും കുചേലനോടുംകൂടി സാന്ദീപനി മഹർഷിയുടെ അടുക്കൽ 14 വിദ്യകളും 64 കലാവിദ്യകളും അദ്ധ്യയനം ചെയ്യാൻ വന്നതു് ഇവിടേയ്ക്കാണ്. ശ്രീകൃഷ്ണൻ ഗുരുകുലവിദ്യാഭ്യാസം നിർവ്വഹിച്ചതായി പറയപ്പെടുന്ന സ്ഥലം ഇപ്പോഴും ഇവിടെ കാണാം.

മൃച്ഛകടികം, ബാണന്റെ കാദംബരി, കഥാസരിത്സാഗരം, ശിവലീലാമൃതം മുതലായ സുപ്രസിദ്ധ സംസ്കൃതഗ്രന്ഥങ്ങളുടെ ഉത്ഭവം ഇവിടെവെച്ചാണ്. കൂടാതെ കാളിദാസപ്രഭൃതികളായ കവിരത്നങ്ങളേയും വിക്രമാദി

ത്ത്യസദസ്സിലെ നവരത്നങ്ങളേയും ആക്കു മറക്കാൻ സാധിക്കും? വ്യാസൻ, ശൂദ്രകൻ, ഭവഭൂതി, വിഷ്ണുപൻ, അമരസിംഹൻ, ചന്ദ്രഗുപ്തൻ മുതലായ കവികൾ ഈ നഗരത്തെ വർണ്ണിച്ചു പാടിയിട്ടുണ്ട്. മേഘദൂതിലും, രഘുവംശത്തിൽ സുനന്ദാസ്വയംവരത്തിലും മഹാകവി കാളിദാസൻ ഈ പുരത്തെ ഹൃദയസ്പൃക്കായി വർണ്ണിച്ചിരിക്കുന്നു. കൂടാതെ ഹ്യൂയൻസാങ്ങ്, ടോൾമി, പരിപ്ലസ്, ബെർണ്ണിയർ മുതലായ വിദേശീയസഞ്ചാരികളും ഈ നഗരിയുടെ മഹിമയെ പുകഴ്ത്തി രേഖപ്പെടുത്തിയിട്ടുണ്ട്.

ഉജ്ജയിനിയുടെ ചരിത്രം ഇടയ്ക്കു തെളിഞ്ഞും ഇടയ്ക്കു മറഞ്ഞും കിടക്കുന്നു. പൌരാണികകാലത്ത് ഈ നഗരത്തെ, ഉഗ്രസേനൻ, ഗന്ധർവ്വസേനൻ, ശതിദേവൻ, ഇന്ദ്രദ്യുമ്നൻ മുതലായ രാജാക്കന്മാരുമായി ബന്ധപ്പെടുത്തിക്കാണുന്നു. പിന്നീടു മഗധവംശം ഈ രാജ്യത്തെ പരിപാലിച്ചുപോന്നു. ഇതാണ് ബുദ്ധകാലം. വാസവദത്തയും, ഉദയനനും ഉക്കാലത്താണ് ജീവിച്ചിരുന്നത്. മഹാകാത്ത്യായനന്റെയും പാലിഭാഷയുടേയും ഉത്ഭവം ഏതാണ്ട് ഇക്കാലത്തായിരിക്കണം. പ്രദ്യോതന്റെയും ഉദയനന്റെയും കാലത്തിനുശേഷം മൂന്നുറുവർഷങ്ങളിലെ ചരിത്രം അജ്ഞാതമായിക്കിടക്കുകയാണ്. പിന്നെ നാം മൌര്യസാമ്രാജ്യത്തെപ്പററിയും ബിന്ദുസാരന്റെ പുത്രനായ അശോകനെപ്പററിയും ക്രി. പി. 100ൽ ശകവംശത്തെപ്പററിയും 450ൽ ഗുപ്തവംശത്തെപ്പററിയും ധാരാളം അറിയുന്നുണ്ടല്ലോ. ഒടുവിൽ നഗരം ഭൂകമ്പത്താൽ തിരോഭവിക്കയും ചെയ്യുന്നു.

ഇതാണു് ഉജ്ജയിനിയുടെ സംക്ഷിപ്ത ചരിത്രം. പുരാതനനഗരം ശിപ്രാനദിയുടെ ഇരുവശത്തുമായിട്ടാണു് സ്ഥിതിചെയ്യുന്നതു്. മനോഹരമായ ശിപ്രാനദി, ഇന്നും ആ പുണ്യനഗരത്തെ പ്രദക്ഷിണംവെച്ചൊഴുകുന്നുണ്ടു്. അനേകം പുരാതനക്ഷേത്രങ്ങളും സ്നാനഘട്ടങ്ങളും നദീതീരങ്ങളെ അലങ്കരിക്കുന്നു. സ്നാനഘട്ടങ്ങളിൽ പ്രധാനമായിട്ടുള്ളതു രാമഘട്ടമാണു്. രാമഘട്ടത്തിന്റെ അകലിലുള്ള ഗംഭീരമായ ശ്രീരാമക്ഷേത്രം തന്റെ പുരാതനപ്രാഭവത്തെ ശാന്തമായി അയവിറക്കിക്കൊണ്ടു് ഇന്നും നിലകൊള്ളുന്നതു കാണാം.

'രുദ്രസാഗരം' എന്ന പേരായ ഒരു മനോഹരതടാകം നഗരമദ്ധ്യത്തെ അലങ്കരിക്കുന്നു. ഈ തടാകതീരത്തിലാണു് ശ്രീവിക്രമാദിത്യന്റെ ആരാധ്യദേവതയായിരുന്ന ഹരസിദ്ധദേവിയുടെ ക്ഷേത്രം കുടികൊള്ളുന്നതു്. തടാകത്തിന്റെ മറുകരയിൽ വിശ്രുതമായ മഹാകാലക്ഷേത്രവും കാണാം. മഹാകാലക്ഷേത്രം നാലഞ്ചു ക്ഷേത്രങ്ങളുടെ ഒരു സമാഹാരമാണു്. ഇതിന്റെ ഒരുവശത്തു് ഉടഞ്ഞ വിഗ്രഹങ്ങളുടേയും പ്രാചീനശില്പഫലകങ്ങളുടേയും ശിലാരേഖകളുടേയും ഒരു സമാഹാരം പുരാതനവസ്തുഗവേഷകന്മാരുടെ അറിവിന്നായി സൂക്ഷിച്ചുവെച്ചിട്ടുണ്ടു്. ഒരു ഗുരുകുലാശ്രമവും ഇവിടെ കാണാം. ക്രി. പി. 60-ൽ ഹർഷരാജാവു് ഈ ക്ഷേത്രം കേടുപാടുകൾ തീർത്തു നന്നാക്കിപ്പണിയിച്ചതായ രേഖകളുണ്ടു്.

ഉജ്ജയിന്റെ മദ്ധ്യത്തിലുള്ള ഗോപാലമന്ദിരം അഥവാ ദ്വാരകാധീശക്ഷേത്രമാണു് മറ്റൊരു പുണ്യസ്ഥലം.

മഹാരാജാ ജൊളജ് റാവുസിന്ധ്യയുടെ റാണി ബായജാബായിയാണ് ഈ ക്ഷേത്രത്തിൽ ആണ്ടുതോറും വരുന്ന ചെലവ് 4000ക. കൊടുത്തുവരുന്നതു്. മെലാഘട്ട്, മംഗളനാഥ്, ഗോമതീകുണ്ഡം, സിദ്ധവടക്ഷേത്രം മുതലായ പല ക്ഷേത്രങ്ങളും ഇവിടെയുണ്ട്. ഉജ്ജയിനി ഇന്നു തികച്ചും 'ക്ഷേത്രങ്ങളുടെ നഗര'മായിട്ടാണ് അറിയപ്പെടുന്നതു്. നൂറുകണക്കിലുള്ള ഈ ക്ഷേത്രങ്ങളെയെല്ലാം തീർത്ഥയാത്രക്കാരുടെ ദർശനത്തിനു വിട്ടുകൊടുത്തു നമുക്കു മറ്റു കാഴ്ചകളെ അന്വേഷിക്കാം.

## 'കാളിയാദെ' രാജധാനി

ഉജ്ജയിനി സന്ദർശിക്കുമ്പോൾ കഴിച്ചുകൂടാത്ത ഒരു കാഴ്ചയത്രേ 'കാളിയാദെ' രാജധാനി അഥവാ 'കാളിയമഹൽ'.

ഒരുറുപ്പിക വാടകകൊടുത്താൽ ടോംഗാവണ്ടിക്കാരൻ നഗരത്തിൽനിന്നു രണ്ടു നാഴിക ദൂരെയുള്ള ഈ മനോഹരമന്ദിരത്തിൽകൊണ്ടു വിട്ടുതരും. ഇവിടേയ്ക്കു പോകുന്ന വഴിക്കു കാണുന്ന കാഴ്ചകൾ അവിസ്മരണീയങ്ങളാണ്. ശരിയായ നാട്ടിൻപുറം മുന്നിൽ തുറന്നുകിടക്കുന്നു. ഉജ്ജയിനിയിലെ പ്രശാന്തവും എന്നാൽ ചരിത്രഗർഭവുമായ ഉൾനാട്ടിലൂടെ ടോംഗ കടന്നു പോകുമ്പോൾ എന്തെല്ലാം മധുരസ്മരണകൾ നമ്മെ പുളകം കൊള്ളിക്കുന്നു! വിളഞ്ഞു നില്ക്കുന്ന കോതമ്പുവയലുകൾ സമുദ്രംപോലെ വ്യാപിച്ചു കിടക്കുന്നു. മേച്ചിൽസ്ഥലങ്ങളും, അവയിൽ സ്വൈരമായി മേയുന്ന പൈക്കൂട്ടങ്ങളും, അവയുടെ ചരിത്രത്തിന്റെ ഗർഭംധരിച്ചപോലെ പൊങ്ങിയ മേടുകളും മ

റവും നിറഞ്ഞ ആ നാട്ടിൻപുറത്തിന്റെ അജ്ഞാതമായ അന്തർഭാഗത്തു് ഒരു മഹാസാമ്രാജ്യം നിത്യനിദ്രകൊള്ളുന്നുണ്ടെന്നോർക്കുമ്പോൾ ഹൃദയം എങ്ങനെ കോൾമയിർ കൊള്ളാതിരിക്കും?

അവിടത്തെ മേടുകളേയും ഇടയപ്പിള്ളരേയും കണ്ടപ്പോൾ, ഞാൻ ചെറുവിദ്യാർത്ഥിയായിരുന്ന കാലത്തു ചരിത്രപുസ്തകത്തിൽ വായിച്ച ഒരു കഥ എനിക്കോർമ്മ വന്നു. താഴ്ന്നക്ലാസ്സിലെ വിദ്യാർത്ഥികൾക്കു് ഇന്നും സുവിദിതമായ ഒരു കഥ: വിക്രമാദിത്യകാലത്തിനുശേഷം, വളരെ ശതാബ്ദങ്ങൾ കഴിഞ്ഞു്, ഒരിക്കൽ, നാമാവശേഷമായ ആ നഗരത്തിലെ ഒരു മൈതാനത്തിൽ ആടുമേച്ചുകൊണ്ടിരുന്ന രണ്ടു് ഇടയക്കുട്ടികൾ തമ്മിൽ എന്തോ തർക്കമുണ്ടാവുകയും, അതു തീർപ്പാൻ മറ്റൊരുത്തൻ അവിടെക്കണ്ട ഒരു മേടമേൽ കയറിയിരുന്നു വിചാരണ ചെയ്തു വിധിപറയുകയുമുണ്ടായി. അവന്റെ വിധി എല്ലാവർക്കും ബോദ്ധ്യമായി. അതിൽപിന്നെ സകല ഗ്രാമീണരും പുരവാസികളും തർക്കം തീർക്കാൻ അവന്റെയടുക്കൽ വരാൻ തുടങ്ങി. അവന്റെ വിധി ആരേയും അത്ഭുതപ്പെടുത്തുമാറു് അത്രകണ്ടു നീതിജ്ഞാനമുൾക്കൊണ്ടതായിരുന്നു. അവിടത്തെ രാജാവും മന്ത്രിയും ഈ വർത്തമാനം കേട്ടു സ്ഥലത്തു ചെന്നുനോക്കി. ആ ഇടയച്ചെറുക്കൻ ഇരിക്കുന്ന മേടയുടെ ഉള്ളിൽ വിക്രമാദിത്യന്റെ സിംഹാസനം മറഞ്ഞുകിടക്കുന്നുണ്ടായിരിക്കണമെന്നു മന്ത്രി അഭിപ്രായപ്പെട്ടതനുസരിച്ചു്, ഇടയന്റെ ന്യായാസനമായ മേട കുഴിച്ചുനോക്കിയപ്പോൾ, കരിങ്കല്ലുകൊ

ണ്ടുള്ള 12 സിംഹങ്ങൾ വഹിച്ചു നില്ക്കുന്ന ഒരു സിംഹാസനം കണ്ടെത്തുകയും ആ സിംഹാസനത്തിലിരിക്കാൻ യോഗ്യനായ മറ്റൊരു രാജാവു് ഭൂമിയിലില്ലെന്നു് അശരീരിയുണ്ടാവുകയും, സിംഹങ്ങളും സിംഹാസനവും ആകാശത്തിലേയ്ക്കു പറന്നുപോവുകയും ചെയ്തു.

അസംബന്ധമെന്നു പറഞ്ഞു തള്ളിക്കളയേണ്ടുന്ന ആ ബാലകഥയും, ചെറുപ്പത്തിൽ ഞാൻ പലവുരു വായിച്ചു രസിക്കാറുണ്ടായിരുന്നു, നാട്ടാറുമാസവും കാട്ടാറുമാസവുമായിക്കഴിച്ച വിക്രമാദിത്യന്റെയും ബുദ്ധിമാനായ ഭട്ടിയുടേയും അത്ഭുതചെയ്തികൾ നിറഞ്ഞ വിക്രമാദിത്യൻകഥയിലെ പല ഭാഗങ്ങളും, ഭാവനാവിലാസങ്ങളോടുകൂടി ഓർത്തുനോക്കിയപ്പോൾ ഞാൻ തെല്ലിട നിരുപദ്രവമായ ഒരാനന്ദം അനുഭവിക്കുകതന്നെ ചെയ്തു.

കാളിയാദേ രാജധാനി, ശിപ്രാനദിയുടെ മദ്ധ്യത്തിലും കരയിലുമായി മാനംമുട്ടി നിലകൊള്ളുന്നു. ആ വിശേഷപ്പെട്ട മാളികയുടെ പിന്നിൽ ഒരു നീണ്ടചരിത്രവുമുണ്ടു്. ഈ മന്ദിരത്തിൽ പണ്ടു ബ്രഹ്മകുണ്ഡവും സൂര്യനാരായണക്ഷേത്രവും ഉണ്ടായിരുന്നുവെന്നു് അവന്തികാ ഹാത്മ്യം എന്ന ഗ്രന്ഥം ഘോഷിക്കുന്നു. 1458-ൽ മുഹമ്മദ് ഖിൽജിയാണു് ഇതു നിർമ്മിച്ചതെന്നു് ഒരു ശിലാലേഖനത്തിൽ കാണുന്നു. മാംഡലയിലെ സുൽത്താനായിരുന്ന നാസിറുദ്ദീൻ ഖിൽജി, ഹിന്ദുമന്ദിരം പൊളിച്ചു പണിതതാണെന്നും പറഞ്ഞുവരുന്നുണ്ടു്. ഉഷ്ണകാലത്തെ ഒരു വിശ്രമഗൃഹമായിട്ടാണു് ഇതു നിർമ്മിക്കപ്പെട്ടിരിക്കുന്നതു്. ഋതുസംഹാരകാവ്യത്തിലെ

"നിശാശശാങ്കക്ഷതനീലരാജയഃ
ക്വചിദ്വിചിത്രം ജലയന്ത്രമന്ദിരം"

എന്ന ഭാഗം, ഈ മന്ദിരത്തിലെ നിരവധി യന്ത്രധാരകളെപ്പററിയാണത്രെ.

1511 ജനവരി മാസത്തിൽ അക്ബർ പാദുഷാ ഈ മഹൽ സന്ദർശിച്ചതിനെപ്പററി അബുൾഫസലിൻെറ 'അക്ബർനാമാ' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. 1616-ൽ ജഹാംഗീർചക്രവർത്തിയും, ഇവിടെ വന്നു കുറച്ചുകാലം താമസിച്ചിട്ടുണ്ട്. 1920ലാണ് ഈ മന്ദിരം ഗ്വാളിയോറിലെ മാധവരാജാസിന്ധ്യയുടെ കൈവശത്തിലെത്തിച്ചേർന്നത്. അദ്ദേഹം ഇതിൽ കുറെക്കൂടി പരിഷ്കാരങ്ങൾ വരുത്തി. ഇപ്പോൾ ഈ കെട്ടിടം, ഗ്വാളിയോർ രാജാവിന് ഉജ്ജയിനിയിൽ വരുമ്പോൾ താമസിക്കാനുള്ള രാജധാനിയായിട്ടാണ് ഉപയോഗപ്പെടുത്തിവരുന്നത്. പാശ്ചാത്യപരിഷ്കാരക്രമം ബോധിച്ച കുബേരനായ ഒരു നാട്ടുരാജാവിൻെറ മോടിക്കനുസരിച്ച പല നവീനസജ്ജീകരണങ്ങളും ഇതിനകത്തുള്ളതു പ്രത്യേകാനുവാദത്തോടെ നമുക്കു ചെന്നു കാണാവുന്നതാണ്. മന്ദിരത്തിൻെറ നാലുഭാഗത്തുമായി—നദീമദ്ധ്യത്തിൽ—വിശാലമായ ഉദ്യാനങ്ങളും അന്തഃപുരങ്ങളും അതിഥിമന്ദിരങ്ങളുമുണ്ട്. പക്ഷെ, നമ്മെ ഏററവുമധികം ആകർഷിക്കുന്നത്, നദിയിൽ അണകെട്ടി, അണക്കെട്ടിനോടു ചേർത്തു പണിയിച്ചുവെച്ച വിചിത്രരീതിയിലുള്ള സ്നാനഗൃഹങ്ങളും, അന്തർഗൃഹങ്ങളും ജലധാരായന്ത്രങ്ങളും ചേർന്ന കാഴ്ചയാണ്. ഉഷ്ണജലനാളികകളും അ

വിടവിടെ കാണാം. അണയുടെ (രാജധാനിയിലേയ്ക്കുള്ള പാലവും അതുതന്നെയാണ്) അന്തർഭാഗത്തുടെ നുരയും പതയും നിറഞ്ഞു ശബ്ദകോലാഹലത്തോടെ കുത്തിയൊലിക്കുന്ന ജലവും, അതിനെ അകത്തേയ്ക്കു വലിച്ചെടുക്കുന്ന യന്ത്രങ്ങളും ആരെയും അത്ഭുതപ്പെടുത്താതിരിക്കയില്ല. ഇരുഭാഗത്തുമുള്ള കാട്ടിൽനിന്ന്, നദീജലം തലോടി വരുന്ന ശീതളമാരുതനേററുകൊണ്ടു മഹലിൻെറ മുകളിലത്തെ വ്രാന്തയിലിരുന്നു, നാലുപാടുമുള്ള നഗ്നമായ നാട്ടിൻപുറങ്ങളിലേയ്ക്കു നോക്കുമ്പോൾ നാം നമ്മെത്തന്നെ മറന്നുപോകും.

## ‘ഗഢ്-കീ-കാളി’

കാളിയമഹലിൽനിന്നു മറെറാരു വഴിക്കു മടങ്ങിയാൽ രണ്ടു പ്രധാനസ്ഥലങ്ങൾകൂടി സന്ദർശിക്കാം. അവയിലൊന്നാണ് ‘ഗഢ്-കീ-കാളി.’

മഹാകവി കാളിദാസന്, കവിത്വം ദാനംചെയ്ത കാളിമാതാവിൻെറ ക്ഷേത്രമാണത്രെപോലും ഇത്. ഭയജനകമായ ഒരേകാന്തത പൂണ്ട, വിജനമായ ഒരു കാട്ടിലാണ് ഈ ക്ഷേത്രത്തിൻെറ കിടപ്പ്. ഗഢ് എന്ന സ്ഥലത്തെ കാളിയായതുകൊണ്ടാണ്, ഗഢ്-കീ-കാളി എന്ന പേരു വന്നത്. ദ്രേഷ്ടുകുടിയിൽ, അഞ്ചാറടി ആഴത്തിൽ, വലിയ ഗുഹപോലെ തോന്നിക്കുന്ന ഒരു സ്ഥലത്ത്, കെതവണ്ണത്തിൽ, ശിലാനിർമ്മിതമായ കാളിയുടെ കരാളവിഗ്രഹം സ്ഥിതിചെയ്യുന്നു. അതിനെ മൂടിക്കൊണ്ട് ചെറിയൊരു ക്ഷേത്രവും, ക്ഷേത്രത്തിൻെറ മുമ്പിൽ കരൽത്തറയും, ചുററുപാടും ചില മരങ്ങളുമല്ലാതെ മററൊന്നും ഇവിടെയില്ല.

## ഭർത്തൃഹരിയുടെ ഗുഹ

കാളീക്ഷേത്രത്തിൽനിന്നു് ഒരു ഫർല്ലോങ്ങ് അകലെയായി ഭർത്തൃഹരിയുടെ ഗുഹ കാണാം. ഗുഹയുടെ മുമ്പിലായി, ഭർത്തൃഹരിയെ പ്രതിഷ്ഠിച്ച ഒരു ചെറിയ അമ്പലവും, കാലഭൈരവന്റെ ക്ഷേത്രവും നില്ക്കുന്നു. വിശാലമായ ഗുഹയുടെ മുകൾഭാഗം മിക്കവാറും ഇടിഞ്ഞും പൊളിഞ്ഞും തുറന്നും കിടക്കുന്നു. അവിടത്തെ പൂജാരിക്കു് ഒരു ചെറിയ സംഖ്യ കൈമടക്കിയാൽ, അവൻ ഒരു പാനീസ്സും കത്തിച്ചു പിടിച്ചു്, ഗുഹാന്തർഭാഗം കാട്ടിത്തരുന്നതിന്നു നമ്മെ കൂട്ടിക്കൊണ്ടുപോയ്ക്കൊള്ളും.

ഭൂമിക്കടിയിലേയ്ക്കു പത്തു മുപ്പതു പടവുകൾ തപ്പിത്തടഞ്ഞു് ഇറങ്ങിച്ചെല്ലുമ്പോൾ നമ്മുടെ കാലുകൾ സമനിരപ്പായ കരിങ്കല്ലിന്മേൽ ചെന്നു തട്ടും. അവിടെ ഒരാൾക്കു ശരിക്കു നിവർന്നു നില്ക്കത്തക്ക ഉയരവും, സുമാറു പതിനഞ്ചടി സമചതുരവുമുള്ള അറകൾ—കരിങ്കല്ലിൽ വെട്ടിയെടുത്തവ—അഞ്ചെട്ടെണ്ണം കാണാം. കൊത്തുപണികളോടുകൂടിയ കരിങ്കൽത്തൂണുകളും വരിവരിയായി നില്ക്കുന്നുണ്ടു്. ഈ അറകളിലൊന്നിൽ ഭർത്തൃഹരിയുടെ ഒരു വിഗ്രഹവും, മറ്റൊന്നിൽ വിഷ്ണുവിന്റെ ഒരു വിഗ്രഹവും പ്രതിഷ്ഠിച്ചിരിക്കുന്നു. മദ്ധ്യത്തിൽ എന്നു പറയാവുന്ന വലിയൊരറയാണു്, സാക്ഷാൽ ഭർത്തൃഹരിയുടെ ഗുഹ. ഭർത്തൃഹരി വിരക്തനായിത്തീർന്നതിന്നുശേഷം, തപസ്സനുഷ്ഠിച്ചതും, സമാധിപ്രാപിച്ചതും ഈ ഗുഹയിൽവെച്ചാണത്രെ.

ഈ അറയുടെ മുകളിലത്തെ മദ്ധ്യഭാഗം, ഭർത്തൃഹരിയുടെ പീഠത്തിന്റെ ഒത്തമുകളിലായി രണ്ടായിപ്പിളന്ന്, ഇപ്പോഴും വീഴുമെന്ന മട്ടിൽ തൂങ്ങിനില്ക്കുന്നതായി കാണാം. ഇതിനെപ്പററി പൂജാരി പറഞ്ഞ ഐതിഹ്യം ഇതാണ്: ഭർത്തൃഹരിയുടെ തപശ്ശക്തികണ്ട് അസൂയാലുവായിത്തീൎന്ന ദേവേന്ദ്രൻ, ഇടിവാളയച്ചു ഗുഹയുടെ ഉപരിഭാഗം പിളൎക്കാൻ ശ്രമിച്ചുനോക്കി. എന്നാൽ ഭർത്തൃഹരിയുടെ തപഃശക്തികൊണ്ട് ആ കരിങ്കല്ലു പൊട്ടി അങ്ങനെതന്നെ നിന്നതേയുള്ളു. ഐതിഹ്യം എന്തായാലും, ആ കല്ലു വീഴാതെ അങ്ങനെ തൂങ്ങിനില്ക്കുന്ന കാഴ്ച നമ്മെ അത്ഭുതപ്പെടുത്താതിരിക്കയില്ല.

മററു അറകളൊക്കെ ഇടിഞ്ഞുകിടക്കുകയാണ്. ഈ ഗുഹയിൽനിന്ന് ദൂരഭാഗത്തേയ്ക്കും പിന്നെയും കുറേ ഗുഹകൾ പോകുന്നുണ്ട്. അവയുടെ മുഖങ്ങളെല്ലാം അടച്ചു മൂടിക്കളഞ്ഞിരിക്കുന്നു. ഈ അറകളും ഗുഹകളുമെല്ലാം ഒരു പാറക്കുന്നു വെട്ടിയിറക്കി ഉണ്ടാക്കപ്പെട്ടവയാണ്.

## വേധശാല

ഉജ്ജയിനിയിലെ മറെറാരു മുഖ്യകാഴ്ച പുരാതനമായ വേധശാല (നക്ഷത്രനിരീക്ഷണശാല: Observatory) യാണ്. വിക്രമാദിത്യന്റെ കാലത്തുതന്നെ ഇവിടെ വിഖ്യാതരായ ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ഉണ്ടായിരുന്നുവല്ലോ. ഇപ്പോഴും സാമാന്യം ജീൎണ്ണപ്രായമായിക്കിടക്കുന്ന ഈ നക്ഷത്രബംഗ്ളാവിന്റെ ഗോപുരങ്ങളിലും, വളഞ്ഞ സ്തംഭങ്ങളിലും, അർദ്ധചന്ദ്രാകൃതിയിലുള്ള ഭിത്തികളിലും, കിണറുകളിലും, വിടവുകളിലും കുറിച്ചുവെച്ച സൂക്ഷ്മങ്ങളാ

യ ചിഹ്നങ്ങൾ വഴി നമുക്ക സമയവും, സൂര്യചന്ദ്രന്മാരു
ടേയും മററു ജ്യോതിർഗ്ഗോളങ്ങളുടേയും ഗതിയും നമുക്ക മ
നസ്സിലാക്കാൻ സാധിക്കും. ജയസിംഹൻ എന്ന രാജാ
വാണ് ഈ വേധശാലയുടെ നിർമ്മാതാവു്.

### പട്ടണം

ചുകന്ന നിറത്തിൽ, ആധുനികരീതിയിൽ നിർമ്മി
ക്കപ്പെട്ട ചില സർക്കാർകെട്ടിടങ്ങൾ, ഒരു പാർക്ക്, ഒരു
പുരാതനഗ്രന്ഥാലയം, മൂന്നു പരുത്തിമില്ലുകൾ ഇവയ
ല്ലാതെ വേറെ വിശേഷിച്ചൊന്നും ഇവിടെക്കാണ്മാനില്ല.
ബുദ്ധമതകാലത്തു്, വ്യാപാരസമൃദ്ധമായിരുന്ന ഈ ന
ഗരത്തിൽ ഇന്നു്, ധാന്യങ്ങളും പഴയ കല്ലുകളും മാത്ര
മാണ് കച്ചവടസാധനങ്ങൾ. പാലും പച്ചക്കറികളും വ
ളരെ ആദായവിലയ്ക്കു കിട്ടും. ഉജ്ജയിനി പണ്ടു വസ്ത്ര
ങ്ങൾക്ക പ്രസിദ്ധിപെററ ഒരു പട്ടണമായിരുന്നു. പട്ട
ണത്തിന്റെ ഒരു കോണിൽ, ഇന്നും ഒരു വർഗ്ഗക്കാർ—ന
മ്മുടെ നാട്ടിലെ ചാലിയത്തെരുവുപോലുള്ള ഒരു തെരു
വിൽ, വസ്ത്രങ്ങൾക്ക ചായം മുക്കിയും ചാപ്പയടിച്ചും, ത
ങ്ങളുടെ പരമ്പരയായ കൈത്തൊഴിൽതന്നെ ഉപജീവ
നമാർഗ്ഗമായി സ്വീകരിച്ചു പാർത്തുവരുന്നുണ്ടു്. പട്ടണ
ത്തിലെ ജനസംഖ്യ 63,000 ആകുന്നു. ജനങ്ങൾ മാൾവി
ഭാഷയാണ് സംസാരിക്കുന്നതു്.

അങ്ങനെ പുരാണപ്രസിദ്ധമായ പല കാഴ്ചകളും
കണ്ടു്, മൂന്നാംദിവസം അവന്തിനഗരത്തോടു ഞാൻ അ
ന്ത്യയാത്ര പറഞ്ഞു്, അവിടെനിന്നും തിരിച്ചു.

ആ ശാന്തമായ സായാഹ്നത്തിൽ, എന്നേയും വഹിച്ചു കുതിച്ചോടുന്ന തീവണ്ടിയിൽനിന്ന്, ഞാൻ പുറത്തേയ്ക്ക്—അന്തിസൂര്യൻ തങ്കലേപനം ചെയ്യുന്ന വിജനമായ നാട്ടിൻപുറങ്ങളിലേയ്ക്ക്—ചിന്താമഗ്നനായി നോക്കിക്കൊണ്ടിരുന്നു. വിശാലങ്ങളായ മേച്ചിൽസ്ഥലങ്ങൾ, പച്ചപുതച്ച മേടുകൾ, ശോഭനകൃഷിപ്പാടങ്ങൾ, കൊച്ചു തടാകങ്ങൾ, ജീർണ്ണിച്ച പൌരാണികമന്ദിരങ്ങൾ,—പ്രാചീനസമ്പത്തിന്റെ വിശിഷ്ടങ്ങളായ അവശിഷ്ടങ്ങൾ—കൊത്തുവേലകളും പ്രാചീനലിപികളും മാഞ്ഞുതുടങ്ങുന്ന, കൊത്തപ്പെട്ടുനില്ക്കുന്ന ശിലാസ്തംഭങ്ങൾ,—ചരിത്രത്തിലേയ്ക്കുള്ള വഴികാട്ടികൾ—കുറ്റിക്കാടുകൾ, പൈക്കൂട്ടങ്ങൾ, ഇടയന്മാർ, കുങ്കുമച്ചുകപ്പോ, മഞ്ഞയോ കലർന്ന വസ്ത്രങ്ങൾ മാത്രം ഇഷ്ടപ്പെടുന്ന ഗ്രാമീണസ്ത്രീകൾ: ഇങ്ങിനെ ഓരോ കാഴ്ചയും മാറി മാറി കണ്ണിൽനിന്നു മറഞ്ഞുകൊണ്ടിരിക്കെ, അവയുടെ പശ്ചാത്തലത്തിലൂടെ എന്റെ കണ്ണുകൾ വീണ്ടും ഉജ്ജയിനിയുടെ അതീതകാലപ്രാഭവങ്ങളേയും, സുവർണ്ണകാലസംഭവങ്ങളേയും സ്വപ്നം കാണാൻ തുടങ്ങി.

[ആഗസ്റ്റ്, '40.]

# ൧. ജൂഹുവിലെ സന്ധ്യ

1944 മേയ്മാസം 14-ാംനു- ഞായറാഴ്ച.

ബൊംബെ നഗരത്തിൽനിന്നു 18 നാഴിക വടക്കു കിടക്കുന്ന ജൂഹു കടപ്പുറം. സായാഹ്നം.

ആ വിശാലമായ കടപ്പുറത്തെ പൂഴിമണ്ണിന്റെ ചൂടു കുറഞ്ഞു തുടങ്ങിയിരിക്കുന്നു. ഗുഹ്യഭാഗത്തെ മാത്രം മറയ്ക്കാനുപകരിക്കുന്ന സ്നാനവസ്ത്രങ്ങൾ ധരിച്ച യൂറോപ്യൻ സ്ത്രീപുരുഷന്മാർ കടലിൽനിന്നു കുളി കഴിഞ്ഞു് ആതപസ്നാനം ചെയ്തുകൊണ്ടു് കരയിൽ കയറിക്കിടക്കുന്നു. കടലോരത്തുള്ള സുഖവാസക്കെട്ടിടങ്ങളിൽനിന്നു റേഡിയോ സംഗീതം മുഴങ്ങുന്നു. ഉല്ലാസയാത്രയ്ക്കു ദൂരസ്ഥലങ്ങളിൽനിന്നു വന്ന ചെറിയ ജനക്കൂട്ടം അവിടവിടെ വട്ടമിട്ടിരുന്നു ലഘുഭക്ഷണം കഴിക്കുന്നു. പല നിറത്തിലും പല തരത്തിലും വസ്ത്രധാരണം ചെയ്ത ആളുകൾ കടൽത്തീരത്തിലൂടെ ഉലാത്തിക്കൊണ്ടിരിക്കുന്നു. യൂനിഫോറം ധരിച്ച യൂറോപ്യൻ പട്ടാളക്കാരും പട്ടികളും കുട്ടികളും സവാരിക്കുതിരകളും യക്ഷികളെപ്പോലുള്ള കൊച്ചമ്മമാരും, പഞ്ചവർണ്ണക്കിളികളെപ്പോലെയുള്ള മാർവാഡിസ്ത്രീകളും കാക്കിയുടുപ്പും ഖദർക്കുപ്പായവുമിടകലർന്ന ഒരു വിനോദപ്രദർശനം......സൂര്യബിംബത്തിനു ശോണിമ കൂടിക്കൂടി വരുന്നു. സമുദ്രമർമ്മരം മുറുകുന്നു. യൂറോപ്യൻ ഹോട്ടലുകളിൽനിന്നു നിശാനൃത്തങ്ങൾക്കുള്ള ബാൻഡുവാദ്യം മുഴങ്ങുന്നു.

അതൊരു ഭാഗത്തെ കാഴ്ച.

ആ കടപ്പുറത്തെ വടക്കുകിഴക്കേ വശത്ത്, സാധാരണ ജനശൂന്യമായിക്കാണാറുള്ള ഒരു കോണിൽ ആളുകൾ വന്നു നിറയുന്നു—അവിടേയ്ക്ക് ഒരു തീർത്ഥയാത്രാസംഘമെന്നപോലെ നീങ്ങിക്കൊണ്ടിരിക്കുന്ന ജനാവലി.

കടൽക്കരയോടു തൊട്ട് തെല്ലൊന്നുയർന്ന വിശാലമായൊരു പറമ്പ്. അഞ്ചാറു തെങ്ങുകളും കരിഞ്ഞൊരു പനയും തലയുയർത്തി നില്ക്കുന്ന ആ പറമ്പു മലയാളക്കരയിൽനിന്നു പറിച്ചെടുത്തുവെച്ചതാണെന്നു തോന്നും. പറമ്പിനെ ചുറ്റി സ്ഥാപിച്ചിരിക്കുന്ന കമ്പിവേലിയെ മൂടിക്കൊണ്ടു കിടക്കുന്ന പുലിക്കൈത്തപ്പടർപ്പും. പ്രശാന്തമായ അന്തരീക്ഷം.

ആ പറമ്പിന്റെ മദ്ധ്യത്തിൽ ഒരു ദേശീയപതാക ചലിച്ചുകൊണ്ടിരിക്കുന്നു—സ്വാതന്ത്ര്യത്തിന്റെ ജ്വാലപോലെ.

സമയം 7 മണി. ജനക്കൂട്ടം അക്ഷമയോടെ പക്ഷേ, ശാന്തരായി നിലത്ത് ഇരിപ്പുറപ്പിച്ചു. ഇരുപതിനായിരം ആളുകൾ അദൃശ്യമായൊരമ്പലത്തിലേയ്ക്കു കണ്ണയച്ചുകൊണ്ടു കാത്തിരുന്നു.

സ്നാനവിനോദങ്ങൾക്കു വന്നവരും, പട്ടാളക്കാരും, നാനാജാതിമതസ്ഥരും അവിടേയ്ക്കാകർഷിക്കപ്പെട്ടു.

സമയം, 7-10.

ആ പറമ്പിൽ, ഒരുയർന്ന ഇരിപ്പിടത്തിന്മേൽ ഒരു ഖദർവിരിയും ചാരുതലയിണയും സജ്ജമാക്കപ്പെട്ടു.

സമയം, 7-20.

അതാ വരുന്നു!

ആ പറമ്പിൽ—ഗാന്ധിഗ്രാമത്തിൽ—ഒരു ജീവസ്സുയന്ത്രം. രണ്ടു സ്ത്രീകളുടെ ചുമലുകളിൽ കയ്യൂന്നിക്കൊണ്ടു് ആ വിഗ്രഹം നീങ്ങി വരുന്നുണ്ടു്—ഒരു ചെറിയ സ്ത്രീപുരുഷസംഘത്തിന്റെ അകമ്പടിയോടുകൂടി.

ആ ജനസാഗരം ഒന്നിരമ്പി അലകൾ നിർത്തിച്ചു ആ വിഗ്രഹം മെല്ലെ മെല്ലെ ആ മെത്തപ്പുറത്തു കയറി ചമ്രംപടിഞ്ഞിരുന്നു. ആയിരക്കണക്കിലുള്ള ഹൃദയങ്ങളിൽ ആനന്ദത്തിന്റെ ഉദ്ഗാരം പൊങ്ങി... കണ്ണുകളിൽ ബാഷ്പം നിറഞ്ഞു.

പൂനയിലെ ആഗാഖാൻകൊട്ടാരത്തിൽനിന്നു പർണ്ണകുടിയിലേക്കും, പിന്നെ അവിടെ നിന്നു ജുഹൂവിലേക്കും നീങ്ങിയ ഗാന്ധിജിയെ ഒരു കണ്ണു കാണാൻ തിങ്ങിക്കൂടിയ ജനങ്ങളുടെ ഇടയിൽ നിന്നു ഞാൻ തിക്കിത്തിരക്കി മുമ്പോട്ടു ചെന്നു്, ആ പുണ്യവിഗ്രഹത്തെ കൺകൾക്കു് ഒന്നു വിരുന്നാക്കി.

ഞാൻ വീരാരാധനയിൽ വിശ്വസിക്കുന്ന ഒരാളല്ല. ഗാന്ധിജിയെ ഞാൻ കാണുന്നതു് ഇതു മൂന്നാമത്തെ തവണയാണു്. എന്നാലും മഹാത്മജിയുടെ മാംസശരീരം മുമ്പിൽ അതാ കാണുന്നു എന്ന പരമാർത്ഥം എന്റെ ഹൃദയത്തിൽ ഒരാലക്തികചലനമുണ്ടാക്കിത്തീർത്തു. എന്നെപ്പോലെത്തന്നെ അവിടെ കൂടിയിരുന്നവരിൽ ഭൂരിഭാഗത്തിനും അങ്ങനെ അനുഭവപ്പെട്ടിട്ടുണ്ടായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

എന്താണിതിനു കാരണം?

അസ്തമയസൂര്യന്റെ ഇളംമഞ്ഞപ്രകാശത്തിലൊതിരെ മുഖം കുനിച്ചു ധ്യാനനിമഗ്നനായിരിക്കുന്ന ആ മനുഷ്യനാണോ ബ്രിട്ടീഷ്സാമ്രാജ്യത്തെ വിറപ്പിച്ചു കൊണ്ടിരിക്കുന്നതു്?

ഗാന്ധിജി! ഇന്ത്യൻ സ്വാതന്ത്ര്യസംഗീതത്തിന്റെ മന്ത്രമധുരമായൊരു പല്ലവി. ആ ശബ്ദത്തെ അലസിക്കാൻ ഭീമസാമ്രാജ്യത്വത്തിന്റെ അട്ടഹാസങ്ങൾക്കു സാധിച്ചിട്ടില്ല. സത്യത്തിന്റെ നിത്യകാമുകനായ ആ മഹാത്മാവിന്റെ സാന്നിദ്ധ്യത്തിലാണ് മനുഷ്യൻ മനുഷ്യനെ തിരിച്ചറിയുന്നതു്.

ധ്യാനം കഴിഞ്ഞു. ആ മഹാത്മാവു് എഴുന്നേറ്റു. ജനക്കൂട്ടം ഇളകിമറിഞ്ഞു. ജയാരവങ്ങൾ മുഴങ്ങി. ജനക്കൂട്ടത്തോടു് ശാന്തമായി കുത്തിയിരിക്കാൻ അദ്ദേഹം ആംഗ്യം കാണിച്ചു. അദ്ദേഹം എന്തെങ്കിലും രണ്ടു വാക്കു സംസാരിക്കുമോ?—ജനങ്ങൾ ഉൽക്കണ്ഠയോടെ നിശ്ശബ്ദരായിരുന്നു.

അന്നു മദ്ധ്യാഹ്നം മുതല്ക്കു ഗാന്ധിജി 14 ദിവസത്തെ മൌനവ്രതം ആരംഭിച്ചിരിക്കയാണെന്നു പിന്നീടാണ് ഞങ്ങൾക്കു മനസ്സിലായതു്.

ജനക്കൂട്ടത്തിനു തന്നേയും, തനിക്കു ജനക്കൂട്ടത്തേയും നല്ലവണ്ണം കാണുന്നതിനുവേണ്ടി ഗാന്ധിജി, തന്റെ അനാരോഗ്യത്തെ വകവെയ്ക്കാതെ മെത്തമേൽ എഴുന്നേറ്റുനിന്നു കൈകൂപ്പി. ആ കൂപ്പുകൈ 40 കോടി ഇന്ത്യൻഹൃദയങ്ങളെ ഒതുക്കിവെച്ചിരിക്കുന്നു.

അദ്ദേഹം കുറേ നേരം അങ്ങിനെ നിലകൊണ്ടു. പിന്നെ മെല്ലെ താഴെയിറങ്ങി, മീരാബെൻ, ദേവദാസ്

ഗാന്ധി, വിജയലക്ഷ്മി പണ്ഡിററ് മുതലായവരോടൊപ്പം പുറത്തേയ്ക്കു നടന്നു.

ജനാവലി മുന്നോട്ടു പാഞ്ഞടുത്തു്, ആ കമ്പിവേലിക്കരികെ തിങ്ങിനിന്നു. ഒന്നു രണ്ടു് അമേരിക്കൻ പട്ടാളക്കാർ മറെറാരു വശത്തൂടെ മുൾവേലി ചാടിക്കടന്നു ഗാന്ധിജിയുടെ ഫോട്ടോ എടുത്തു.....കടൽത്തീരത്തുനിന്നോ, പുറത്തെ നിരത്തിന്മേൽനിന്നോ നോക്കിയാൽ കാണാത്തവണ്ണം മരങ്ങളാൽ മറഞ്ഞുകിടക്കുന്ന തന്റെ കുടിലിലേയ്ക്കു് അദ്ദേഹം നടന്നു പോകുന്ന കാഴ്ചനോക്കി മധുരമായൊരു നിരാശതയോടെ ആൾക്കൂട്ടവും—അസ്തമയസൂര്യനും കുറച്ചിട അവിടെത്തന്നെ തങ്ങിനിന്നു.

* * * * * * *

എന്താണു്, ഗാന്ധിജിയുടെ ഈ സാർവ്വജനീനമായ സമാരാധ്യതയ്ക്കു കാരണം? അദ്ദേഹത്തിൽ ഒരതിമാനുഷത്വം കല്പിക്കുന്നതു് അദ്ദേഹത്തോടു ചെയ്യുന്ന ഒരനീതിയായിരിക്കും. ഒരു മനുഷ്യനു മാനസികശുദ്ധിയോടെ, സാത്വികതയോടെ, എത്ര കണ്ടു വളരാൻ സാധിക്കുമെന്നാണു് അദ്ദേഹം കാണിച്ചുതരുന്നതു്. നാം ത്യാഗമായി കാണുന്നതു് അദ്ദേഹം കർത്തവ്യമായി കരുതുന്നു; നമ്മുടെ വേദനകൾ അദ്ദേഹത്തിനു ജീവിതവ്യായാമങ്ങളും.

ഇന്ത്യൻജനത അദ്ദേഹത്തെ ആരാധിക്കുന്നതിൽ അത്ഭുതപ്പെടാനില്ല. എന്നാൽ, ലോകം മുഴുവനും അദ്ദേഹത്തെ ആരാധിക്കുന്നതിന്റെ രഹസ്യമെന്തു്?

ഒരിക്കൽ ഒരമേരിക്കൻ ലേഖകൻ ഈ ചോദ്യം ഗാന്ധിജിയോടുതന്നെ ചോദിക്കുകയുണ്ടായി: "ഇത്രയധി

കും ജനങ്ങളുടെ മേൽ സ്വാധീനത ചെലുത്താൻ അങ്ങക്കു സാധിച്ചതു് എന്തു കാരണത്താലാണ്?"

"താങ്കളുടെ ചോദ്യത്തിന്റെ ഉദ്ദേശശുദ്ധി എനിക്കു മനസ്സിലാക്കാൻ കഴിയുന്നുണ്ട്" ഗാന്ധിജി ശാന്തനായി മറുപടി പറഞ്ഞു. "ഞാൻ സത്യത്തെ പിന്തുടരുന്നു. സത്യമാണ് എന്റെ ലക്ഷ്യം. അതായിരിക്കും എന്റെ സ്വാധീനതയ്ക്കു നിദാനമെന്നു ഞാൻ വിചാരിക്കുന്നു."

"സത്യത്തിന്റെ ശക്തി എന്നു പറയുന്നതു്, എനിക്കു മനസ്സിലാകുന്നില്ല." ആ അമേരിക്കൻ ലേഖകൻ സംശയം പ്രകടിപ്പിച്ചു. "അതു് തൃപ്തികരമായ ഒരു വിവരണമായും തോന്നുന്നില്ല. ഹിററ്ലരെപ്പോലുള്ള നേതാക്കന്മാർ ശക്തി പ്രാപിച്ചതു് കളവുകൾ പറഞ്ഞിട്ടാണ്......എന്നാൽ അങ്ങുന്ന് പ്രാമാണ്യത്തിന്റെ പൊടിപ്പും തൊങ്ങലുമൊന്നുമില്ലാതെ, സ്വാധീനതയിൽ, ഒരു ഭരണകൂടമോ, ഭടന്മാരോ ആർഭാടമോ, സമ്പൂർണ്ണമായൊരു സംഘടനയോ—കോൺഗ്രസ്സ് പരിപൂർണ്ണമായ ഒരു സംഘടനയാണെന്ന് എനിക്കു തോന്നുന്നില്ല—കൂടാതെ ഇത്രമേൽ സ്വാധീനത നേടിയതിന്റെ രഹസ്യമാണ് ഞാൻ അന്വേഷിക്കുന്നതു്."

ഗാന്ധിജി പറഞ്ഞു: "സത്യം വെറുമൊരു വാക്കല്ല. ജീവിതംതന്നെ സത്യമാക്കിത്തീർക്കണം."

ഗാന്ധിജിയുടെ സ്വാധീനതയ്ക്കു കാരണം തനിക്കു തോന്നുന്നതു് ഇപ്രകാരമാണെന്ന് ആ ലേഖകൻ വിവരിച്ചുകൊടുത്തു:

"അവിടുന്നു സ്വാതന്ത്ര്യത്തെ ഉദ്ബോധിപ്പിക്കുമ്പോൾ ഇന്ത്യൻ ജനതാഹൃദയങ്ങളിൽ ഒരു മധുരസ്വരം മീട്ടുന്നു. ഇന്ത്യക്കാർ കേൾക്കാൻ കൊതിച്ചുകൊണ്ടിരിക്കുന്ന ഒരു സ്വരമാണ് അവിടുന്നു പാടി കേൾപ്പിക്കുന്നത്. തങ്ങളുടെ ആഗ്രഹത്തോടു താദാത്മ്യം പ്രാപിച്ച ഒരു രാഗമാണ് അവർ കേൾക്കുന്നത്. ഇന്ത്യക്കാർ കാണാനും കേൾക്കാനും ആഗ്രഹിക്കുന്നതുതന്നെയാണ് അവിടുന്നു ചെയ്യുന്നത്. അതായിരിക്കണം അങ്ങയുടെ വിജയത്തിനു കാരണം......"

"ആയിരിക്കാം" ഗാന്ധിജി അത്രമാത്രമേ മറുപടി പറഞ്ഞുള്ളു.

പക്ഷേ, നമുക്ക് ആ കാരണം അന്വേഷിക്കേണ്ട ആവശ്യമില്ല. കാരണം അന്വേഷിക്കാതെയുള്ള ആ പ്രേമമുണ്ടല്ലോ, അതാണ് ഏററവും ഉത്തമമായിട്ടുള്ളത്.

ഇങ്ങനെയുള്ള ചിന്തകളോടുകൂടി ഞാൻ ശാന്തമായ ജൂഹൂ കടപ്പുറത്തുനിന്നു ബഹളമയമായ ബോംബെനഗരത്തിലേക്കുതന്നെ മടങ്ങി.

ആ സായാഹ്നം എന്റെ ജീവിതത്തിലെ ഒരു പുണ്യവേളയായി ഞാൻ കരുതുന്നു. മഹാത്മജിയുടെ കാലത്താണ് ഞാൻ ജീവിക്കുന്നത്—ആ ഒറെറാറ കാരണം കൊണ്ടുതന്നെ എന്റെ ജീവിതം സഫലമായി—ധന്യമായി!

## വ്യ. രക്തമണ്ഡപം

എന്റെ സഞ്ചാരസ്മരണകളിൽ സദാ പ്രാണമയത്തിനിൽക്കുന്ന ഒന്നാണ് 'ജാലിയൻ വാലാബാഗ്'. മർദ്ദനത്തിന്റെ മരണപത്രംപോലുള്ള ആ ചെറു മൈതാനത്തിന്റെ ചിത്രം ഇപ്പോഴും എന്നെ ഭയപ്പെടുത്തിക്കൊണ്ടിരിക്കുന്നു.

അമൃതസരസ്സിലെ ഇടുങ്ങിയ തെരുവീഥികളിലൂടെ ഞാൻ അലഞ്ഞുനടക്കുകയായിരുന്നു. അമൃതസരസ്സ്! എത്ര മനോഹരമായൊരു പേര്! എന്നാൽ ഇന്ത്യയിലെ ഏററവും വൃത്തികെട്ട നഗരമെന്ന് പണ്ഡിററ് ജവഹർലാൽപോലും സർട്ടിഫിക്കററു നല്കിയ ഒരു സ്ഥലമാണിത്. ചൂരിയൻ കാലുറയും നീണ്ട കുപ്പായവും, താടിയും തലക്കെട്ടും, കങ്കണവും കൃപാണവും ധരിച്ച ക്രൂരൻ ശിഖൻമാരും, ഗന്ധർവ്വനാരികളുടെ ലക്ഷണങ്ങൾ തികഞ്ഞ ശിഖസ്ത്രീകളും, ഈച്ചയും ചെളിയും ദുർഗ്ഗന്ധവും അത്യുഷ്ണവും നിറഞ്ഞ വീതികുറഞ്ഞ വളഞ്ഞ വഴികളും. ഇഷ്ടികകൊണ്ടുള്ള പഴഞ്ഞ വെൺമാടങ്ങൾക്കിടയിലുള്ള സ്ഥലം സ്ത്രീകൾ കുപ്പവലിച്ചെറിയാനും, കുട്ടികൾ മലവിസർജ്ജനം ചെയ്യാനും, ആളുകൾ ഗതാഗതം ചെയ്യാനും ഉപയോഗിക്കുന്നു. ആമാശയത്തിലെ കുടൽമാലപോലെ കിടക്കുന്ന അത്തരം ഇടവഴികളുടെ ഒരു കൂടാണ് ആ നഗരം. പക്ഷേ, ഉച്ചവെയിലിൽ കനകസ്വപ്നം വാരിത്തൂകുന്ന 'ഗോൾഡൻ ടെമ്പിളും', ഹൃദയരക്തം തിളപ്പിക്കുന്ന ജാലിയൻവാലാബാഗും ഏതാണ്ട് അടുത്തടുത്തായി ആ നഗരത്തിൽത്തന്നെയാണ് നിലകൊള്ളുന്നത്.

അവിടത്തെ കുറുക്കുവഴികൾ പരിചയമില്ലെങ്കിൽ, ഒരുദിവസം മുഴുവനും ചുററിത്തിരിഞ്ഞാലും നിങ്ങൾക്ക പുറപ്പെട്ട സ്ഥലത്തു തിരിച്ചെത്താൻ സാധിക്കയില്ല. ലക്ഷ്യമില്ലാതെ നടക്കുമ്പോൾ മാർഗ്ഗഭ്രംശം പററിയതിനെ അത്ര ഗൌനിക്കേണ്ടതില്ലെങ്കിലും, ആ ഇടവഴികളിലൂടെയുള്ള യാത്ര അധികം നേരം പൊറുപ്പിക്കാൻ 'കഴികയില്ല. ആ മലിനമാർഗ്ഗത്തിൽനിന്ന് എങ്ങിനെയെങ്കിലും ഒഴിഞ്ഞുമാറാനുള്ള വഴി അന്വേഷിച്ചുകൊണ്ടിരിക്കെ 'ജാലിയൻവാലാബാഗ്' എന്നെഴുതിയ ഒരു ബോർഡ് എന്റെ ദൃഷ്ടികളെ ആകർഷിച്ചു. എന്റെ കരളിൽ ഒരു കോരിത്തരിപ്പു കയറി—ഹൃദയമുള്ളവർ ആ പേർ കേൾക്കുമ്പോൾ ഒന്നു നടുങ്ങാതിരിക്കുമോ? ഞാൻ അവിടെത്തന്നെ നിന്നു. വാസ്തവം പറഞ്ഞാൽ, ജാലിയൻവാലാബാഗ് നഗരത്തിൽ അത്ര അടുത്താണെന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല. സാക്ഷാൽ ജാലിയൻവാലാബാഗ് തന്നെയാണോ അതു് എന്നുകൂടി ഞാൻ സംശയിച്ചുപോയി.

ആ ബോർഡ് കണ്ടുവെന്നല്ലാതെ, അങ്ങോട്ടുള്ള വഴി നിശ്ചയമില്ലാതെ പിന്നേയും കുറേനേരം പരുങ്ങിനില്ക്കേണ്ടിവന്നു. ഒടുവിൽ മനസ്സിലായി, ആ ബോർഡിന്റെ കീഴിലുള്ള ഇടുങ്ങിയ ഇടവഴിതന്നെയാണ് അങ്ങോട്ടുള്ള മാർഗ്ഗമെന്ന്. ഒരു പതിനഞ്ചു വാര നടന്നപ്പോൾ ആ ഇടുങ്ങിയ വഴി ഒരു മൈതാനത്തിൽ അവസാനിച്ചു.

അതാണ് ജാലിയൻവാലാബാഗ്! അതിനെ ഒരു

മൈതാനമെന്നു വിളിക്കുന്നതിനേക്കാൾ ഭേദം, ഒരു മലയാളത്തറവാട്ടിന്റെ നാലുകെട്ടിന്റെ മുററമെന്നു പറയുകയാണ്. നാലുഭാഗത്തും ഇഷ്ടികകൊണ്ടു നിർമ്മിച്ച പഴയ കെട്ടിടങ്ങളുടെ പൃഷ്ഠഭാഗങ്ങൾ തമ്മിൽ ചേർന്നു നിലകൊള്ളുന്നു. പുറത്തേയ്ക്കു പോകാനുള്ള വഴികൾ രണ്ടെണ്ണംമാത്രം. (സംഭവം നടന്ന കാലത്തു രണ്ടു വഴികൾ മാത്രമേയുണ്ടായിരുന്നുള്ളു) ആ കടുങ്ങിയ പഴുതുകളെ പെട്ടെന്നു തിരിച്ചറിയാനും പ്രയാസമാണ്.

സമയം അസ്തമയത്തോടടുത്തിരുന്നു. മൈതാനത്തിന്റെ മദ്ധ്യത്തിൽ ഉയർത്തിക്കെട്ടിയ ഉദ്യാനത്തിലെ ഒരു ബെഞ്ചിൽ ചെന്നിരുന്ന് ആ കൂട്ടക്കൊലക്കളത്തിലേയ്ക്കു ഞാൻ മിഴിച്ചുനോക്കി. ഉദ്യാനത്തിൽ നാലഞ്ചുപേർ പ്രേതങ്ങളെപ്പോലെ നിശ്ശബ്ദം ഉലാത്തുന്നുണ്ടായിരുന്നു. രണ്ടു കുട്ടികൾ ആ മൈതാനത്തിൽ പട്ടംപറപ്പിച്ചു വിനോദിക്കുന്നുണ്ടായിരുന്നു.

ഇന്ത്യയിലെ ബ്രിട്ടീഷുഭരണചരിത്രത്തിലെ രക്തസംസിക്തമായ ആ അദ്ധ്യായത്തെ ഞാനിവിടെ പകർത്തുന്നില്ല.

പ്രവേശനമാർഗ്ഗത്തിന്നരികെ, ഒരു വലിയ ബോർഡിൽ രക്തലിപികളിൽ ഇപ്രകാരം എഴുതിവെച്ചിരിക്കുന്നു.

"This ground was Hallowed with the Mingled Blood of 1500 innocent Hindus Mussalmans and Sikhs who were mariyred by British bullets on 13th April 1919."

[1919 ഏപ്രിൽമാസം 13-ാംനു- ബ്രിട്ടീഷു വെടിയുണ്ടകളാൽ രക്തസാക്ഷികളായിത്തീൎന്ന നിരപരാധികളായ 1500 ഹിന്ദു-മുസ്സൽമാൻ-ശിഖന്മാരുടെ സമ്മിശ്രരക്തം തളംകെട്ടിനിന്നിരുന്ന പരിശുദ്ധനിലമാണിതു്.]

മറെറാരു സ്ഥലത്തു് ഒരു മണ്ഡപം ഉയൎത്തിയതിന്മേൽ, ഒരു ബോൎഡ്ഡിൽ ഇങ്ങിനെ രേഖപ്പെടുത്തിയിരിക്കുന്നു.

"From here the people were fired"

[ഇവിടെനിന്നുകൊണ്ടാണു് ജനങ്ങളെ വെടിവെച്ചതു്]

മേലെഴുതിയ സ്വല്പം വരികളിൽ ജാലിയൻവാലാബാഗിൻെറ ഭീകരചരിത്രം മുഴുവനും അടങ്ങിയിരിക്കുന്നു. അവിടേയ്ക്കു നോക്കുമ്പോൾ ആ കൂട്ടക്കൊലക്കളി ഇന്നലെ കഴിഞ്ഞതാണെന്നു തോന്നിപ്പോകും—ശതാബ്ദങ്ങൾ കഴിഞ്ഞാലും ജാലിയൻവാലാബാഗിൻെറ കരാളകങ്കാളം മറഞ്ഞുപോവുകയില്ല.

പൊതുജനങ്ങൾ പാമ്പുകളെപ്പോലെ ഇഴഞ്ഞുപോയ്ക്കൊള്ളണമെന്ന ആജ്ഞയെ പ്രതിഷേധിക്കാൻ അവിടെ കൂടിയവർ പാററകളെപ്പോലെ കൊന്നൊടുക്കപ്പെട്ടു. തേനീച്ചക്കൂടിനു തീവെയ്ക്കുമ്പോൾ, ഉള്ളിൽനിന്നു രക്ഷപ്പെടാൻ മാൎഗ്ഗമില്ലാതെ പൊള്ളിപ്പിടഞ്ഞു കരിഞ്ഞു ചത്തടിഞ്ഞു വീഴുന്ന തേനീച്ചകളെപ്പോലെ ജനങ്ങൾ മരിച്ചുവീഴുന്ന ആ കാഴ്ച കണ്ണോൎത്തുനോക്കൂ. വെടിയുണ്ടകൊണ്ടു ഞൊടിയിടകൊണ്ടു വേർപെട്ടുപോയ അനേകശതം മനുഷ്യാത്മാക്കൾ ആ ധൂമവലയത്തിൽ തങ്ങിനിന്നു. യജമാനത്വത്തിൻെറ സംഹാരലീലയും, ഭീകരനിയ

മത്തിന്റെ വിജയോദ്ഘോഷവും മരണാക്രന്ദവും അന്ത
രീക്ഷത്തെ മുഖരിതമാക്കി.

26 സംവത്സരങ്ങൾക്കപ്പുറം ആ പാർക്കിൽവെച്ച്, ഭരണമേധാവികൾ നടത്തിയ മരണസദ്യയുടെ സ്മരണ
രേഖകൾ, ആ പഴയ കെട്ടിടങ്ങളുടെ ഇഷ്ടികഭിത്തിക
ളിൽ ഇപ്പോഴും പതിഞ്ഞുകിടക്കുന്നതായിക്കാണാം.

ആ മൈതാനത്തിലെ ഓരോ പുൽക്കൊടിയും ജീ
വരക്തത്തിൽ കുതിർന്നതാണ്. മനുഷ്യരക്തവും മണ്ണും ക
ലർന്ന പുഷ്ടവളത്തിൽ തഴച്ചതാണ് അവിടത്തെ മരങ്ങ
ളോരോന്നും. അവിടത്തെ ഓരോ മൺതരിയും മരണഗ
ന്ധം കലർന്നതാണ്. അവിടെ പട്ടംപറപ്പിക്കുന്ന കുട്ടി
കൾ അറിയുന്നുണ്ടോ അവരുടെ പട്ടം ചലിപ്പിക്കുന്ന
വായുവിൽ അവരുടെ പിതാമഹന്മാരുടെ ആത്മാക്കൾ
ലയിച്ചിരിക്കുന്നുണ്ടെന്ന്. സ്വാതന്ത്ര്യത്തിന്റെ നരമേ
ധം കഴിച്ച മണ്ണിലാണ് അവർ കാലൂന്നി നിൽക്കുന്ന
തെന്നും ആ കുട്ടികൾക്കറിഞ്ഞുകൂടാ.

* * * *

സന്ധ്യമയങ്ങി. ആളുകൾ ഓരോരുത്തരായി മെ
ല്ലെ അവിടം വിട്ടുതുടങ്ങിയതു ഞാനറിഞ്ഞില്ല. ഭയങ്കര
മായൊരു ശ്മശാനത്തിലാണ് ഞാൻ ഇരിക്കുന്നതെന്നോ
ർത്തപ്പോൾ എനിക്കൊരുൾക്കിടിലമുണ്ടായി. ഞാനെഴു
ന്നേറ്റു ചുറ്റുപാടും നോക്കി. ആരുമില്ല. വെടിമരുന്നി
ന്റെ പുകപോലെ പടർന്നുപിടിച്ച ആ മങ്ങലിൽ കയ
ററുപോയൊരു പട്ടം, ഗതികിട്ടാത്ത ആത്മാവിനെ
പ്പോലെ പറന്നു കളിക്കുന്നുണ്ടായിരുന്നു.

# ൯. ദൽഹിയിലെ ചുകന്ന കോട്ട

മുകിലചക്രവത്തിമാരുടെ അളവററ ഐശ്വൎയ്യത്തിന്നും പ്രതാപത്തിന്നും അവരുടെ സൌന്ദൎയ്യതത്ത്വാവബോധാത്മകമായ നിരീക്ഷണസ്വഭാവത്തിന്നും സാക്ഷ്യം വഹിക്കുന്ന അനേകം സ്മാരകങ്ങൾ ഉത്തരേന്ത്യയിൽ—പ്രത്യേകിച്ച് ആഗ്രയിലും ഡില്ലിയിലും—ചിന്നിച്ചിതറിക്കിടപ്പുണ്ട്. ആ കമനീയസ്മാരകങ്ങളുടെ ഗോപുരപ്പടവുകളിൽ ചവിട്ടുമ്പോൾ കഴിഞ്ഞുപോയ ഒരു സുവൎണ്ണകാലത്തിലേയ്ക്കു വീണ്ടും കാലെടുത്തു കുത്തുമ്പോലെയുള്ള ഉൾപ്പുളകമുളവാക്കുന്ന ഒരത്ഭുതപ്രതീതിയാണനുഭവിക്കുന്നതു്. മറെറാരു രാജ്യത്തെയുംപോലെ മുകിലവാഴ്ചയ്ക്കും ഉണ്ടായിരുന്നു ചില ഇരുളടഞ്ഞ വശങ്ങൾ. എങ്കിലും മുകിലർ ഭാരതത്തിനു സംഭാവനചെയ്ത കലാസമ്പത്തുകൾ മുമ്പിൽ നിരന്നുകാണുമ്പോൾ നാം തല കുനിച്ചുപോകുന്നു. ഭാരതവൎഷത്തിലെ പൊന്നും പണവും പുറമേയ്ക്കു പ്രവഹിക്കാതെ ഇവിടെത്തന്നെ കൂടിക്കിടന്നു നൂതനമായൊരു കലാവിലാസത്തിൽ അത്ഭുതകരമായി രൂപാന്തരപ്പെട്ടുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിലേയ്ക്കു നമ്മുടെ ചിന്തകൾ തത്തിപ്പറക്കുന്നു. ഭാരതത്തെ കലാപരമായി അലങ്കരിക്കുവാൻ പേർസ്യയിൽനിന്നും തുൎക്കിയിൽനിന്നും മാത്രമല്ല ചിത്രകാരന്മാരെയും ശില്പികളെയും അവർ ആനയിച്ചിരുന്നതു്. ആഗ്രയിലെ 'ചീനി-കാ-രോജാ' എന്ന വിചിത്രസ്മാരകം ചീനത്തെ ശില്പികളാണ് പണിചെയ്തതു്. മഹാനായ അക്ബ-

ബർ ചക്രവത്തിയുടെ രാജധാനിയായി പരിലസിച്ചിരു
ന്ന ഫത്തേപ്പൂർസിക്രിയിലെ ചില കൊത്തുപണികഠം
നിവ്വഹിച്ചതും ചീനയിലെ ശില്പികളായിരുന്നുവെന്നു
കാണുന്നു. ദൽഹിയിലെ കോട്ടയിൽ കാണുന്ന ചില
ചിത്രവേലകഠം ഒരു ഫ്രഞ്ച് ചിത്രകാരന്റെ വകയാണ്.
ഇങ്ങിനെ ഭാരതത്തിലെ രത്നവും പുറമെനിന്നുള്ള പ്രയ
ത്നവും കലാതരംഗങ്ങളിൽ അത്ഭുതകരമായി ലയിച്ചു
ചേൻ് അനശ്വരമായ രൂപം കൈക്കൊണ്ട ആ ശിലാ
നിലയങ്ങളുടെ ഒരസ്ഥികൂടം മാത്രമാണ് നമുക്കിന്നു കാ
ണാൻ കഴിയുന്നതു് എന്ന വസ്തുതയും നാം വിസ്മരിക്കരു
തു്. ആഗ്രയിൽ അക്ബർ ചക്രവത്തിയുടെ അന്ത്യവി
ശ്രാന്തിരംഗമായ സികന്ദ്രയിലുള്ള ശവകുടീരത്തിന്റെ
തലപ്പൂലായി പരിലസിച്ചിരുന്ന കോഹിനൂർ രത്നത്തിന്നു
പകരം 'ഇവിടെയാണ് കോഹിനൂർ രത്നം പതിച്ചിരു
ന്നതു്' എന്നെഴുതിയ ഒരു ബോർഡാണ് നാം
കാണുന്നതു്. അപ്രകാരംതന്നെ ദില്ലിദുർഗ്ഗത്തിൽ ഷാജ
ഹാൻ ചക്രവത്തിയുടെ നവരത്നങ്ങഠംകൊണ്ടു പൊതി
ഞ്ഞ മയൂരസിംഹാസനത്തിന്നു പകരം അതു വിശ്രമി
ച്ചിരുന്ന മാർബിഠംമണ്ഡപം മാത്രം കണ്ടു നമുക്കു തൃപ്തി
പ്പെടേണ്ടിയിരിക്കുന്നു. നമുക്കു കാണാൻ വെച്ചിരിക്കുന്ന
തു ഭംഗിയുള്ള പുറംതോടോടുകൂടിയ മുത്തുച്ചിപ്പികളാണ്!
അവയിലെ അനഘരത്നങ്ങഠം അപഹരിക്കപ്പെട്ടുപോ
യിരിക്കുന്നു.

ഷാജഹാനാബാദ് എന്നു വിളിച്ചുവരുന്ന പഴയ
ദൽഹിയിൽ ലോകത്തിലെ ഏററവും വലിയ മുസ്ലീംപ
ള്ളികളിലൊന്നായ ജുമാമസ്ജിദിന്റെ സമീപത്തായി

ട്ടാണ് 'ലാൽകിലാ' (ചുകന്ന കോട്ട) സ്ഥിതിചെയ്യുന്നതു്. 1638 മുതൽ 48 വരെ ഷാജഹാൻ ചക്രവർത്തിയുടെ കൊട്ടാരമായിരുന്നു ഇവിടെ. യമുനാനദിയുടെ വലത്തെക്കരയിൽ തിരത്തെ സ്പർശിച്ചുകൊണ്ടു 6 ഫർല്ലോങ്ങു നീളത്തിൽ കിടക്കുന്ന ഈ കോട്ടയുടെ പുറമതിൽക്കെട്ടുകൾ മുഴുവനും ചുകന്ന പാറക്കല്ലുകൊണ്ടാണ് നിർമ്മിച്ചിരിക്കുന്നതു്.

കോട്ടയുടെ ഒരു വലിയ ഭാഗം പട്ടാളത്താവളമായി, വൃത്തികെട്ട വികൃതമായിപ്പോയി. വേറൊരു ഭാഗം 1914-ലെ യുദ്ധസ്മാരകങ്ങളുടെ പ്രദർശനത്തിനുവെച്ചിരിക്കുന്ന മ്യൂസിയം അപഹരിച്ചിരിക്കുന്നു.

### ആസ്ഥാനമണ്ഡപം

മനോഹരമായ പച്ചപ്പടപ്പുകളെക്കൊണ്ടു ചുററുപാടും കിന്നരിവെച്ച ഒരു മണിമുററത്തിന്റെ മദ്ധ്യത്തിലൂടെ നാം ചെന്നുചേരുന്നതു 'നഷിമാൻ-ഇ-സിൽ-ഇ-ഇല്ലാഹി' (ദൈവത്തിന്റെ നിഴലിന്റെ ഇരിപ്പിടം) എന്നു വിളിച്ചുവന്നിരുന്ന, ചക്രവർത്തിയുടെ ആസ്ഥാനമണ്ഡപത്തിലേയ്ക്കാണ്. അതു് അർദ്ധഗോളാകൃതിയിലുള്ള മേൽപുരയോടുകൂടിയ മനോഹരമായൊരു മാർബിൾമണ്ഡപമാണ്. ആ വെണ്ണക്കല്ലുകൊണ്ടുള്ള വെൺകൊററക്കുടയുടെ കമനീയമായ കമാനത്തിൻകീഴിൽ 'മസൃണശിലാസനത്തിൻ ചെരിഞ്ഞ പാർശ്വത്തിൽ' ഇരുന്നുകൊണ്ടാണ് ഗംഭീരാശയനായ ഷാജഹാൻ ചക്രവർത്തി കുററവാളികൾക്കു ശിക്ഷകല്പിച്ചിരുന്നതു്. ഇന്നു മണ്ഡപത്തിന്റെ പുരോഭാഗത്തു് കഴിഞ്ഞു

കാണുന്ന അങ്കണം നിറയെ മന്ത്രിമാരും പ്രഭുക്കന്മാരും പ്രമുഖന്മാരായ മററു രാജകീയോദ്യോഗസ്ഥന്മാരും തങ്ങളുടെ പദവികൾക്കനുസരിച്ചു വരിവരിയായി സ്ഥാനം പിടിച്ചിരുന്നു. രാജകീയമണ്ഡപത്തിന്നു പിറകിൽ, ഒരു തിരശ്ശീലയുടെ മറവിൽ ചക്രവർത്തിനിയ്ക്കും ഒരു സ്ഥാനമുണ്ടായിരുന്നു. ചക്രവർത്തി കുററവാളികൾക്ക്, ഗളച്ഛേദം കരച്ഛേദം മുതലായ ക്രൂരശിക്ഷകൾ വിധിയ്ക്കുമ്പോൾ, അവരിൽ അനുകമ്പ തോന്നി, അവക്ക് മാപ്പുകൊടുക്കുവാനോ, ശിക്ഷ ലഘൂകരിക്കുവാനോ ചക്രവർത്തിനി അപേക്ഷിക്കാറുണ്ടായിരുന്നുവത്രെ.

മന്ദിരത്തിന്റെ കറുത്തു മനോഹരമായ കൃഷ്ണശിലാഭിത്തികളിൽ പക്ഷികളേയും പുഷ്പങ്ങളേയും വർണ്ണശിലാഖണ്ഡങ്ങൾകൊണ്ടു കൊത്തിപ്പതിച്ചുവെച്ചിരിക്കുന്നു. അസ്റ്റിൻ ഡി ബോർഡിയോ (Austin-de-Bordeauy) എന്ന ഒരു ഫ്രഞ്ച് ചിത്രകാരന്റെ കരവേലയാണ് ഈ കലാകേളി. ഓർഫ്യൂസ് എന്ന ദിവ്യഗായകൻ ഗാനം പൊഴിക്കുന്ന ചിത്രമാണ് നടുവിൽ. ചുററുപാടുമുള്ള പൂങ്കാവനത്തിൽ പലവർണ്ണത്തിലുള്ള പക്ഷികൾ ചിറകു വിടർത്തിനിന്ന് ആ ഗാനത്തെ ഏററു പാടുന്നതായി ചിത്രീകരിക്കുന്നു. സൂക്ഷിച്ചുനോക്കുംതോറും ചുണ്ടുവിടർത്തിനില്ക്കുന്ന ആ പക്ഷികളിൽനിന്നു ദിവ്യമായൊരു മൂകസംഗീതം പുറപ്പെടുന്നുണ്ടെന്നു നമുക്കു തോന്നും. മൂകമായ സംഗീതംതന്നെയാണ് ചിത്രകല എന്നു നമുക്ക് അനുഭവപ്പെടുന്നു. ഈ വിചിത്രതരത്തിലുള്ള കൊത്തിപ്പതിച്ച ചിത്രവേല ഇന്നു ലോകത്തിൽ ജീവിച്ചിരിക്കുന്ന വല്ല

ചിത്രകാരന്മാൎക്കു സാധിക്കുമോ എന്നു സംശയമാണു്. ഈ മനോഹരചിത്രങ്ങളിൽ പന്തിരണ്ടെണ്ണം ഈ കോട്ടയിൽ എന്തോ കാരണത്താൽ തടങ്ങലിൽവെച്ചിരുന്ന ബ്രിട്ടീഷ്പട്ടാളക്കാരിലൊരുവൻ മോഷ്ടിച്ചുകൊണ്ടുപോയി ഇംഗ്ലണ്ടിൽവെച്ചു വിററുകളഞ്ഞു. അവയിൽ ആറെണ്ണം എങ്ങിനെയോ ഒടുവിൽ ഇംഗ്ലണ്ടിലെ കെൻസിങ്ങ്ടൺ മ്യൂസിയത്തിൽ എത്തിച്ചേൎന്നു. ഇന്ത്യാവൈസ്രോയിയായിരുന്ന കൎസൺപ്രഭു ആ ശിലാചിത്രങ്ങളെ വീണ്ടും ഇന്ത്യയിലേക്കു കൊണ്ടുവരികയും ഡില്ലികോട്ടയിൽ അവയുടെ യഥാസ്ഥാനത്തു തന്നെ പതിക്കുകയും ചെയ്തു. കാണാതായ ശേഷിച്ച ചിത്രങ്ങളുടെ ഒഴിവുകളെ, ഒരിററാലിയൻ ചിത്രകാരനെക്കൊണ്ടു നിൎമ്മിപ്പിച്ചു് അവിടെ സ്ഥാപിച്ചുവെച്ചിട്ടുണ്ടെങ്കിലും പട്ടുനൂലിനോടു വാഴനാര ചേൎന്നപോലെ അവയെ വേൎതിരിച്ചറിയാം.

## രംഗ്മഹൾ

മകുടത്തിലും ചുമരുകളിലും പൊന്നും വെള്ളിയും പണ്ണുസ്ഫടികങ്ങളും നവരത്നങ്ങളും ഇണക്കിച്ചേൎത്തു പതിച്ചിരുന്ന രാജകീയസ്നാനഗൃഹമാണു് രംഗ്മഹൾ. പൊന്നും വെള്ളിയും രത്നങ്ങളും അടൎത്തിയെടുത്തു പോയിരിക്കുന്നു. മണികൾ കൊഴിഞ്ഞുപോയ പോളകതിരിന്റെ ആകൃതിയിലുള്ള ഉപരിതലം മാത്രം ഒരു മൃദുമന്ദസ്മിതം പൊഴിച്ചു നിലകൊള്ളുന്നുണ്ടു്. മുൻവശത്തു് ഒരു ചെറിയ കൊട്ടത്തളമുണ്ടു്. അതിന്റെ നടുവിൽ വെണ്ണക്കല്ലുകൊണ്ടു കൊത്തിവെച്ച ഒരു താമര കാണാം. ചുകപ്പും പച്ചയും നീലയും നിറങ്ങളുള്ള രത്നങ്ങൾ ഇണ

ക്കിച്ചേത്ത്, പച്ചയിലകളുടെ നടുവിൽ ഒരു ചെന്താമരപ്പുഷ്പം വികസിച്ച നീലജലത്തിൽ നില്ക്കുന്നതൊന്നിച്ച സ്ഥലജലവിഭ്രാന്തി വരുത്തുവാനുള്ള ഒരു കൃത്രിമപ്പണിയുടെ ചിഹ്നമാണത്രെ ഇത്.

## 'ദിവാൻ-ഈ-ആം'

ഇത്, ഹൈന്ദവമാതൃകയിൽ പണിചെയ്ത ഒരു കെട്ടിടമാണ്. ചെങ്കല്ലുകൊണ്ടുള്ള 60 സ്തംഭങ്ങളോടുകൂടിയ പരന്ന മേൽപ്പുരയുള്ള ഈ വിചിത്രമന്ദിരത്തിന്റെ കലാഭംഗിയെ അതിശയിക്കുന്ന മറ്റൊരു കെട്ടിടം ലോകത്തിലുണ്ടോ എന്നു സംശയമാണ്.

## 'ദിവാൻ-ഈ-ഖാസ്'

ദിവാൻ-ഈ-ഖാസ് അഥവാ ഷാമഹൽ കൊട്ടാരത്തിന്റെ പ്രധാനഭാഗമാണ്. രാജകുമാരന്മാരും പ്രഭുക്കന്മാരും ഉയർന്ന ഉദ്യോഗസ്ഥന്മാരും ചക്രവർത്തിയെ പരിസേവിച്ചിരുന്നത് ഇവിടെവെച്ചായിരുന്നു. ഇതിന്റെ പടിഞ്ഞാറെ ചുമരിന്റെ തെല്ലലയിൽ ഒരു ധവളശിലാമണ്ഡപം കാണാം. വിശ്വവിഖ്യാതമായ മയൂരസിംഹാസനത്തിന്റെ വിശ്രമസ്ഥാനം പിറകിൽ. ചിറകുവിരുത്തി നില്ക്കുന്ന രണ്ടു മയിലുകളോടുകൂടിയ ഒരു രത്നസിംഹാസനമായിരുന്നുവത്രെ അത്. 1665-ൽ ഡില്ലി സന്ദർശിച്ച ടവർണിയർ എന്ന ഫ്രഞ്ചു സഞ്ചാരി, ആ സിംഹാസനത്തെപ്പററി ഇങ്ങിനെ പ്രസ്താവിച്ചുകാണുന്നു. "ഒരു മെത്തയുടെ ആകൃതിയിൽ 4 സ്വർണ്ണക്കാലുകളുള്ള ഒരു സിംഹാസനമായിരുന്നു അത്. 20-

25-അടി ഉയരത്തിലുള്ള മേൽക്കട്ടിയെ താങ്ങുവാൻ 12 സ്തംഭങ്ങളുണ്ടായിരുന്നു. അഴികൾ പുഷ്യരാഗംകൊണ്ടും മരതകംകൊണ്ടും വജ്രംകൊണ്ടും മുത്തുകൊണ്ടും അലങ്കരിച്ചിരുന്നു" 80 ലക്ഷം പവൻ വിലമതിച്ചിരുന്ന ഈ രത്നസമാഹാരത്തെ 1739-ൽ ഡില്ലിയെ ആക്രമിച്ച നാദിർഷാ എന്ന പേർഷ്യൻ ചക്രവർത്തി അപഹരിച്ചുകൊണ്ടുപോവുകയാണുണ്ടായത്.

മന്ദിരത്തിന്റെ മുകൾത്തട്ടു മുഴുവനും കനത്ത വെള്ളിപ്പലകകൾകൊണ്ടു പട്ടത്തതായിരുന്നു. അതിൽ നിറയെ തനിത്തങ്കംകൊണ്ടുള്ള കരവേലകൾ കാണപ്പെട്ടിരുന്നു. 19-ാംശതകത്തിൽ ഡില്ലിയെ ആക്രമിച്ച മഹാരാഷ്ട്രരും ജാട്ടരും ഇവിടെ കണ്ട പൊന്നും വെള്ളിയും നിശ്ശേഷം കൊള്ളചെയ്തുകൊണ്ടുപോയി. ഭൌതിക സമ്പത്തുകൾ അങ്ങിനെ നഷ്ടപ്പെട്ടുപോയെങ്കിലും അവയിലെ രമണീയമായ കൊത്തുപണികളിൽ ചിലതെല്ലാം കേടു പറ്റാതെ കിടക്കുന്നുണ്ട്. ഷാജഹാൻ ചക്രവർത്തിയുടെ കലാബോധത്തിന്റെ പരമകാഷ്ഠയിൽ നിർമ്മിക്കപ്പെട്ട ഈ ഗൃഹത്തിന്റെ ദക്ഷിണഭാഗത്തെ കമാനത്തിന്റെ മുകളിലായി, 'ഈ ഭൂലോകത്തിൽ ഒരു സ്വർഗ്ഗമുണ്ടെങ്കിൽ അതു് ഇതാണ്, അതു് ഇതാണ്, അതു് ഇതാണ്" എന്ന പേർഷ്യൻ ഭാഷയിൽ, സ്വർണ്ണലിപികൾ കൊത്തിവെച്ചിരിക്കുന്നതു് ഇന്നും മായാതെ കാണുന്നുണ്ട്.

### അഷ്ടകോൺമന്ദിരം

യമുനാനദിയിലേയ്ക്കു തള്ളിക്കൊണ്ടു നില്ക്കുന്ന അതിമനോഹരമായ ഒരു വിശ്രമഗൃഹമാണ് അഷ്ടകോൺ

മന്ദിരം. ലതാകൃതിയിലുള്ള ദ്വാരങ്ങളോടുകൂടിയ മാർബിൾഭിത്തികൾ നഖിസ്സൂരിമുഖമായി നപാതിതിചെയ്യുന്നു.

അന്തഃപുരത്തിലെ സ്നാനഗൃഹങ്ങളാണ് അടുത്തായി കാണുന്നതു്. വെണ്ണക്കല്ലുകൊണ്ടു നിർമ്മിച്ച ചെറിയ കുളങ്ങളും കൊട്ടത്തളങ്ങളും, ജലധാരായന്ത്രങ്ങളും, ഉഷ്ണസ്നാനത്തിനുള്ള പ്രത്യേകസ്ഥലങ്ങളും വസ്ത്രം മാറുവാനുള്ള അറകളും, സ്നാനംകഴിഞ്ഞാൽ നമസ്കാരകർമ്മത്തിനുള്ള ചെറിയ തറകളും മറ്റു സകലസജ്ജീകരണങ്ങളും ഇവിടെ കാണാം. യമുനാനദിയിലെ ജലം വളരെ അകലെനിന്നു ഭൂഗർഭത്തിലൂടെ ഒരു ഗുഹാമാർഗ്ഗം വഴിയായിട്ടാണ് ഇവിടെ സംഭരിച്ചിരുന്നതു്. ആ ജലമാർഗ്ഗം കോട്ടയുടെ മദ്ധ്യത്തിലൂടെ എല്ലാ സ്ഥലത്തും ചെല്ലുന്നുണ്ടു്. സ്നാനഗൃഹങ്ങളിൽ വെള്ളം ചൂടുപിടിപ്പിക്കുന്നതിനുപയോഗിച്ചിരുന്ന വലിയ അടുപ്പുകൾ നമ്മെ പ്രത്യേകം ആകർഷിക്കും.

അതിമനോഹരമായ ചെറിയൊരു പള്ളി അടുത്തുതന്നെ കാണാം. താജ്മഹളിന്റെ നിർമ്മാണത്തിനുപയോഗിച്ച തരത്തിലുള്ള വെണ്ണക്കല്ലുകൊണ്ടാണ്, ശംഖാകൃതിയിലുള്ള ഈ പള്ളി ഉണ്ടാക്കിയതു്.

ഷാജഹാൻ ചക്രവർത്തിയുടെ വിശ്രമമുറി, സ്വകാര്യമന്ദിരം മുതലായവയാണ് മറ്റു കാഴ്ചകൾ. വിശ്രമമുറിയിൽ ചക്രവർത്തിയുടെ ഒരു തലയണയും വാളും വെച്ചിരിക്കുന്നു. മുകിളകൊട്ടാരത്തിലെ രാജകീയസജ്ജീകരണങ്ങളുടെ ഒരു തനിപ്പകർപ്പ് അവിടെ തയ്യാറാക്കിവെച്ചിരിക്കുന്നു. ചുമരിൽ ഷാജഹാൻ ചക്രവർത്തിയുടെ ചി

ഹനമായ ന്യായത്തിന്റെ തുലാസ്സ് (Balance of justice) കൊത്തിവെച്ചിരിക്കുന്നതും കാണാം.

ഋതുഗൃഹങ്ങൾ അവിടവിടെ ഉയൎന്നു നില്ക്കുന്നു. ഓരോ ഋതുവിലും ചക്രവൎത്തിക്കു സായാഹ്നവിശ്രമത്തിനുള്ള സ്ഥാനങ്ങളാണ് അവ — മനോഹരസ്തംഭങ്ങളാൽ ആവൃതങ്ങളായ ശിലാമണ്ഡപങ്ങൾ. വേനൽക്കാലത്തെ വിശ്രമഗൃഹം ഒരു കുളത്തിന്റെ മദ്ധ്യത്തിലാണ് നില്ക്കുന്നത്.

ഇപ്പുറത്തെ കെട്ടിടങ്ങളുടെയെല്ലാം ഇടയ്ക്കും ചുററുപാടും പൂന്തോപ്പുകളും, പച്ചപ്പടപ്പുകളും, പുൽപ്പരപ്പുകളും ചിതറിക്കിടക്കുന്നു. അവയെ അലങ്കരിച്ചിരുന്ന ലതകളും ചെടികളും ഏതെല്ലാമായിരുന്നുവെന്നു നമുക്കിന്ന് ഊഹിക്കുവാനേ കഴിയുന്നുള്ളു. ആ വാടികളിൽ തുറന്ന ജലവാഹിനികളും ജലധാരകളും ഇന്നും പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു.

ചുരുക്കത്തിൽ ഇവയാണ് ഡില്ലികോട്ടയിലെ കാഴ്ചകൾ. പക്ഷെ, ഒരു ദിവസംകൊണ്ട് ഒന്നു നടന്നുകണ്ടു മടങ്ങിയാൽ പോരാ! അവിടത്തെ ഓരോ ശിലാഖണ്ഡത്തിന്റെ അടിയിലും ഒരു ചരിത്രമുണ്ട്. അത്ഭുതകരമായൊരു നാടകം അഭിനയിച്ച ഒരു രംഗമാണത്. ആ കോട്ടയിൽ സായാഹ്നവിശ്രമത്തിനു ചെല്ലുമ്പോൾ ഞാൻ മുകിളരുടെ കാലത്താണ് ജീവിക്കുന്നത് എന്ന് ആനന്ദകരമായ ഒരു തോന്നൽ എനിക്കുണ്ടാകാറുണ്ടായിരുന്നു.

[സെപ്തംബർ, '40.]

## ൧൦. കുത്തബ്ബ്മിനാർ

ഡൽഹിയിൽ താമസിച്ചിരുന്ന കാലത്തു്, ഞാൻ രണ്ടു മൂന്നു തവണ കുത്തബ്ബ്മിനാർ സന്ദർശിക്കുകയുണ്ടായിട്ടുണ്ടു്. ആ മനോഹരഗോപുരവും പരിസരവും മനസ്സിൽനിന്നു മാറ്റുവാൻ കഴികയില്ല. ഒരു സൈക്കിൾ വാടകയ്ക്കെടുത്തു്, ഡൽഹിയിലെ കുഗ്രാമങ്ങളിലൂടെ സഞ്ചരിച്ചു്, ഉച്ചയോടുകൂടി ഞാൻ കുത്തബ്ബ്മിനാറിൽ ചെന്നു ചേരും. അടുത്തുള്ള ഏതെങ്കിലുമൊരു മുസ്ലിംകടയിൽനിന്നു ചപ്പാത്തിയും കറിയും വാങ്ങിക്കഴിച്ചു്, മിനാറിന്റെ മുമ്പിലെ പൂങ്കാവനത്തിൽ കുറച്ചുനേരം വിശ്രമിച്ച ഞാൻ ഗോപുരത്തിന്റെ പടവുകൾ കയറി, ഒത്ത മുകളിൽ ചെന്നിരിക്കും. ആ ഇരുമ്പുവേലിയുടെ ഒന്നുംപിടിച്ചുകൊണ്ടു്, അകലെ ചുറ്റുപാടും ഒന്നു കണ്ണോടിക്കുമ്പോൾ സ്വപ്നതുല്യമായ ഒരു കാഴ്ച കാണാം.

ആൾപ്പാർപ്പില്ലാത്ത കുടിലിന്റെ മുററത്തു മഴക്കാലത്തു നിറയെ ഞാഞ്ഞൂൾപ്പുറ്റുകൾ പൊന്തിനില്ക്കുന്നതു നിങ്ങൾ കണ്ടിരിക്കുമല്ലോ. ആ പുറ്റുകൾ തവിട്ടുനിറത്തിലല്ല, പച്ചനിറത്തിലാണെന്നു സങ്കല്പിക്കുക. ഏകദേശം അതുപോലുള്ളൊരു കാഴ്ചയാണു് നാം കാണുന്നതു്. ആളുകൾ ചെറുപ്രാണികളാണെന്നേ തോന്നൂ. അവിടവിടെ കത്തിവരച്ചപോലെ ചില രേഖകൾ കാണുന്നതു്, നടക്കാവുകളുടെ നടുവിലൂടെ പോകുന്ന രാജപാതകളാണു്. അകലെ വെയിലിൽ, വെള്ളിക്കമ്പിപോലെ വെട്ടിത്തിളങ്ങുന്നതു യമുനാനദിയാണു്. പതിനഞ്ചു

നാഴിക അകലെക്കിടക്കുന്ന വൈസറോയി മന്ദിരത്തി
ന്റെയും അസംബ്ലികെട്ടിടങ്ങളുടേയും കൂറ്റൻ കുംഭഗോ
പുരങ്ങൾ മണ്ണപ്പം ഉണ്ടാക്കിവെച്ചപോലെ കാണമാറു
ണ്ട്. എല്ലാററിനും മീതെ ഭൂതകാലത്തിന്റെ നിശ്ശബ്ദത.
താഴത്തെ ഭൗമമായ യാതൊരു ശബ്ദതരംഗവും, ഈ ഉ
ത്തുംഗഗോപുരത്തിന്റെ തലയിലേയ്ക്കു കടക്കുന്നില്ല.

ഇന്ത്യയിലെ ഏററവും ഉയരമുള്ള ഗോപുരമായ
കുത്തബ്ബ്മിനാർ, ദൽഹിനഗരത്തിൽനിന്നു പതിനാലു
മൈൽ അകലെ നിലകൊള്ളുന്നു. ഇരുവശത്തും വേപ്പുമ
രങ്ങൾ തഴച്ചു വളൎന്ന തണുത്ത തണൽ പതിഞ്ഞ, വൃ
ത്തിയും വീതിയുമുള്ള നിരത്ത്, ജനവിരളമായ ഗ്രാമ
ങ്ങളേയും പാഴായിക്കിടക്കുന്ന സമതലങ്ങളേയും, പഴയ
രാജകീയസ്മരണകളേയും മുറിച്ചു കടന്നു കുത്തബ്ബ്മിനാ
റിൽ ചെന്നു മുട്ടുന്നു. വഴിക്കുള്ള ജഹാൻപനാ, ഫിരോ
ഷാബാദ് മുതലായ സ്ഥലങ്ങൾ കടന്നുപോകുമ്പോൾ ച
രിത്രപരമായ സ്മരണകൾ അങ്കുരിക്കാതിരിക്കയില്ല. ജ
ഹാൻപനാ, ക്രിസ്ത്വബ്ദം 1327ലും, ഫിറോഷാബാദ്,
1354_ലും മുകിലസാമ്രാജ്യത്തിന്റെ തലസ്ഥാനനഗരി
കളായിരുന്നു. ആ പഴയ നഗരങ്ങളുടെ അവശിഷ്ടങ്ങൾ
അങ്ങുമിങ്ങും ചിന്നിച്ചിതറിക്കിടക്കുന്നതിന്റെ മുകളിൽ
തന്നെ, വെള്ളപ്പട്ടാളം ക്യാമ്പടിച്ചിരിക്കുന്നു__ഒരു മ
ഹാസാമ്രാജ്യത്തിന്റെ ശവക്കല്ലറയിൽ മററൊരു വി
ദേശസാമ്രാജ്യത്തിന്റെ കലവറ!

ഒഴിഞ്ഞു കിടക്കുന്ന സമതലങ്ങളുടെ പശ്ചാത്തല
ത്തിൽ, സാമ്രാജ്യത്തിന്റെ അസ്ഥിഖണ്ഡങ്ങൾപോലെ

തലങ്ങും വിലങ്ങും കിടക്കുന്ന ആ കെട്ടിടങ്ങൾ—ദർബാർ മന്ദിരങ്ങളും, അന്തഃപുരങ്ങളും, കുതിരപ്പന്തികളുമെല്ലാം—മണ്ണടിഞ്ഞു പിന്നേയും പുതിയൊരു നഗരം അവിടെ പൊങ്ങിവന്നേക്കാം... ശതാബ്ദങ്ങളുടെ അണപ്പല്ലുകളിൽ ചതഞ്ഞരഞ്ഞ് അതും മാഞ്ഞുപോകും. പിന്നേയും പ്രത്യക്ഷപ്പെടും ഒരു മായാനഗരം—അതും മറഞ്ഞുപോകും—കാലത്തിന്റെ കളിവീടുകൾ!......

ദൽഹിവിട്ടു കുറച്ചുദൂരം ചെല്ലുമ്പോൾതന്നെ ആകാശത്തിൽ പൊങ്ങിനില്ക്കുന്ന ഒരാശ്ചര്യചിഹ്നംപോലെ കുത്തബ്ബ്മിനാറിന്റെ ഗോപുരശൃംഗം കണ്ടു തുടങ്ങും. അടുത്തു ചെല്ലുന്തോറും ഗോപുരത്തിന്റെ ഓരോ തട്ടും വേർതിരിച്ചു കാണാൻ കഴിയും.

വിശാലമായ ഒരു പൂന്തോട്ടം കുത്തബ്ബ്മിനാറിന്റെ മുററത്തെ അലങ്കരിക്കുന്നു. മലർശയ്യകളെക്കൊണ്ടും വള്ളിക്കുടിലുകളെക്കൊണ്ടും ചൊട്ടികുത്തിയ പച്ചപ്പുൽത്തകിടികളിൽ ജലധാരായന്ത്രങ്ങൾ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു. ഗോപുരത്തിന്നകത്തേക്കുള്ള പ്രവേശദ്വാരത്തിന്റെ മുകളിലും ഭിത്തികളിലും ഖുർആൻ വാക്യങ്ങൾ കൊത്തിവെച്ചിരിക്കുന്നു.

ഗോപുരത്തിന്റെ ശരിയായ ഉയരം 238 അടി 1 അംഗുലമാണ്. മുകളിൽ കയറിയെത്തുകയെന്നത്, പ്രയാസം കുറഞ്ഞ കാര്യമല്ല. പിരിയാണിയുടെ ആകൃതിയിൽ ചുററിക്കൊണ്ടുള്ള പടവുകളാണ്—ആകെ 379 പടവുകൾ. മേല്പോട്ടു ചെല്ലുംതോറും പടവുകളുടെ വീതി ചുരുങ്ങിത്തുടങ്ങും. ഉള്ളിലേക്കു കാററും വെളിച്ചവും

കിട്ടുന്നതിന്നു ഗോപുരഭിത്തിയിൽ ഇടയ്ക്കിടെ ചെറിയ ജാലകങ്ങളുണ്ട്. പക്ഷെ, കുറെ മുകളിലേയ്ക്കു ചെല്ലുമ്പോൾ വെളിച്ചംകിട്ടാതെ, കൂരിരുട്ടിൽ ഇടുങ്ങിയ കൽപ്പടവുകളിൽ തപ്പിത്തടഞ്ഞു കയറേണ്ടതായി വരും. മുകളിൽനിന്നിറങ്ങിവരുന്ന സന്ദർശകന്മാരുമായി കൂട്ടിമുട്ടിപ്പോകാതിരിപ്പാൻ ഒച്ചയുണ്ടാക്കിക്കൊണ്ടിരിക്കണം. നേരിയ ശബ്ദംമതി. പ്രതിധ്വനി ഭയങ്കരമായിരിക്കും.

പടവുകൾ കയറി ക്ഷീണിക്കുമ്പോൾ വിശ്രമിക്കാൻ ഇടയ്ക്ക് ഓരോ തട്ടു കാണാം. പുറവും വൃത്താകൃതിയിലുള്ള വരാന്തയോടുകൂടിയ ഇങ്ങനത്തെ അഞ്ചുകക്ഷ്യകളുണ്ട്. ചുവട്ടിൽ വലിയ വ്യാസത്തോടു കൂടിയതാണെങ്കിലും മുകളിലേയ്ക്കു ചെല്ലുംതോറും കൂർത്തുവരുന്ന ഈ ഗോപുരത്തിന്റെ ഒടുവിലത്തെ കക്ഷ്യ ഏററവും ഇടുങ്ങിയതാണ്. തളർച്ച മാററാൻ ഒരു പത്തു മിനിട്ടു സമയം ആ തറയിൽത്തന്നെ ഇരുന്നുപോകും.

ക്രിസ്ത്വബ്ദം 1206-ൽ കുത്തബ്ദ്ദീൻ ഐബക്ക് എന്ന ചക്രവർത്തിയാണ് ഈ ഗോപുരത്തിന്റെ പ്രവൃത്തി തുടങ്ങിവെച്ചതു്. 1210-ൽ ഷംസുദ്ദീൻ അൽതാമിഷ് ചക്രവർത്തി അതിന്റെ പണി പൂർത്തിയാക്കി. പക്ഷേ, അതു് ഇന്നു കാണുന്നപ്രകാരത്തിലായിരുന്നില്ല. 1368-ൽ ഇതിന്നു് ഇടിത്തീ പാറുകയും കുറച്ചുഭാഗം പൊളിഞ്ഞുപോവുകയുമുണ്ടായി. ഫിറോഷ്യസ് തുഗ്ലക്ക് ചക്രവർത്തിയാണ് പിന്നീട് ആ കേടുപാടുകൾ തീർത്തു്, കുറെ ഭാഗം പുതുക്കി പണിതതു്. 1503-ൽ സിക്കന്തർ ഷാലോഡി ഈ ഗോപുരത്തെ കുറേക്കൂടി പരിഷ്കരിച്ചു.

ഗോപുരദ്വാരത്തിൽ കാണുന്ന ഖുർആൻ വാക്യങ്ങൾ ഈ രാജാവാണ് കൊത്തിവെച്ചതു്. ഗോപുരത്തിന്റെ മുകളിലുണ്ടായിരുന്ന മംഗിരയറിയ താഴികം, 1803-ലുണ്ടായ ഒരു ഭൂകമ്പം, തകർത്തുകളഞ്ഞു. 1828-ൽ ക്യാപ്റ്റൻ സ്മിത്ത് എന്ന യൂറോപ്യൻ എഞ്ചിനീയരുടെ പ്ലാൻ പ്രകാരം ഒരു പുതിയ ശിലാമകുടം തൽസ്ഥാനത്തു സ്ഥാപിക്കപ്പെട്ടു. ഈ ശിലാമകുടത്തിന്റെ ഭാരം ഗോപുരത്തിന്റെ നിലനില്പിന്ന് അപകടകരമായിരിക്കുമെന്നു കണ്ടതിനാൽ, വൈസ്രോയി ഹാർഡിഞ്ചുപ്രഭു അതിനെ നീക്കംചെയ്തുകളഞ്ഞു. കുത്തബ്മിനാറിന്റെ തെക്കുകിഴക്കുഭാഗത്തു് ഒരു ചെറിയ തോട്ടത്തിൽ, സ്ഥാനഭ്രംശം വരുത്തിയ ഈ ചെങ്കൽകിരീടത്തെ ഇപ്പോഴും ഭദ്രമായി സൂക്ഷിച്ചുവെച്ചിരിക്കുന്നു.

ഈ ഗോപുരത്തെപ്പററി ഇന്ത്യയിലെ പുരാണവസ്തുഗവേഷകസംഘത്തിനുള്ള അഭിപ്രായമാണ് മുകളിൽ കൊടുത്തിരിക്കുന്നതു്. ഏതാണ്ടു 786 വർഷത്തെ പഴക്കമുള്ള ഈ ഗോപുരത്തിന്റെ ചരിത്രത്തെപ്പററി അഭിപ്രായവ്യത്യാസങ്ങൾ ഇല്ലെന്നില്ല. പൃഥ്വീരാജചക്രവർത്തി, തന്റെ പുത്രിക്കു പ്രഭാതത്തിൽ യമുനാനദി കണികാണുവാനായി കയറിനില്ക്കുന്നതിന്നു നിർമ്മിച്ച ഒരു ഗോപുരമായിരുന്നു ഇതു് എന്നു പലരും വിശ്വസിച്ചുവരുന്നു. പ്രാർത്ഥനാസമയത്തെ വിളിച്ചുപറയുന്നതിന്നായി രാജകിങ്കരന്മാർ കയറിനില്ക്കുവാനുണ്ടാക്കിയ ഒരു 'മജിനാ'യായിരുന്നു ഇതെന്നും പറഞ്ഞുവരുന്നു. പക്ഷെ, ഏതോ യുദ്ധവിജയത്തിന്റെ സ്മാരകമായി പ

ന്നിതു ഒരു ഗോപുരമായിരിക്കണമെന്നുള്ളതാണു് കൂടുതൽ യുക്തിപൂർവ്വമായിത്തോന്നുന്നതു്.

വിശ്വവിഖ്യാതമായ ഈ ഗോപുരത്തെ സന്ദർശിക്കുവാൻ ദിവസേന വരുന്ന ആയിരക്കണക്കായ ജനങ്ങളുടെ പ്രവാഹം, ഇതിന്റെ പരിസരത്തിൽ ഒരു ചെറിയ അങ്ങാടിയെ വളർത്തിയിട്ടുണ്ടു്. ഒഴിവുദിവസങ്ങളിൽ ഗോപുരത്തിന്റെ പുറവുമുള്ള മനോഹരമായ പാർക്കു്, ദേഹ്ലിയിൽനിന്നും മറ്റും വിനോദയാത്രയ്ക്കു വരുന്ന വിദ്യാർത്ഥികളെക്കൊണ്ടും മറ്റും നിറഞ്ഞിരിക്കും.

സന്ധ്യ കഴിഞ്ഞാൽ ഗോപുരത്തിന്നകത്തേയ്ക്കുള്ള പ്രവേശം നിരോധിക്കപ്പെട്ടിരിക്കുന്നു. രാത്രികാലങ്ങളിൽ വിമാനങ്ങൾ—ദേഹ്ലി വിമാനസങ്കേതം വളരെ ദൂരെയല്ലാ—അബദ്ധത്തിൽ ഗോപുരത്തിന്മേൽ വന്നു മുട്ടിപ്പോകാതിരിപ്പാൻ—അങ്ങിനെ ചില അത്യാഹിതങ്ങൾ മുമ്പുണ്ടായിട്ടുണ്ടു്—ഗോപുരത്തിന്റെ മുകളിൽ ഒരു ചുകന്ന വൈദ്യുതവിളക്കു് എപ്പോഴും എരിഞ്ഞുകൊണ്ടിരിക്കും. സന്ദർശകന്മാരുടെ സൌകര്യത്തിന്നായി 'കുത്തബ്ബ്‌മിനാർ' എന്നു പേരായ ഒരു പോസ്റ്റാഫീസ്സും താഴെയുണ്ടു്. കുത്തബ്ബ്‌മിനാറിന്റെ വളരെ അടുത്തായി പല കൌതുകമേറിയ കെട്ടിടങ്ങളുമുണ്ടു്. അവയിലൊന്നാണു് വൃത്താകൃതിയിലുള്ള ഒരു പ്രാകാരം. കുത്തബ്ബ്‌മിനാറിനെക്കാളും കൂററനായ ഒരു ഗോപുരം പണിയുന്നതിന്നായി തീർത്ത ബൃഹത്തായ ഒരസ്ഥിവാരത്തിന്റെ അവശിഷ്ടമാണു് അതു്. പക്ഷേ ആ പുതിയ ഗോപുരം പണിയുവാൻ കഴിഞ്ഞില്ല. അസ്ഥിവാരം ഇപ്പോഴും അ

വശേഷിച്ചുനില്ക്കുന്നു. വടക്കുവശത്ത് ഒരു ചെറിയ കോട്ടയും, പാലിഭാഷയിൽ കൊത്തിവെച്ച ലേഖനങ്ങളോടുകൂടിയ ഒരു ഇരുമ്പുതൂണും കാണാം. ഈ ഇരുമ്പുതൂണ് ഇപ്പോഴും മിനുത്തു പ്രകാശിച്ചുനില്ക്കുന്നു. എങ്ങിനെയാണ് ഇതു വാർത്തെടുത്തതെന്ന് ആർക്കും ഇതേവരെ കണ്ടുപിടിക്കുവാൻ കഴിഞ്ഞിട്ടില്ല.

ഗോപുരത്തിന്റെ തെക്കുവശത്തു വലിയൊരു പള്ളിയുണ്ട്. കുത്തബുദ്ദീൻ പള്ളിയെന്നാണ് പേര്. ഇവ കൂടാതെ അനവധി ശവകല്ലറകളും, പഴയ പ്രാത്ഥനാമന്ദിരങ്ങളും അവിടവിടെ ചിതറിക്കാണ്മാനുണ്ട്. ചുറ്റുപാടുമുള്ള പ്രദേശങ്ങളിലും ഇത്തരത്തിലുള്ള പഴയ കോട്ടകളും കെട്ടിടങ്ങളും കാടുകെട്ടിക്കിടക്കുന്ന മരക്കൂട്ടങ്ങളുടേയും മുൾപ്പടർപ്പുകളുടേയും ഇടയിൽ മറഞ്ഞുകിടക്കുന്നു.

ഗോപുരത്തിന്റെ 2 ഫർല്ലോങ്ങ് ദൂരെ തെക്കുഭാഗത്തു മുങ്ങുവാനുള്ള കിണർ (Diving well) കാണാം. ഒരു പഴയ കൊട്ടാരത്തോട് അനുബന്ധിച്ചിട്ടാണ് ഈ വിചിത്രമായ കിണർ സ്ഥിതിചെയ്യുന്നതു്. ഇതിനു 100 അടി ആഴവും 9 അടി വ്യാസവുമുണ്ട്. ഒരു വശം നെടുകത്തനെയുള്ള ഭിത്തിയാണ്. മറുവശത്ത് അടിയിലേയ്ക്ക് ഇറങ്ങിപ്പോകുവാൻ പടവുകൾ വെട്ടിയിറക്കിയിട്ടുണ്ട്. കിഴക്കാംതൂക്കായിക്കിടക്കുന്ന ഭാഗത്തുനിന്ന്, കിണറ്റിലേയ്ക്കു ചാടാൻവേണ്ടി കയറിനില്ക്കുവാൻ ചെറിയ സോപാനങ്ങളുണ്ട്. 4.ണ കൊടുത്താൽ അവിടെയു

ള്ള ഒരു മുഖപ്പോരൻ, കൈകെട്ടിനിന്ന് ഒരു മുകളിൽ നിന്നു കിണററിലേയ്ക്കു കുത്തനെ ചാടിക്കാണിച്ചുതരും.

കുത്തബ്മിനാർ ഒരിക്കൽ സന്ദർശിച്ച ഒരാൾക്ക് അവിടത്തെ കാഴ്ചകളെ മറക്കുവാൻ കഴിയുന്നതല്ല. ഏററവും ഉയൎന്ന ഒരു ഗോപുരം സന്ദർശിക്കുക മാത്രമല്ല നാം ചെയ്യുന്നത്. ഏററവും ശാന്തവും, ചരിത്രസ്മരണകളെ ഉണൎത്തുന്നതുമായ ഒരു ഗ്രാമത്തിന്റെ ഹൃദയത്തിൽ കടന്നിരുന്ന് അറിയാത്ത പല സ്വപ്നങ്ങൾ നാം കാണുകകൂടി ചെയ്യുന്നു.

## ൧൧. ആഗ്രാദുർഗ്ഗം

ആഗ്രയിലെ ഗംഭീരസുന്ദരമായ കോട്ട റെയിൽവെ സ്റ്റേഷനു വളരെയടുത്തായിട്ടാണ് കിടക്കുന്നതു്. കോട്ടയെ ചുററികൊണ്ടു് അഗാധമായ കിടങ്ങ്. പുറമെ, സൈനികപരിശീലനത്തിനുപയോഗിച്ചിരുന്ന വിശാലമായ മൈതാനം.

യമുനാനദിയുടെ വലതുഭാഗത്തു്, കരയിൽനിന്നു കുറേയകലെയായിട്ടാണ് ചെങ്കല്ലുകൊണ്ടു നിർമ്മിച്ച ഭീമാകൃതിയിലുള്ള ഈ കോട്ടയുടെ കിടപ്പ്. ഡൽഹി ദുർഗ്ഗത്തെക്കാളും, സമനിരപ്പിൽനിന്നു വളരെ ഉയരത്തിലാണ് ഇതിന്റെ അന്തർഭാഗം. കോട്ടയ്ക്കു് കന്മതിൽ പുറമെയുമുണ്ടു്.

ആഗ്രാകോട്ട മഹാനായ അക്ബർചക്രവർത്തിയുടെ പേരിനോടാണ് ബന്ധപ്പെട്ടുകിടക്കുന്നതു്. ചക്രവർത്തി ഈ കോട്ടയിൽവെച്ചു ഭാരതഖണ്ഡത്തിന്റെ ഭരണം നടത്തി; ഇവിടെ വെച്ചുതന്നെ ചരമമടയുകയും ചെയ്തു.

ഔറംഗസീബ് ചക്രവർത്തി ഡൽഹിയിലേയ്ക്കു ഭരണകേന്ദ്രം മാററുന്നതുവരെയ്ക്കും ആഗ്രാനഗരത്തിനും, നഗരഹൃദയത്തിലെ ഈ മനോഹരദുർഗ്ഗത്തിനും വളരെ പ്രാധാന്യമുണ്ടായിരുന്നു.

### ജഹാംഗീർ മഹൽ

'ദിവാൻ-ഇ-ഖാസ്' (സ്വകാര്യമന്ദിരം), 'ദിവാൻ-ഇ-ആം', നഗീനാമസ്ജിദ്, മുത്തുപള്ളി മുത-

ബാധയവയാണ്, കോട്ടയ്ക്കകത്തു ഹൈന്ദവമാതൃകയിൽ നിർമ്മിച്ച ഒരു കൊട്ടാരമായ, ജഹാംഗീർ മഹളിലെ മുഖ്യകാഴ്ചകൾ. ഈ കൊട്ടാരം അക്ബർ ചക്രവർത്തി പുത്രനുവേണ്ടി പണിചെയ്യിച്ചുകൊടുത്തതാണ്.

മുത്തുപള്ളി ധവളശിലകൊണ്ടു നിർമ്മിച്ച കൌതുകകരമായ ഒരു പള്ളിയാണ്. ‘ഖാസ്മഹളി’നോടനുബന്ധിച്ച ‘ശീശ് മഹൽ’ സ്നാനഗൃഹമാണ്. വർണ്ണസ്ഫടികങ്ങൾ പതിച്ചിരുന്ന വെള്ളികൊണ്ടുള്ള വിചിത്രവേലകൾ അധികം മാഞ്ഞുപോയിട്ടില്ലാത്തതുകൊണ്ട് ഈ സ്നാനഗൃഹത്തിന്റെ അന്തർഭാഗം ഇന്നും ഒരത്ഭുതകാഴ്ചയായി നിലനില്ക്കുന്നുണ്ട്. അവിടത്തെ സൂക്ഷിപ്പുകാരൻ വർണ്ണമത്താപ്പുകൾ കത്തിച്ച് ആ കാഴ്ചയ്ക്ക് ഒരു പ്രത്യേകശോഭ വരുത്തി പ്രദർശിപ്പിച്ചുതരും.

കൊട്ടാരത്തിനു മുമ്പിലുള്ള മുന്തിരിത്തോട്ടമാണ് മറ്റൊരു പ്രധാനദൃശ്യം. മുന്തിരിവള്ളിയുടെ വളർച്ചയ്ക്കുപറ്റിയ വളംചേർന്ന മണ്ണ്, ചക്രവർത്തി പേർഷ്യയിൽനിന്നു പ്രത്യേകം വരുത്തിയതാണത്രെ. ആ പഴയ പേർഷ്യൻമണ്ണു പ്രത്യേകതടങ്ങളിലായി സൂക്ഷിച്ചുവെച്ചിരിക്കുന്നത് ഇപ്പോഴും കാണാം.

പുഷ്പവാടികളും ജലധാരകളും ആഗ്രാദുർഗ്ഗത്തിന്റെ അന്തർഭാഗത്തെ ഇന്നും അലങ്കരിക്കുന്നുണ്ട്. കോട്ടയുടേതായിരുന്ന പണ്ടത്തെ പ്രതാപവും ഭംഗിയും, ശില്പകലാവിലാസങ്ങളും അവിടത്തെ അവശിഷ്ടങ്ങളിൽ സ്വപ്നപ്രായമായി അടിഞ്ഞുകിടക്കുകയും ചെയ്യുന്നു.

... ... ... ... ... ... ... ... ... ... ... ... ... ... ... ...

## ൧൯. ആ മൂകസംഗീതം

ആഗ്രാക്കോട്ടയിലെ 'നഗീനാമസ്ജിദ്ദി'ന്റെ കിഴക്കുഭാഗത്തുള്ള വെൺകൽത്തറമേൽ കയറിനിന്നു ഞാൻ കിഴക്കോട്ടു കണ്ണയച്ചു. കുറച്ചകലെ യമുനാതീരത്തു പൊങ്ങിനില്ക്കുന്ന ഒരു ശവകുടീരത്തിന്മേൽ മധ്യാഹ്നസൂര്യൻ വെള്ളിക്കിരണങ്ങൾ ചൊരിയുന്നുണ്ടായിരുന്നു. വിശ്വവിഖ്യാതമായ 'താജ്മഹാലാ'ണ് ആ ശോഭനമായ ശവകുടീരം.

ആഗ്രാക്കോട്ടയിൽ ബന്ധനസ്ഥനായ തന്റെ വൃദ്ധപിതാവിന്, ഔറംഗസീബ് ചക്രവർത്തി ഒരേ ഒരാനന്ദത്തിനുള്ള അവകാശം ഔദാര്യപൂർവ്വം അനുവദിച്ചുകൊടുത്തിരുന്നു: നഗീനാമസ്ജിദ്ദിന്റെ കിഴക്കേ ജാലകത്തിലൂടെ താജ്മഹൽ ദർശിക്കുവാൻ. തന്റെ ജീവിതത്തിന്റെ അസ്തമയകാലത്ത്, ആ മനോഹരമായ കൊച്ചുപള്ളിയുടെ ഒഴിഞ്ഞ കോണിലിരുന്നുകൊണ്ടു താജ്മഹലിനെ—താൻ ഒരു ഭൂലോകതാരമായുയർത്തിയ ആ ദിവ്യദാമ്പത്യസമ്പത്തിനെ—മെഴുകുപോലെ ഉരുകുന്ന മിഴികളോടെ നോക്കി നിശ്ചലനായിരിക്കുന്ന വൃദ്ധനായ ഷാജഹാൻചക്രവർത്തിയുടെ രൂപം, ഒരു മധ്യാഹ്നസ്വപ്നംപോലെ എന്റെ മനസ്സിലേയ്ക്കിഴഞ്ഞുവന്നു. ഞാൻ കാലുകുത്തിനില്ക്കുന്ന അതേ സ്ഥലത്തു നിന്നുകൊണ്ടുതന്നെയായിരിക്കാം, ദുഃഖാന്തജീവിതക്കാരനായ ആ ചക്രവർത്തിയും വിശ്വവിമോഹനമായ ആ അശ്രുകുടീരത്തെ നോക്കി ആത്മവിസ്മൃതിയടഞ്ഞിരുന്നത്... ആ രംഗമൊ

ന്നോത്തുനോക്കിയപ്പോൾ എനിക്ക മെയ്യാകെ ഒന്ന കോരിത്തരിച്ചുപോയി......

ഞാൻ നിൎന്നിമേഷനായി നോക്കിക്കൊണ്ടിരിക്കെ ആ ഉജ്ജ്വലസൌന്ദൎയ്യപുഞ്ജം ഉച്ചവെയിലിൽ, യമുനയുടെ പച്ചവിതാനത്തിൽനിന്നും പതുക്കെ വിളൎത്ത അന്തരീക്ഷത്തിലേയ്ക്കു പൊങ്ങിത്തുടങ്ങുന്നതുപോലെ എനിക്കു തോന്നി. താജ്മഹലിന്റെ ആ പ്രഥമദൎശനം, എന്റെ കരളിൽ ഒരു വെള്ളിയാണി തറച്ചു.

ഞാൻ ആഗ്രാഗ്ഗ്രത്തിൽനിന്ന് താഴെയിറങ്ങി, വിജനമായ യമുനാതീരത്തിലെ വിശാലമായ തോപ്പിലൂടെ, താജ്മഹലിനേയും ലക്ഷ്യമാക്കിക്കൊണ്ടു കിഴക്കോട്ടു നടന്നു... ഉയൎന്ന ചെങ്കൽഗ്ഗോപുരങ്ങളും കടന്നു ഞാൻ താജ്മഹലിന്റെ മണിമുറ്റത്തു ചെന്നുനിന്നു. സൈപ്രസ്സ് ചെടികളും ജലധാരകളും വരിവരിയായി പരിലസിക്കുന്ന പ്രാങ്ഗണത്തിന്റെ പശ്ചാൽഭാഗത്തു വിജൃംഭിച്ചു നില്ക്കുന്ന ആ കണ്ണീൎക്കണം ഞാൻ അടുത്തു കണ്ടു. ഓരോ കോണിലും പോയിനിന്നു വെണ്ണക്കല്ലിൽ വാൎത്തെടുത്ത ആ കിനാവിനെ ഞാൻ നല്ലപോലെ നുകന്നു. ഉള്ളറകളിൽ കടന്നുനോക്കി. വടക്കുകിഴക്കെ മിനാറിന്റെ മുകളിൽ കയറിനിന്നുനോക്കി......

സമയം രണ്ടുമണികഴിഞ്ഞു. രാത്രിയിൽ പൂനിലാവിൽ വീണ്ടും വന്നു നോക്കാമെന്നുകരുതി, ഞാൻ മടങ്ങുകയാണ്. പരിസരങ്ങളിലെ പ്രകൃതിസൌന്ദൎയ്യസമ്പന്നങ്ങളായ പൂമരങ്ങളും പച്ചപടപ്പുകളും പുൽവിതാനങ്ങളും, ആ പ്രേമസൌധത്തിന്റെ പ്രഭാവലയത്തിൽ

കേവലം ഒരു ഭ്രമിയായിത്തോന്നി. ഒരു ചുടുകാററ് അസ്വസ്ഥമായി സഞ്ചരിച്ചുകൊണ്ടിരുന്നു. യമുനാനദി വെയിലേററു ദാഹിച്ചപോലെ വെള്ളിനാവുകളിളക്കി നണയുന്നുണ്ടായിരുന്നു.

ഉച്ചവെയിലിൽ ചൂടുപിടിച്ചു ചെമ്പുതകിടുപോലെ കിടക്കുന്ന ഉരുട്ടുപാതയിലൂടെ ഞാൻ നടക്കുകയാണ്. ഇടയ്ക്കിടെ ഒരന്തഃപ്രചോദനത്താൽ തിരിഞ്ഞു നോക്കുമ്പോഴും, അഴകിന്റെ അത്ഭുതസ്വപ്നംപോലെ താജിന്റെ താഴികക്കുടം അകലെ കണ്ടുകൊണ്ടിരുന്നു. താജിന്റെ ഉള്ളിൽ, നിലവറയിൽ നിക്ഷേപിച്ച ആ രാജദമ്പതിമാരുടെ സാക്ഷാൽ ശവക്കല്ലറയ്ക്കരികെ ഞാൻ വികാരപുരസ്സരം രോജാപുഷ്പങ്ങളർപ്പിച്ചപ്പോൾ അവിടെ കാവൽനില്ക്കുന്ന വൃദ്ധനായ മുല്ല ഉറക്കെ ഉച്ചരിച്ച 'അല്ലാഹ് അക്ബർ' എന്ന വാക്യം ചുററുമുള്ള മാർബിൾചുമരുകളിൽ പ്രതിധ്വനിച്ചതു് അപ്പോഴും എന്റെ കാതുകളിൽ മുഴങ്ങുന്നുണ്ടായിരുന്നു.

... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ...

“റാം റാം സച്ച് ഹൈ!”...ഗാനരൂപത്തിലുള്ള ഒരു വിളി, ദൂരെ നിന്ന് എന്റെ ചെവികളിലണഞ്ഞു. യമുനാതീരത്തിലെ വിജനതയിൽ മദ്ധ്യാഹ്നത്തിലെ ഏകാന്തതയിൽ ആ ശോകാത്മകഗാനം കൂടെക്കൂടെ വന്നലച്ചു. അതു നിന്നുനിന്നു കേട്ടുകൊണ്ടിരുന്നു. ചുററുപാടുമുള്ള മുൾപ്പടർപ്പുകളുടെ മറവുകൊണ്ട് ഒന്നും കാണാൻ സാധിച്ചില്ല. ക്രമേണ ആ വിളി അടുത്തടുത്തു വന്നു. ഞാൻ യമുനയുടെ കരയിലേയ്ക്ക് ഉൽക്കണ്ഠയോടെ കണ്ണുകൾ ചുഴററി.

ഒരു ശവം, യമുനാതീരത്തിലെ ശ്മശാനത്തിലേയ്ക്കു കൊണ്ടുപോകുന്ന കാഴ്ചയാണ് ഞാൻ കണ്ടതു്. ഒരു മുളക്കോണിയിൽ മലർത്തിക്കിടത്തി കെട്ടിച്ചുമന്നു കൊണ്ടുവരുന്ന ഒരു ശവം. ആകമാനം വെള്ളത്തുണികൊണ്ടു പൊതിഞ്ഞ ഒരു ഹിന്ദുവിന്റെ ശവം. ആ മുളമഞ്ചത്തെ രണ്ടുപേർ ചുമലിൽ താങ്ങിയെടുത്തിട്ടുണ്ട് — അഞ്ചാറുപേർ പിന്നാലെ നീങ്ങുന്നു — അവർ ദരിദ്രപ്പരിഷകളാണ്.

എന്റെ ആ അവസരത്തിലെ തത്വചിന്താപരമായ വിചാരഗതിയും, സമയവും, പരിസരവും, ആ ശവത്തിന്റെ വരവും, ആ ദീന വിളിയും എല്ലാംകൂടി എന്നിൽ എന്തെന്നില്ലാത്ത ഒരന്തശ്ചലനമുളവാക്കി. ഞാനവിടെ തരിച്ചുനിന്നുപോയി.

ആ നദീതീരത്തെ ശ്മശാനത്തിൽ ആ മനുഷ്യൻ — ദരിദ്രനും അജ്ഞാതനുമായ ഒരു പാവം — ഇതാ മറയാൻ പോകുന്നു. അല്പം അകലെ, ഒരു മുസ്ലീം ചക്രവർത്തിനിയുടെ അനാഘ്രാതസ്മാരകം വിശ്വസൌന്ദര്യത്തെ വെല്ലുവിളിച്ചുകൊണ്ടു് തലയുയർത്തി നിലകൊള്ളുന്നു. പക്ഷേ, ആ ചെററച്ചുടലയിലെ ചാമ്പൽപ്പൊടിയിലും, ആ മണിസൌധത്തിലെ മാർബ്ബിൾപ്പുകിട്ടിലും ഒന്നുപോലെ മുഴങ്ങിക്കേൾക്കുന്നതു് ഒന്നത്രെ: മരണത്തിന്റെ മൂകസംഗീതം. 'അല്ലാഹ് അക്‌ബർ' എന്ന വാക്യവും 'റാം നാം സച്ച് ഹൈ' എന്ന വാക്യവും — ഈശ്വരൻ മഹാത്മാവാണ്, രാമനാമം സത്യമാണ് എന്നീ വാക്യങ്ങൾ — ഒരേ ശക്തിയോടെ, ഒരേ അത്മനിഗ്ഗൂഢതയോടെ യമുനാ-

യുടെ തിരമാലകളെ തലോടിക്കൊണ്ടിരിക്കുന്നു. പാമ ദരിദ്രനും പാശ്ചാത്യനും, ഹിന്ദുവും മുസ്സൽമാനും, പുരുഷനും സ്ത്രീയും മരണത്തിന്റെ സമത്വം പ്രാപിക്കുന്ന സന്ദേശമത്രേ ആ സംഗീതം.

മരണത്തിന്റെ മറെറാരുതരം സംഗീതം സികന്ദ്രയിൽവെച്ചും ഞാൻ കേൾക്കുകയുണ്ടായി.

## സികന്ദ്ര

ആഗ്രാനഗരത്തിൽനിന്ന് ആറുമൈൽ അകലെ, മഹാനായ അക്ബർചക്രവർത്തി അന്ത്യവിശ്രമംകൊള്ളുന്ന സ്ഥലമാണ് സികന്ദ്ര.

ജീവിതകാലത്ത്, ഭാരതത്തിലെ ഏററവും വിസ്തൃതമായ ഒരു സാമ്രാജ്യത്തിന്റെ അധിപനായി വാണിരുന്ന അക്ബർ, മരണത്തിനുശേഷവും, മററാർക്കും കിട്ടാത്ത അത്യധികം സ്ഥലം കൈവശപ്പെടുത്തണമെന്ന ഉദ്ദേശത്തോടുകൂടിയാണെന്നു തോന്നുംവണ്ണം ഉണ്ടാക്കിവെച്ച ഒരു ശ്മശാനസാമ്രാജ്യമാണ്, സികന്ദ്ര.

ശവകുടീരമുൾക്കൊള്ളുന്ന പറമ്പിന്റെയും, തോപ്പിന്റെയും വിസ്താരം 120 ഏക്രയാണ്. ഇവിടെ എല്ലാംകൂടി പതിനെട്ടു കിണറുകളുണ്ട്. മുപ്പതുലക്ഷം ഉറുപ്പിക ചെലവാക്കി, പതിനഞ്ചു വർഷങ്ങൾകൊണ്ടാണ് ഇതിന്റെ പണി പൂർത്തിയാക്കിയത്.

ഈ ശവകുടീരത്തിലേയ്ക്കുള്ള അതിഗംഭീരമായ പ്രവേശനസൌധവും, ആ സൌധത്തിന്റെ ദക്ഷിണഭാഗത്തുള്ള വിശാലമായ അങ്കണവും പണിചെയ്യിച്ചത് ജ

ഹാംഗീർ ചക്രവൎത്തിയാണ്. വൎണ്ണശിലാഖണ്ഡങ്ങൾ കൊത്തിപ്പതിച്ച ചുകന്ന അങ്കണം, ചതുരത്തിൽ, ഓരോവശത്തും 772വാര നീളത്തിലുള്ള ഉയൎന്ന കന്മതിലുകളാൽ ചുററപ്പെട്ടുകിടക്കുന്നു. പ്രവേശനസൌകൎയ്യത്തിൻെറ നാലുമൂലയ്ക്കും, 86½ അടി ഉയരമുള്ള വെണ്ണക്കൽ ഗോപുരങ്ങൾ പരിലസിക്കുന്നു.

ഗോപുരദ്വാരം കടന്നാൽ, 'കലാശില്പം ഉടനീളം കളിയാടുന്ന ശിലാഭിത്തികളും, സ്തംഭപരമ്പരകളും ചെറിയ കുംഭഗോപുരങ്ങളും നിറഞ്ഞ പ്രാന്തങ്ങളും, ഇണങ്ങിയ ഒരു വെണ്ണക്കൽക്കൊട്ടാരം കണ്ണുകളെ എതിരേല്ക്കുന്നു. ഈ അത്ഭുതസൌധത്തിനകത്താണ് അക്ബറുടെ കബർ നിക്ഷേപിച്ചിരിക്കുന്നതു്!

സൌധത്തിൻെറ രണ്ടാം നിലയിൽ പ്രതിഷ്ഠിച്ചിരിക്കുന്ന ശവപേടകത്തിൻെറ നാലുഭാഗത്തും, സുഷിരങ്ങളും, കൊത്തുപണികളും നിറഞ്ഞ നേൎത്ത മാർബിൾമറകൾ വെച്ചിട്ടുണ്ട്. തോപ്പുകളിൽനിന്നു കൂടെക്കൂടെ വീശിക്കൊണ്ടിരിക്കുന്ന കാററ് ഈ മാർബിൾപ്പലകകളിലെ സൂക്ഷ്മസുഷിരങ്ങളിൽ തട്ടുമ്പോൾ ശോകാത്മകമായ ഒരത്ഭുതഗാനം പൊങ്ങിത്തുടങ്ങും. നൂറുനൂറുഹൃദയങ്ങളിൽനിന്ന്, ഒരേസമയത്ത്, ഒരേസ്വരത്തിൽ പൊങ്ങുന്ന തേങ്ങലുകൾപോലെ, ആ നേൎത്ത വിലാപഗാനം ആരേയും വികാരതരളിതരാക്കിത്തീൎക്കും. മരണത്തിൻെറ നിത്യഗാനം കേൾപ്പിക്കുന്ന ആ കല്പലകകളിലെ ശില്പകലാമഹത്വത്തിന് ഞാൻ കൂപ്പുകൈയൎപ്പിച്ചുപോയി!

## ൯൩. ഫത്തേപ്പുരി സിക്രി

അൎദ്ധശതാബ്ദകാലത്തോളം മഹാനായ അക്ബർ ചക്രവൎത്തി തന്റെ തലസ്ഥാനമായി ഉപയോഗപ്പെടുത്തിയിരുന്നതും, ഇന്നു കേവലം ഒരു ജീൎണ്ണശ്മശാനംപോലെ കിടക്കുന്നതുമായ ഈ കൌതുകനഗരം, ആഗ്രാപട്ടണത്തിൽനിന്നു 23 നാഴിക തെക്കു പടിഞ്ഞാറായി സ്ഥിതിചെയ്യുന്നു. ആഗ്രയിൽനിന്നു മോട്ടോർവഴിക്കും, ആഗ്രാ-ബയാനാ ലൈനിൽ കൂടുന്ന ബി.ബി. & സി. ഐ. റെയിൽവെ വഴിയ്ക്കും ഇവിടെ ചെന്നെത്താം. ഈ പരിത്യക്തമായ നഗരം മുഴുവൻ അവധാനപൂൎവ്വം നടന്നു കാണണമെങ്കിൽ ഒരു ദിവസം മുഴുവൻ ചെലവഴിക്കണം. രാവിലെ ആഗ്രയിൽനിന്നു പുറപ്പെടുന്ന വണ്ടിയിൽ കയറി ഇവിടെ വന്ന് എല്ലാ കാഴ്ചകളും കണ്ടു വൈകുന്നേരം 6 മണിക്കു മടങ്ങുന്ന വണ്ടിയിൽ തിരിച്ചുപോകുന്നതായാൽ നമുക്ക് ഒരുവിധം എല്ലാ പ്രധാനകാഴ്ചകളും കാണുവാൻ സാധിക്കും. ഭക്ഷണം കൂടെക്കരുതണം. കാരണം ശ്മശാനതുല്യമായ ഈ സ്ഥലത്തോ പരിസരങ്ങളിലോ ഹോട്ടലുകളും കടകളും തിരഞ്ഞാൽ കാണില്ല.

ഈ നഗരനിൎമ്മാണത്തിനു കാരണമായി പറയപ്പെടുന്ന ഐതിഹ്യം ചുരുക്കത്തിൽ ഇപ്രകാരമാണ്:—

പണ്ടു ഫത്തേപ്പുരിസിക്രി, വെറും കല്ലുവെട്ടുകാർ അധിവസിച്ചിരുന്ന ഒരു കുഗ്രാമംമാത്രമായിരുന്നു. ഇവിടെ 'ഷെയ്ക്ക്സലിംചിസ്റ്റി' എന്നു പേരായ ഒരു മുസ്ലിം സാധുവും പാൎത്തിരുന്നു. ഈ ഭക്തന്റെ മാഹാത്മ്യത്തെ

പ്പററിയും, അമാനുഷരായ ശാപാനുഗ്രഹശക്തിയെപ്പ
ററിയും മററും നാട്ടിലെങ്ങും നിറഞ്ഞ കേട്ടുകേൾവി അ
ക്ബർചക്രവത്തിയുടെ ചെവിയിലും എത്തി. ഭാരത
സാവ്വഭൌമനായി വാണിരുന്ന അക്ബർക്ക് ഒരു ദുഃഖം
മാത്രമേ ഉണ്ടായിരുന്നുള്ളു: അനപത്യത. ചക്രവത്തിക്കു
പല പത്നിമാരിലുമായിട്ടുണ്ടാകുന്ന സന്താനങ്ങളെല്ലാം
അകാലമൃത്യു പ്രാപിക്കയായിരുന്നു പതിവ്. ഒരിക്കൽ
അക്ബർ സ്വകാര്യമായി ഈ പുണ്യപുരുഷനെ സന്ദർശി
ക്കുകയും, ആയുഷ്മാനായ ഒരു പുത്രനുണ്ടായിക്കാണുവാനു
ള്ള തന്റെ ചിരകാലത്തെ അഭിലാഷം അദ്ദേഹത്തെ അ
റിയിക്കുകയും, അതിന്നായി തന്നെ അനുഗ്രഹിക്കണമെ
ന്നപേക്ഷിക്കയും ചെയ്തു. ചക്രവത്തിക്കു രാജ്യാവകാശിയാ
യി ഒരു പുരുഷപ്രജ ജനിക്കുക അസാദ്ധ്യമാണെന്നു ഷെ
യ്ക്കു മറുപടി പറഞ്ഞു. അപ്പോൾ ഷെയിക്കിന്റെ ചെ
റിയ പുത്രൻ ഇടപെടുകയും, ചക്രവത്തിയെ നിരാശനാ
ക്കി മടക്കിയയയ്ക്കരുതെന്നു പിതാവിനോടു കേണപേ
ക്ഷിക്കയും ചെയ്തു. അപ്പോൾ ഷെയിക്ക്, "ആരെങ്കിലും
തന്റെ പുത്രന്റെ ജീവൻ ബലികഴിക്കാൻ ഒരുക്കമാ
ണെങ്കിൽ ചക്രവത്തിക്ക് ഒരു സന്താനമുണ്ടാകും" എന്നു
പറഞ്ഞു.

ഇതു കേട്ട ഉടനെ ആ കുട്ടി, ദുഃഖിതനായ ചക്രവ
ത്തിക്കുവേണ്ടി പ്രാണൻ ത്യജിക്കുവാൻ താൻ തയ്യാറാ
ണെന്നു പറയുകയും, അടുത്ത നിമിഷംതന്നെ മരിച്ചു
പോവുകയും ചെയ്തു.

ചക്രവത്തിയുടെ ഗർഭിണിയായ ഹിന്ദുപത്നിയെ, ത
ന്റെ ഗൃഹത്തിൽ കൊണ്ടുവന്നു താമസിപ്പിക്കുവാൻ,

ഷെയ്ക്ക് അദ്ദേഹത്തോടു പറഞ്ഞു. ചക്രവൎത്തി അപ്രകാരംതന്നെ പ്രവൎത്തിച്ചു. അവിടെവെച്ചാണ് പിന്നീടു വിഖ്യാതനായിത്തീൎന്ന ജഹാംഗീർ ചക്രവൎത്തി ജനിച്ചതു്.

സലീംചിസ്തിയോടുള്ള ബഹുമാനത്തിൻെറയും, സന്താനലാഭം മൂലമുണ്ടായ ആഹ്ലാദത്തിൻെറയും സ്മാരകമായി ഒരു പൻനഗരം ആ ഗ്രാമത്തിൽ നിൎമ്മിക്കുന്നതിനു ചക്രവൎത്തി തീരുമാനിച്ചതനുസരിച്ചാണ് 1569-ൽ അതിൻെറ പണിയാരംഭിച്ചതു്.

അങ്ങിനെ ഒരു കാട്ടു് അചിരേണ അത്ഭുതകരമായ ഒരു നഗരിയായി മാറി. പക്ഷെ ഇന്നു പാടേ ഒരു കാടായിക്കിടക്കുന്ന കൂടുതൽ ദയനീയമായ ഒരു കാഴ്ചയാണ് നാം കാണുന്നതു്. അതിൻെറ നിൎമ്മാണത്തിനുവേണ്ടി വ്യയംചെയ്ത അളവററ ദ്രവ്യവും, മല മറിച്ചിടുന്ന മനുഷ്യപ്രയത്നവും, അത്ഭുതാവഹമായ ബുദ്ധിവ്യാപാരവും, സൌന്ദൎയ്യബോധവും എല്ലാം ഒന്നായി ഇതാ കേവലം ശിലീഭൂതമായിത്തന്നെ കിടക്കുന്നു. കാലം എന്തെല്ലാം ഇന്ദ്രജാലങ്ങൾ കാട്ടുന്നു!

പണ്ടത്തെ നഗരത്തിൻെറ നടുവെയാണ് ഇന്നു തീവണ്ടിപ്പാത പോകുന്നതു്. അക്ബർ പാദുഷായുടെ കല്ലുകൾകൊണ്ടാണ്, സ്റ്റേഷൻ പ്ലാററുഫോറംപോലും പണികഴിച്ചിട്ടുള്ളതു്. അന്നത്തെ ആപണങ്ങളും കൊട്ടാരത്തോടനുബന്ധിച്ച കെട്ടിടങ്ങളും പട്ടണവും എത്രയോ കൊല്ലങ്ങൾക്കു മുമ്പുതന്നെ, ജീൎണ്ണിച്ചു മണ്ണടിഞ്ഞു പോയി. ഇന്ന് അവയുടെ സ്ഥാനത്തു "വിജനതയ്ക്കു ക

ളിപ്പാനൊരുക്കിയിട്ട കളംകണക്കെ" കിടക്കുന്ന വയലുകളുടെ അകലെ അവശേഷിച്ചു നില്ക്കുന്ന ദ്രവിച്ച ഗോപുരദ്വാരങ്ങളിൽനിന്നും, പ്രാകാരാംശങ്ങളിൽനിന്നും, പണ്ടത്തെ നഗരത്തിന്റെ വിസ്തീർണ്ണതയെപ്പററി ഏതാണ്ടൊരു ബോധം നമുക്കുണ്ടാകും. കാലത്തിന്റെ കടുത്ത ദംഷ്ട്രകൾക്കു കടിച്ചു പൊട്ടിക്കാൻ കഴിയാതെ കിടക്കുന്ന കൊട്ടാരവും പള്ളിയും അതിനോടു തൊട്ടുകിടക്കുന്ന ചില കെട്ടിടങ്ങളും മാത്രമാണ് നമുക്കിന്നു കാണ്മാൻ അവശേഷിച്ചുനില്ക്കുന്നത്.

നഗരനിർമ്മാണം മുഴുവൻ ചുകന്ന കല്ലുകൾകൊണ്ടാണ് നിർവ്വഹിച്ചിരിക്കുന്നത്. സ്റ്റേഷനിൽനിന്നു നോക്കിയാൽ ആദ്യമായി നമ്മുടെ ദൃഷ്ടിയിൽ പെടുന്നതു 'ബുലന്ദ്ദർവാജ' എന്ന ഗംഭീരമായ ഗോപുരദ്വാരമാണ്. ഇത്ര ഉയർന്ന സുന്ദരമായ ഒരു ഗോപുരദ്വാരം ഇന്ത്യയിൽ മറെറാരിടത്തും ഇല്ലെന്നാണ് പറയുന്നത്.

ജുമാമസ്ജിദ് (വലിയ പള്ളി) ലേയ്ക്കുള്ള പ്രവേശനദ്വാരമാണിത്. പള്ളി ഒരു ചെറിയ കുന്നിന്റെ ഉയർന്ന നിരപ്പിലാണ് പണികഴിക്കപ്പെട്ടിരിക്കുന്നത്. ഗോപുരത്തിന്റെ ഉയരത്തിന്നനുസരിച്ചു നീളത്തിലുള്ള അമ്പതോളം പടവുകൾ കയറിച്ചെന്നാൽ, നാം ബുലന്ദ്ദർവാജയുടെ അടിയിലെത്തും. ഗോപുരത്തിന്റെ ശരിയായ ഉയരം അവിടെനിന്നു 176 അടിയുണ്ട്. ചുകന്ന കല്ലിൽ വെണ്ണക്കല്ലുകൾ ഇടകലർത്തി പതിച്ച്, കൌതുകകരമായ കരവേലകളെക്കൊണ്ടും ഖുറാൻവാക്യങ്ങളെക്കൊണ്ടും നിറച്ച ഈ പടിവാതിലിന്മേൽ ഭാരതീയവും

പാരസീകവുമായ കൊത്തുപണികളുടെ സമ്മിശ്രഫലങ്ങളെ നമുക്കു കാണാം. കയറിച്ചെല്ലുന്ന ദിക്കിൽത്തന്നെ കൊത്തിവെച്ചിരിക്കുന്നതു്, "ഈ ഭൂലോകം ഒരു പാലമാണു്; അതിന്മേലൂടെ കടന്നുപോവുക. എന്നാൽ അതിന്മേൽ ഒന്നും പണിയുകവെയ്യൊല്ല" എന്ന ഖുറാൻ വാക്യമാണു്.

അത്യുന്നതമായ ഈ ഗോപുരത്തിന്റെ ഒത്ത മുകളിൽ കയറിനോക്കിയാൽ, ആഗ്രയിലെ വിശാലങ്ങളും പ്രശാന്തസുന്ദരങ്ങളുമായ നാട്ടിൻപുറങ്ങൾ അനവധി നാഴിക ദൂരത്തോളം ഉറങ്ങി കിടക്കുന്ന കാഴ്ച ആരേയും കോൾമയിർക്കൊള്ളിക്കും.

ബുലന്ദ്ദർവാജാ, അക്ബർ തന്റെ ഡക്കാൻ വിജയത്തിന്റെ സ്മാരകമായി പണിയിച്ചതാണു്.

ഈ ദ്വാരം കടന്നുചെല്ലുന്നതു് ജുമാമസ്ജിദ്പള്ളിയിലേയ്ക്കാണു്. മൂന്നു വലിയ കുംഭങ്ങളോടുകൂടിയ പള്ളിയുടെ വലിപ്പം കിഴക്കുപടിഞ്ഞാറു് 542 അടിയും, തെക്കുവടക്കു 438 അടിയുമാണു്. പടിഞ്ഞാറുവശത്തെ നിസ്കാരസ്ഥലം അതിമനോഹരമായ മാർബിൾകൊണ്ടും, കൊത്തുപണികൾ നിറഞ്ഞ സ്തംഭങ്ങളെക്കൊണ്ടും ആകമാനം കമനീയമായിരിക്കുന്നു. പുറവുപാടും പദസ്സഹസ്രം ആളുകൾ ഒഴിഞ്ഞു് ഇരുട്ടടഞ്ഞു കിടക്കുന്നു. ഇതിന്റെ മദ്ധ്യത്തിലുള്ള അരുണശിലാസ്തൃതമായ അങ്കണവും അതിന്റെ അരികിൽനിന്നു കയറിപ്പോകാൻ അവിടവിടെ ഇടവിട്ടുയർത്തപ്പെട്ടിരിക്കുന്ന കൃഷ്ണശിലകൊണ്ടുള്ള സോപാനങ്ങളും, ഒരു ചിത്രത്തിന്റെ മൌനവും

ഗ്ഗളിയും ഉൾക്കൊണ്ടു നീണ്ടു കിടക്കുന്നു. അതണൊരുകലന്ന ഈ മണിമുററത്തിന്റെ മദ്ധ്യത്തിലെ മണ്ഡപത്തിൽവെച്ചാണത്രെ, അക്ബർപാദ്ഷാ അടിമപ്പെൺകൊടികളെ കരുക്കളായുപയോഗിച്ചു ചതുരംഗംകളിച്ചിരുന്നത്.

അങ്കണത്തിന്റെ വടക്കുവശത്തു മദ്ധ്യത്തിലായി ഷെയ്ക്ക് സലിം ചിസ്റ്റിയുടെ ശവക്കല്ലറ കുടികൊള്ളുന്നു. സിക്രിയിലെ രത്നമാണിത്. വെണ്ണക്കല്ലുകൊണ്ടു നിർമ്മിച്ച, വർണ്ണവൈവിധ്യംകലർന്ന മുത്തുച്ചിപ്പികളെക്കൊണ്ടുള്ള കരവേലകളാൽ പൊതിഞ്ഞ ഈ ശവക്കല്ലറയുടെ പുറമുള്ള മാർബിൾ ഭിത്തിയിലെ കൊത്തുപണികൾ, അനന്തരകാലത്തുണ്ടായ ടാജ്മഹാളിൽ കൊത്തിപ്പതിച്ച കരവേലകളുടെ ഒരു മുഖവുരയായിട്ടു കണക്കാക്കാം.

1571-ലാണ് ഷെയ്ക്ക് മരിച്ചത്. ഈ ശവകുടീരത്തിന്റെ പണി പൂർത്തിയായതു 1581-ലാണ്.

ഷെയ്ക്കിന്റെ ശവകുടീരത്തിനു തൊട്ടു കിഴക്കുവശത്ത് ഇസ്ലാംഖാന്റെ ശവകുടീരം നിലകൊള്ളുന്നു. ഇതു മുഴുവൻ അരുണശിലകൊണ്ടു പണിതതാണ്. ഇടതുവശത്തു പേരുള്ളവയും ഇല്ലാത്തവയുമായി അനേകം ശവക്കല്ലറകൾ കാണാം. ഇവ ഷെയ്ക്കിന്റെ വംശപരമ്പരകളുടേതാണ്.

പള്ളിയുടെ പടിഞ്ഞാറുവശത്തു കാണപ്പെടുന്ന അനേകം ശവക്കല്ലറകളിൽ പ്രാധാന്യമർഹിക്കുന്നത് 'ഷെയ്ക്ക് ടാജുദ്ധീൻ' അഥവാ 'ബൈൽ-മിയാൻ' എന്ന ബാ

ലനാൻറതാണ്. അക്ബറുടെ സന്താനലാഭത്തിനുവേണ്ടി പ്രാണത്യാഗംചെയ്ത ഈ ബാലനെ 'ദൈവത്തിൻെറ സുഹൃത്ത്' എന്നു പറഞ്ഞുവരുന്നു.

പള്ളിയുടെ കിഴക്കുവശത്തുള്ള 'ബാദ്ഷാ ദർവാജാ' എന്ന ഗോപുരദ്വാരം കടന്നാൽ നമുക്ക് അരമനകളും ആസ്ഥാനമണ്ഡപങ്ങളും അന്തഃപുരങ്ങളും മററും സന്ദർശിക്കാം. അക്ബർ അരമനയിൽനിന്നു പള്ളിയിലേയ്ക്കു പ്രാർത്ഥനയ്ക്കു വരാനുള്ള പ്രത്യേകഗോപുരദ്വാരമാണിതു്.

ഈ ഗംഭീരമായ രാജകൊട്ടാരത്തിനകത്തു്, ചക്രവത്തിയുടെ ഓരോ പത്നിക്കും പ്രത്യേകം അരമനകളും ആരാമങ്ങളും ലീലാഗൃഹങ്ങളും ഉണ്ടു്. രാജാവിനു മററു രാജ്ഞിമാർ അറിയാതെ ഇഷ്ടമുള്ള രാജ്ഞിയെ സന്ദർശിക്കാവുന്ന തരത്തിലാണ് ഈ കൊച്ചരമനകൾ സ്ഥിതിചെയ്യുന്നതു്.

അന്തഃപുരങ്ങളിൽവെച്ച് ഏററവും ഗംഭീരമായതു് 'ജോധ്ബായ് കാ മഹാൾ' അഥവാ 'ജഹാംഗീർ മഹാൾ' എന്ന കെട്ടിടമാണ്. ഇതു് അക്ബർ തൻെറ പുത്രവധുവിനു പണിതുകൊടുത്തതാണ്. ജോധ്പൂരിലെ രാജാ ഉദയസിംഹൻെറ പുത്രിയും, സലീമിൻെറ പത്നിയും, ഷാജഹാൻെറ മാതാവുമായിരുന്നു ഈ രജപുത്രവനിത. ഈ മന്ദിരത്തിൻെറ മുമ്പിൽ ഒരു തുളസിത്തറ ഇപ്പോഴും കാണാം. ചുമരിലെ കൊത്തുപണികളുടെ കൂട്ടത്തിൽ ഹനുമാൻെറ ഒരു ചിത്രവുമുണ്ടു്. 1586_ലാണ് ഇതിൻെറ പണി പൂർത്തിയായതു്.

‘മറിയം-കാ-ചാമൻ’ എന്ന മന്ദിരം ചക്രവൎത്തി തന്റെ എല്ലാ രാജ്ഞിമാരുമായി പൊതുവേ സല്ലപിക്കുന്നതിന്നുപയോഗിച്ചിരുന്ന സ്ഥലമാണ്. ബാബറുടെ പുത്രിയായിരുന്ന ഗുൽറൂഖ് ബീഗത്തിന്റെ പുത്രിയും ആദ്യഭൎത്താവായ ബയിറാംഖാന്റെ മരണത്തിന്നുശേഷം അക്ബറെ പുനൎവിവാഹം ചെയ്തവരുമായ സുൽത്താനാ സലീമാബീഗത്തിന്റെ ഗൃഹമാണ് മറ്റൊന്ന്.

അന്തഃപുരങ്ങളിൽവെച്ച് ഏറ്റവും മനോഹരം തുൎക്കിസുൽത്താനയുടേതാണ്. ബാബറുടെ പുത്രനായ ഹിൻഡാളിന്റെ പുത്രി ഇസ്ലാംബോളി ബീഗം എന്ന ഈ രാജ്ഞിയുടെ മന്ദിരം മുഴുവൻ കരംഗുലം ഒഴിവില്ലാതെ, വിചിത്രതരത്തിലുള്ള കൊത്തുപണികളെക്കൊണ്ടു കുത്തി നിറച്ചിരിക്കുന്നു.

ഇവയുടെ ഇടയ്ക്കു ജലക്രീഡയ്ക്കുള്ള കുളങ്ങളും സ്നാനഗൃഹങ്ങളും വിഹാരരംഗങ്ങളും ഉദ്യാനങ്ങളും ചിതറിക്കിടക്കുന്നു. ഈ മന്ദിരങ്ങളുടെ പ്രവൃത്തിക്കു ചക്രവൎത്തി ചൈനാക്കാരായ കൊത്തുപണിക്കാരെ വരുത്തിയിരുന്നുവെന്നു പറയപ്പെടുന്നു.

‘ദഫ്തൎഖാനാ’ (റിക്കാൎഡ് ആഫീസ്) അധികം വലിയ കെട്ടല്ലെങ്കിലും, അതിന്റെ മുകളിലെത്തെ വരാന്തയിൽവെച്ചാണത്രെ, അക്ബർ പ്രജകൾക്കു ദൎശനം നല്കിയിരുന്നതു്.

‘ദിവാൻ ഈ ഖാസ്’ (സ്വകാൎയ്യമന്ദിരം) ഒരു പുതുമ ഉൾക്കൊള്ളുന്ന കെട്ടിടമാണ്. ഒരു വലിയ മുറിയുടെ മദ്ധ്യത്തിൽ അത്ഭുതകരമായ കൊത്തുപണികളോടു

കൂടിയ അഷ്ടകോണാകൃതിയിലുള്ള ഒരു ഭീമസ്തംഭമുണ്ട്. മുറിയുടെ പകുതി ഉയരത്തോളം പൊങ്ങിനില്ക്കുന്ന ഈ സ്തംഭത്തിന്റെ അഗ്രത്തിൽനിന്നു നാലുവശത്തേയ്ക്കും, കല്ലുകൊണ്ടു പാലം കെട്ടിയപോലെ മുറിയുടെ മൂലകളിലേയ്ക്കു ഇരിപ്പിടങ്ങൾ ഉണ്ടാക്കിയിരിക്കുന്നു. അവയിലേയ്ക്കു കയറിപ്പോകാൻ പുറമേനിന്നു കല്പടവുകളുമുണ്ട്. നടുവിലെ സ്തംഭത്തിന്റെ മുകളിലത്തെ രാജകീയാസനത്തിൽ അക്ബറും, നാലുവശത്തുമുള്ള ഈ പെട്ടിപോലത്തെ ആസനങ്ങളിൽ പ്രധാനമന്ത്രിമാരും ഇരുന്നുകൊണ്ടാണ്, രാജ്യകാര്യങ്ങൾ ചർച്ചചെയ്തിരുന്നത്.

'ദിവാൻ ഈ ആം' (ദർബാർ) 1570_ൽ തുടങ്ങി 1580 വരെ പണിത ഒരു ഗംഭീരസുന്ദരമായ മന്ദിരമാണ്. ഇവിടെ രാജകീയാതിഥിമന്ദിരവും സന്ദർശനമുറിയും ഉണ്ട്. മുമ്പിൽ വിശാലമായ ഒരു സ്ഥലം വിനോദപ്രദർശനങ്ങൾക്കുവേണ്ടി ഒഴിച്ചിട്ടിരിക്കുന്നു.

'ഗജഗോപുരം' കടന്നു ചെന്നാൽ, ആനയങ്കത്തിനുള്ള പ്രത്യേകസ്ഥലം കാണാം. ആനകൾതമ്മിൽ യുദ്ധംചെയ്യുന്ന വിനോദം കാണ്മാൻ ചക്രവർത്തിയും കൊട്ടാരവാസികളും വന്നുനില്ക്കുന്ന ഉയർന്ന പ്രാന്തകൾ ചുറ്റുമുണ്ട്. റാണിമാർക്കും, രാജധാനിയിലെ മറ്റു സ്ത്രീജനങ്ങൾക്കും ആനപ്പോരും മറ്റു വിനോദങ്ങളും കാണ്മാൻ, തങ്ങളെ പുരുഷന്മാർ കാണാതെ വന്നുനില്ക്കുന്നതിനു പ്രത്യേകം സ്ഥലങ്ങളുമുണ്ട്.

'പഞ്ചമഹാൾ' എന്ന പ്രാസാദം ഒന്നാന്തരം കൌതുകകരമായ കാഴ്ചയാണ്. ശിലാസ്തംഭങ്ങളാൽ ആവൃതമാ

യി, ഓരോന്നും താഴത്തേതിനേക്കാൾ ചെറുതായ തരത്തിലുള്ള അഞ്ചു നിലകളോടുകൂടിയ ഈ മാളിക, ചക്രവൎത്തി കാററു കൊള്ളുവാൻ ഉപയോഗപ്പെടുത്തിയതായിരിയ്ക്കണം.

അക്ബറുടെ സുഹൃത്തും കൊട്ടാരംകവിയുമായിരുന്ന 'ഫൈസി'യുടെ ഗൃഹവും, അതിനോടു തൊട്ടുതന്നെ അക്ബറുടെ വിശ്വസ്തമന്ത്രിയായിരുന്ന ശേഷവും പിന്നീടു സലീമിന്റെ ദുഃപ്രേരണയാൽ 1602-ൽ വധിക്കപ്പെട്ടുപോയവനുമായ അബുൾ ഫസലിന്റെ ഗൃഹവും, യാതൊരു കേടുംതട്ടാതെ ഇന്നും അങ്ങിനെതന്നെ നില്ക്കുന്നു.

ജോധ്ബായിയുടെ മന്ദിരത്തോടു തൊട്ടുതന്നെ, ഒരു വശത്തു കൊട്ടാരം കുതിരപ്പന്തി സ്ഥിതിചെയ്യുന്നു. ചക്രവൎത്തിക്കു 12,000 കുതിരകൾ ഉണ്ടായിരുന്നുവത്രെ. ഒട്ടകപ്പന്തി, ആനപ്പന്തി മുതലായ മററു സ്ഥലങ്ങൾ കൊട്ടാരത്തിനു പുറമെയാണു്.

ഈ കൊട്ടാരത്തിൽനിന്നു കുറെ ദൂരെയായി, കഴിഞ്ഞുകിടക്കുന്ന ഒരു പറമ്പിൽ 'ഗജവിജയസ്തംഭം' എന്ന അക്ബറുടെ വിജയസ്മാരകസ്തംഭം ഉയൎന്നുനില്ക്കുന്നു. ഗംഭീരമായ ഒരു ദീപസ്തംഭത്തിന്റെ ആകൃതിയിൽ കെട്ടിയുയൎത്തിയ ഈ സ്തംഭം, അക്ബർ തന്റെ 'ഖണ്ഡേശ്'വിജയത്തിന്റെ സ്മരണയ്ക്കായി ഉണ്ടാക്കിയതാണു്.

ഫത്തേപ്പുരി സിക്രി ഉപേക്ഷിക്കപ്പെടുവാൻ ഉണ്ടായ പ്രധാനകാരണം ജലദൌർല്ലഭ്യമായിരുന്നു.

ഭാരതസാർവ്വഭൗമനായ ഒരു മഹാത്മാവിനു യോജിച്ച തരത്തിലുള്ള ഒരു കൊട്ടാരം എങ്ങിനെയിരിക്കുമെന്നു ഫത്തേപ്പൂരി സിക്രി നമുക്കു കാട്ടിത്തരുന്നു. പട്ടാളം കാവൽ നിന്നിരുന്ന അതിന്റെ പ്രാന്തങ്ങളിൽ ഇന്നു പശുക്കൾ മേയുന്നു. രാജ്ഞിമാർ കളിക്കുവാൻ [illegible] കലക്കിയ കുളങ്ങളിൽ ഇന്ന് ഊടയപ്പിള്ളർ ചാടിമറിയുന്നു. ‘പഞ്ചമഹാ’ളിന്റെ മുകളിൽ കയറി നാലുപാടും കണ്ണോടിക്കുന്ന ഒരു സന്ദർശകൻ ഇന്നു കാണുന്നതെന്താണ്? ഈ അറബിക്കഥകളിൽമാത്രം കേട്ടു പരിചയിച്ച ശാപഗ്രസ്തമായ ഒരു നഗരത്തിന്റെ തനിപ്പകർപ്പ്! എങ്കിലും അതിൽനിന്ന് ഒരു സൌരഭം പുറപ്പെടുന്നുണ്ട് —ചരിത്രസ്മരണകളുടെ ശാന്തനിഷ്യന്ദിയായ ഒരു സൌരഭം.

# ൧൪. അല്ലഹാബാദ്

കാശിയെപ്പോലെതന്നെ പ്രാചീനത്വവും മതപരമായ പ്രാധാന്യവുമുള്ള സ്ഥലമാണ് അല്ലഹാബാദ് (ഇല്ലഹാബാദ്.) കാശിയിലേയ്ക്കുള്ള തീർത്ഥയാത്രക്കാരിൽ മുക്കാൽ ഭാഗവും കടന്നുപോകുന്നതു് ഈ വഴിക്കാണ്. ഭീമാകൃതിയിലുള്ള ഒരു റെയിൽവെസ്റ്റേഷൻ നമുക്കു സ്വാഗതമരുളുന്നു.

ആഗ്രയും അയോദ്ധ്യയും അടങ്ങിയ ഐക്യസംസ്ഥാനത്തിന്റെ തലസ്ഥാനമായ അല്ലഹാബാദ് ആകപ്പാടെ ഒരു മനോഹരനഗരമാണ്. അവിടെ ചുറ്റി നടക്കുമ്പോൾ മോത്തിലാൽ നെഹ്റുവേയും കമലാനെഹ്റുവേയും സി. വൈ. ചിന്താമണിയേയും നാം സ്മരിക്കുന്നു. വിശാലമായ തോപ്പിന്റെ നടുവിൽ തലയുയർത്തിനിലകൊള്ളുന്ന 'ആനന്ദഭവന'വും, അതിന്റെ ഒരു ഭാഗമായ 'സ്വരാജ്യഭവന'വും, എ. ഐ. സി. സി. ആഫീസ്സും ഇന്ത്യാചരിത്രത്തിലെ പ്രധാനാദ്ധ്യായങ്ങളുടെ ആദ്യവരികളാണ്. ഒരു സ്വതന്ത്രഭാരതത്തിന്റെ സ്വപ്നങ്ങളല്ല, സോപാനങ്ങളാണ് അവിടെ നാം കാണുന്നതു്. പരിപക്വമായ സ്വരാജ്യസ്നേഹത്തിന്റെയും ത്യാഗത്തിന്റെയും കരുണാമസൃണമായ സ്മരണകളോടുകൂടിയല്ലാതെ അങ്ങോട്ടൊന്നു നോക്കുവാൻ നമുക്കു കഴികയില്ല.

സമുദ്രവിതാനത്തിൽനിന്നു 328 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന അല്ലഹാബാദിലെ കാലാവസ്ഥ സുഖ

കരമാണെന്നു പറയാം. അത്യുഷ്ണവും പൊടികലൎന്ന ചൂടുകാററും ഇടയ്ക്കിടെ ഉപദ്രവിക്കുമെങ്കിലും പൊതുവേ ആരോഗ്യകരമായ ഒരന്തരീക്ഷമാണ്. സമനിരപ്പിൽ പരന്നുകിടക്കുന്ന പ്രദേശമാണ്. ഭംഗിയുള്ള പാൎക്കുകളും, വിസ്തീൎണ്ണങ്ങളായ മൈതാനങ്ങളും, ഒരരികിലും വിചിത്രപുഷ്പങ്ങൾ മൂടിയ പൂമരങ്ങൾ വരിയിൽ വെച്ചുപിടിപ്പിച്ചു താറിട്ട വീതിയേറിയ രാജപാതകളും ചെങ്കല്ലുകൊണ്ടു നിൎമ്മിച്ച കൂററൻ കെട്ടിടങ്ങളും നഗരത്തിന്നു് ഒരന്തസ്സും സൌന്ദൎയ്യവും നല്കുന്നു.

ഇന്ത്യയിലെ പ്രധാനമായ ആംഗ്ലോ-ഇന്ത്യൻ പത്രമായ 'പയനിയറും', അതിനോടു കിടപിടിച്ചുനില്ക്കുന്ന തനി ഇന്ത്യൻപത്രമായ 'ലീഡറും' അല്ലഹബാദിൽനിന്നാണ് പുറപ്പെടുന്നതു്.

തികച്ചും പരിഷ്കൃതമായ ഒരു പട്ടണമാണു് അല്ലഹബാദ്. മധുരമായ ഹിന്ദി സംസാരിക്കുന്ന ഐക്യസംസ്ഥാനവനിതകൾ സ്വതന്ത്രമായി സഞ്ചരിക്കുന്നു. ധനികരായ ബംഗാളികളേയും, ആംഗ്ലോ-ഇന്ത്യക്കാരേയും ഉദ്യോഗസ്ഥവൃന്ദങ്ങളേയും ധാരാളം കാണാം.

ഗവൎണ്ണരുടെ വസതി, ഹൈക്കോട്ടു്, സൎവ്വകലാശാല, മേയോ മെമ്മോറിയൽ ടൌൺഹാൾ, മ്യൂയർ സെൻട്രൽ കോളേജ്, 'തോറൺ ഹിൽ ആൻറു മേയിൻ മെമ്മോറിയൽ ലൈബ്രറി ആൻറു മ്യൂസിയം', ആംഗ്ലിക്കൻ പള്ളി, റോമൻ കത്തോലിക്കാ പള്ളി മുതലായവയാണു് നഗരത്തിലെ പ്രധാനകെട്ടിടങ്ങൾ. ആൽ

ഫ്രഡ് പാൎക്ക്, മക്‌ഫേർസൺസ് പാൎക്ക് ഇവ രണ്ടും
നഗരത്തിന്റെ മാറിടത്തെ അലങ്കരിക്കുന്ന രണ്ടു രത്ന
ങ്ങളാണ്. ആൽഫ്രഡ് പാൎക്കിൽ, കുതിരസ്സവാരിക്കു
പയോഗിക്കാനുള്ള നീണ്ട പാതകളും, സ്വൈരവിഹാ
രത്തിനുള്ള അനേകം കാലടിപ്പാതകളും മൈതാനങ്ങ
ളും, പുളി വെപ്പു മുതലായ മരങ്ങൾ നട്ടുവളൎത്തിയ തോ
പ്പുകളും, ഉദ്യാനങ്ങളും, ജലധാരായന്ത്രങ്ങളും ധാരാളമു
ണ്ടു്. ഈ പാൎക്കിന്റെ വിസ്താരം 188 ഏക്കറാണ്. വി
ക്ടോറിയാ മഹാറാണിയുടെ ഒരു മാർബിൾ പ്രതിമയും മു
കളിൽ ഇറ്റാലിയൻശിലകൊണ്ടു നിൎമ്മിച്ച ഒരു വലിയ
വെൺകൊറ്റക്കുടയും ആരാമമദ്ധ്യത്തെ അലങ്കരിക്കുന്നു
ണ്ടു്. ഒന്നരലക്ഷം ഉറുപ്പിക ചെലവുചെയ്തിട്ടാണ് ഈ
പ്രതിമയും കുടയും നിൎമ്മിച്ചതു്. അഞ്ചാംജോൎജ്ജു ച
ക്രവൎത്തിയുടെ ഒരു പുതിയ പ്രതിമയും അടുത്തുതന്നെ
സ്ഥാപിച്ചിട്ടുണ്ടു്. മക്‌ഫേർസൺസ് പാൎക്ക്, കൺ
ടോൺമെൻറിന്റെ സമീപത്താണ്. ഇതിനടുത്തു പു
കയില കൃഷിചെയ്യുന്ന നിലങ്ങൾ ധാരാളം കാണാം.
കുറച്ചു ദൂരത്തായി ഒരു തടാകമുണ്ടു്. യൂറോപ്യന്മാർ മ
ത്സ്യം പിടിച്ചു വിനോദിക്കുന്ന ഒരു സ്ഥലമാണതു്.

## പ്രയാഗ

പക്ഷെ, അവിടെയൊന്നുമല്ല അല്ലഹാബാദിന്റെ
പ്രാധാന്യം കിടക്കുന്നതു്. റെയിൽവെസ്റ്റേഷനിൽനിന്നു
8 നാഴിക അകലെ കിടക്കുന്ന പ്രയാഗയാണ് അല്ലഹാ
ബാദിന്റെ കീൎത്തിയുടെ മൌലികകാരണം. ഗംഗയും
യമുനയും സമ്മേളിക്കുന്ന ആ സ്ഥലത്തിന്റെ പാവന

തത്വത്തെപ്പററിയോ മോക്ഷദായകത്വത്തെക്കുറിച്ചോ ഞാനൊന്നും പറയുന്നില്ല. ആ വലിയ രണ്ടു നദികളുടെ ശാന്തവും സമ്ബാധനവുമായ സമ്മേളനരംഗം അവർണ്ണനീയമാണ്.

ആ കാഴ്ച കാളിദാസമഹാകവിയേയും കോൾമയിർക്കൊള്ളിച്ചിരിക്കണം. ഗംഗായമുനാസംഗമത്തിന്റെ കാഴ്ച, രഘുവംശത്തിൽ നാലു ശ്ലോകങ്ങളിലായി മഹാകവി വർണ്ണിച്ചിരിക്കുന്നു:—

"ക്വചിൽ പ്രഭാലേപിഭിരിന്ദ്രനീലൈ-
ർമ്മുക്താമയീ യഷ്ടിരിവാനുവിദ്ധാ
അന്യത്ര മാലാ സിതപങ്കജാനാ-
മിന്ദീവരൈരുൽഖചിതാന്തരേവ

ക്വചിൽ ഖഗാനാം പ്രിയമാനസാനാം
കാദംബസംസർഗ്ഗവതീവ പംക്തിഃ
അന്യത്ര കാളാഗരുദത്തപത്രാ
ഭക്തിർഭുവശ്ചന്ദനകല്പിതേവ

ക്വചിൽ പ്രഭാ ചാന്ദ്രമസീ തമോഭി-
ശ്ഛായാവിലീനൈഃ ശബളീകൃതേവ
അന്യത്ര ശുഭ്രാ ശരദഭ്രലേഖാ
രന്ധ്രേഷ്വിവാലക്ഷ്യനഭഃപ്രദേശാ

ക്വചിച്ച കൃഷ്ണോരഗഭൂഷണേവ
ഭസ്മാംഗരാഗാ തനുരീശ്വരസ്യ
പശ്യാനവദ്യാംഗി വിഭാതി ഗംഗാ
ഭിന്നപ്രവാഹാ യമുനാതരംഗൈഃ"

ഇപ്രകാരം

"കാളിന്ദിയും ഗംഗയുമേകഭാഗേ
മേളിച്ച കാന്തിപ്രസരം"

ഇതിനേക്കാൾ മനോഹരമായി വർണ്ണിക്കാൻ ഒരു കവിക്കും സാധിക്കുന്നതല്ല.

തോണിക്കാരനു 4ണ. കൊടുത്താൽ ആ ജലപ്പരപ്പിലൂടെ കുറെ ദൂരം കാഴ്ചകൾ കണ്ടു സഞ്ചരിക്കാം. യമുന, 'ഗംഗാമായി'യുടെ മാറിൽ നിർവ്വാണംപ്രാപിക്കുന്നവിടെനിന്നു കിഴക്കോട്ടു നദി ശാന്തമായ ഒരന്തസ്സോടെ പ്രവിശാലമായി പ്രവഹിക്കുന്നു. ഇരുപാട്ടും സമനിരപ്പായ കൃഷിപ്പാടങ്ങളാണ്. നദി കൊണ്ടുവരുന്ന വളംനിറഞ്ഞ ചളിയും ധാതുക്കൾ കലർന്ന മണലും തീരപ്രദേശങ്ങളിൽ നിക്ഷേപിച്ച് അവിടം ഫലഭൂയിഷ്ഠമാക്കിത്തീർക്കുന്നു. വിസ്തീർണ്ണമായിക്കിടക്കുന്ന മണൽത്തിരകൾ അവിടവിടെ വെള്ളപ്പട്ടു വിരിച്ചപോലെ വിലസിക്കൊണ്ടിരിക്കുന്നു.

ഈ നദികൾക്കിടയിൽ കിടക്കുന്ന സ്ഥലം വിശാലമായ മണൽപ്പരപ്പാണ്. ഇവിടെവെച്ചാണ് മാഘമേള, കുംഭമേള മുതലായ മഹോത്സവങ്ങൾ ആഘോഷിച്ചുവരുന്നത്.

പണ്ടു ഹർഷവർദ്ധനൻ അഞ്ചുകൊല്ലം കൂടുമ്പോൾ ഒരിക്കൽ ഇവിടെവെച്ച്, ഭണ്ഡാരത്തിലേയും രാജഗൃഹത്തിലേയും ആവശ്യം കഴിച്ച് അവശേഷിച്ച പണവും പൊന്നും രത്നങ്ങളും തീർത്ഥയാത്രക്കാർക്കും സന്ന്യാസിമാർക്കും ദരിദ്രർക്കും അനാഥർക്കും വിധവകൾക്കും വിഭജിച്ചു

ദാനംചെയ്തു പതിവുണ്ടായിരുന്നുവത്രെ. 644-ാമാണ്ടിൽ ഹർഷവർദ്ധനൻ നാടൊരുമിച്ചു പ്രയാഗയിൽ വന്നു് അങ്ങിനത്തെ ഒരു മഹാദാനകർമ്മത്തിൽ പങ്കെടുത്തതായിട്ടു ചൈനീസ് യാത്രക്കാരനായ ഹ്യൂയൻസാങ്ങ് രേഖപ്പെടുത്തിയിരിക്കുന്നു. ശ്രീബുദ്ധൻ ക്രി. മു. 6-ാംശതകത്തിൽ ഇവിടെവന്നു തത്വോപദേശം ചെയ്തിട്ടുണ്ടു്. ക്രി. മു. 3-ാംശതകത്തിൽ അശോകമഹാരാജാവു് ഇവിടം സന്ദർശിക്കുകയും, തന്റെ വക സ്തംഭങ്ങൾ സ്ഥാപിക്കുകയും ചെയ്തിട്ടുണ്ടെന്നു് അടുത്തുതന്നെയുള്ള ക്ഷേത്രത്തിലെ അശോകസ്തംഭം സാക്ഷ്യംവഹിക്കുന്നു.

കരയ്ക്കടുത്തായി നദിക്കു വളരെ ആഴവും അപൽക്കരമായ അടിയൊഴുക്കുമുണ്ടെങ്കിലും, നദികൾ ശരിക്കു സമ്മേളിക്കുന്നതിന്റെ മദ്ധ്യപ്രദേശം വളരെ ആഴം കുറഞ്ഞതും ശാന്തവുമാണു്. അവിടെയാണു് ഗംഗയെ ത്രിവേണിയാക്കി മാറ്റുന്ന മൂന്നാമത്തെ നദിയായ അദൃശ്യയായ സരസ്വതി വന്നു ചേരുന്നതത്രെ. പ്രയാഗസ്നാനം നിർവ്വഹിക്കേണ്ടതു് അവിടെവെച്ചാണു്. തീർത്ഥയാത്രക്കാർ മൂലധാരാസ്ഥാനമെന്നു വിളിച്ചുവരുന്ന ആ കർമ്മത്തിനു സഹായിക്കുവാൻ സകല സജ്ജീകരണങ്ങളോടുകൂടി തോണിയൊരുക്കിനിർത്തി, പണ്ഡകൾ (പൂജാരികൾ) നമ്മെ പിടികൂടുവാൻ നില്ക്കുന്നുണ്ടാകും. തോണിയിൽ കയറി അവിടെച്ചെന്നാൽ അത്യാനന്ദകരമായ ഒരു മുങ്ങിക്കുളി കഴിക്കാം.

യമുനാനദിയിലെ നീലജലവും, ഗംഗയിലെ വെള്ളസലിലവും വേർതിരിച്ചറിയാം. അവ അന്യോന്യം

ആലിംഗനംചെയ്ത് ഒരു നേരിയ ഹൃദയവികാരത്തോടെ ഒന്നായിത്തീരുന്ന കാഴ്ച കണ്ണഞ്ചിക്കുന്ന ഒന്നാണ്.

ഗംഗയ്ക്കും യമുനയ്ക്കും മുകളിൽ കെട്ടിയ പാലങ്ങൾ ഇവിടെനിന്നു ഭംഗിയായി കാണാം. യമുനാനദിയുടെ പാലത്തിനു 3235 അടി നീളമുണ്ട്. പാഫാമൌ എന്ന സ്ഥലത്താണ് ഗംഗാനദിയുടെ പാലം.

പണ്ട് ഈ സ്ഥലത്തിനും ചുററുപാടുള്ള പ്രദേശങ്ങൾക്കും നഗരത്തിനും എല്ലാംകൂടി പൊതുവെ പ്രയാഗ് എന്നാണ് പറഞ്ഞുവന്നത്. യാഗങ്ങളുടെ സ്ഥലം എന്നാണ് ഇതിന്റെ അർത്ഥം. അക്ബർ ചക്രവർത്തിയാണ് അതിനെ ഇല്ലഹബാദ് (ദൈവത്തിന്റെ വാസസ്ഥലം) എന്നാക്കി മാററിയത്. 1584-ൽ അക്ബർ ചക്രവർത്തി പ്രയാഗ ഒരു സൈനികകേന്ദ്രത്തിനു പററിയ സ്ഥലമാണെന്നു മനസ്സിലാക്കി ഇവിടെ ഒരു വമ്പിച്ച കോട്ടയും കൊട്ടാരവും പണിചെയ്യിച്ചു. യമുനാതീരത്തു മനോഹരമായി ഉയർന്നു നില്ക്കുന്ന ഈ കോട്ടയെ ഇപ്പോൾ ബ്രിട്ടീഷ്ഗവർമ്മെണ്ട് ഒരു മിലിട്ടറിത്താവളവും ആയുധശാലയുമാക്കി മാററിയിരിക്കുകയാണ്. കൊട്ടാരം മിക്കവാറും പൊളിച്ചു കളയുകയോ, ആയുധശാലയ്ക്കു പററിയ എടുപ്പുകളാക്കിത്തീർക്കുകയോ ചെയ്തിരിക്കുന്നു. അക്കൂട്ടത്തിൽ, അക്ബർ ചക്രവർത്തി യമുനയ്ക്കഭിമുഖമായി നിർമ്മിച്ച 'ചാലിസ്സ്തൂൺ' (ചത്വർത്ശസ്തംഭമന്ദിരം) എന്ന മനോഹരമായ വിശ്രമമന്ദിരവും നശിപ്പിച്ചുകളഞ്ഞിരിക്കുന്നു. ഇതു് ഉള്ളിൽ 16 തൂണും പുറമെ 40 തൂണും അടങ്ങിയതും നല്ല പാറക്കല്ലും ചെങ്കല്ലും ഇടകലർത്തി ഉയർത്തി പണി

യിച്ചതുമായ ഒരു വിചിത്രഗൃഹമായിരുന്നുവെന്നു മുമ്പ
ത്തെ ചില സന്ദശ്കന്മാരുടെ. വിവരണങ്ങളിൽനിന്നു മ
നസ്സിലാക്കാം. അത്ഭുതകരമായ കൈവേലകളോടുകൂടി
യ ഒരു കലാസൃഷ്ടിയായിരുന്നു കൊട്ടാരം. ഓരോ വരി
യിലും 8 സ്തംഭങ്ങളുള്ള 8 വരികളോടുകൂടിയ ഒരു ചത്വര
ഗൃഹത്തെ ചുററികൊണ്ട് അല്പം താഴ്ന്ന പ്രാന്തവും, പ്രാ
ന്തത്തു നീളത്തിൽ രണ്ടു വരിയായും കോണിൽ നാലുവീ
തവും തൂണുകളും ഉണ്ടായിരുന്നു. ഗ്രാംഹററിന്റെ ആകൃ
തിയിൽ ശിലകൊണ്ടുള്ള ശിരോവേഷ്ടനങ്ങൾ ഈ സ്തംഭ
ങ്ങളെ പരസ്പരം മുകളിൽ സംയോജിപ്പിച്ചിരുന്നു. അവ
യിൽ നിറയെ വിചിത്രതരത്തിലുള്ള കൊത്തുവേലകളും
ചിത്രപ്പണികളും നിർവ്വഹിച്ചുവെച്ചിരുന്നു.

അതിമനോഹരമായ ഈ സൌധത്തെയാണ് ആ
യുധശാലാനിർമ്മാണത്തിനുള്ള കല്ലും മററു സാമഗ്രികളും
കിട്ടുവാൻവേണ്ടി നശിപ്പിച്ചുകളഞ്ഞതു്.

കോട്ടയ്ക്കകത്താണ് അക്ഷയവടക്ഷേത്രം സ്ഥിതി
ചെയ്യുന്നതു്. അകബർചക്രവത്തി, ഹിന്ദുക്കളുടെ പൌ
രാണികമായ പുണ്യക്ഷേത്രത്തെ അങ്ങിനെ കോട്ടയുടെ
ഉള്ളിൽ പെടുത്തികളഞ്ഞതിനു ചില കാരണങ്ങളുണ്ടാ
യിരുന്നു. പണ്ട് ഈ അക്ഷയവടത്തിന്റെ മുകളിൽനി
ന്നു താഴത്തെ കാമ്യകൂപത്തിലേയ്ക്കു ചാടി ആളുകൾ ആ
ത്മഹത്യചെയ്തു പതിവായിരുന്നുവത്രേ. പ്രയാഗയിൽ
വെച്ചു ചെയ്യുന്ന ആത്മഹത്യ പാപകരമല്ലെന്നും, ആ
ത്മഹത്യക്കാരനു വരുംജന്മത്തിൽ എല്ലാ അഭീഷ്ടങ്ങളും
സാധിക്കുമെന്നും ഭക്തന്മാർ വിശ്വസിച്ചിരിക്കുന്നു. ഇ

പ്രകാരം ആത്മഹത്യ ചെയ്തിരുന്നവരുടെ അസ്ഥികൾ കുന്നുകൂടിക്കിടക്കുന്നതു കണ്ടതായി ഹ്യൂയൻത്സാങ്ങ് രേഖപ്പെടുത്തിവെച്ചിരിക്കുന്നു. സതിപോലെ നിന്ദ്യാവഹവും നിഷ്ഠുരവുമായ ഈ കൎമ്മത്തെ നിൎത്തൽചെയ്യുന്നതിന് അക്ബർചക്രവൎത്തി എടുത്ത ഉപായമായിരുന്നു അതു്.

ഈ ക്ഷേത്രം ചില നിശ്ചിതസമയങ്ങളിൽ സന്ദൎശിക്കുന്നതിന്, അവിടത്തെ ഉദ്യോഗസ്ഥന്മാർ, തീൎത്ഥയാത്രക്കാരെ അനുവദിക്കാറുണ്ട്.

ഭൂമിയുടെ അടിയിൽ വിസ്തീൎണ്ണമായ ഗുഹപോലെയുള്ള ഒരു സ്ഥലത്താണ് ക്ഷേത്രവും അക്ഷയവടവും നില്ക്കുന്നതു്. കരിങ്കൽത്തൂണുകൾ ഗുഹയെ താങ്ങിനിറുത്തുന്നു. പാതാളപുരി എന്നാണ് ഇതിനു പറഞ്ഞുവരുന്ന പേര്. കല്ലുകൊണ്ടുള്ള അനേകം ഭയങ്കരരൂപങ്ങളും, നാഗങ്ങളുടെ ചിത്രങ്ങളും, അന്ധകാരവും ഈ സ്ഥലത്തെ ശരിയായ പാതാളമെന്നുതന്നെ തോന്നിക്കുന്നുണ്ട്. ഗോരഗ് നാഥൻ, യമധൎമ്മൻ, നരസിംഹം മുതലായ ഭയങ്കരസ്വരൂപങ്ങളുടെ നടുവിൽ അക്ഷയവടത്തിന്റെ വേര് കുങ്കുമവും ചന്ദനവും പൂശി അലങ്കരിച്ചുവെച്ചിരിക്കുന്നു. ആരാധകന്മാർ അതിനെ മതിമറന്ന് ആലിംഗനം ചെയ്യുകയും, അതിന്മേൽ ശിരസ്സുണച്ചു നിൎവൃതികൊള്ളുകയും ചെയ്യുന്നു. രാമായണം ബാലകാണ്ഡത്തിൽ പ്രസ്താവിച്ചുകാണുന്ന ശ്യാമവടം ഇതാണത്രെ.

കോട്ടവളപ്പിലുള്ള അശോകസ്തംഭം മറെറാരു കൌതുകകരമായ കാഴ്ചയാണ്. ക്രി. മു. 240-ൽ, അശോകചക്രവൎത്തി സ്ഥാപിച്ച ഈ ശിലാസ്തംഭത്തിനു 40 അടി

ഉയരമുണ്ട്. മകുടം പൊട്ടിപ്പോയിരിക്കുന്നു. അശോകച
ക്രവർത്തിയുടെ 7 പ്രധാന ശാസനങ്ങളിൽ 6 എണ്ണം ഇ
തിലാണ് കൊത്തിവെച്ചിട്ടുള്ളത്. അശോകശാസനങ്ങൾ
ക്കുപുറമേ പിൽക്കാലത്തു കൊത്തിവെച്ച ചില രേഖക
ളും ഈ ശിലാസ്തംഭത്തിന്മേൽ കാണുന്നുണ്ട്. അവയി
ലൊന്നു സമുദ്രഗുപ്തന്റെ വകയാണ്. അക്ബർ ചക്ര
വർത്തിയുടെ സുഹൃത്സചിവനായിരുന്ന ബീർബൽ ഇവിട
ത്തെ ക്ഷേത്രത്തിൽ ദർശനം നടത്തിയ തീയ്യതിയും മററും
ഒരിടത്തു കൊത്തിവെച്ചിട്ടുണ്ട്. ജഹാംഗീർചക്രവർത്തി
യുടെ സിംഹാസനാരോഹണസ്മാരകമായ ചില വരി
കൾ ചുവടെ രേഖപ്പെടുത്തിയിരിക്കുന്നു.

നദീസംഗമത്തിനപ്പുറത്തു യമുനയുടെ ദക്ഷിണതീ
രത്തുള്ള ആദിമാധവക്ഷേത്രമാണ് മറെറാരാരാധനാകേ
ന്ദ്രം. സോമേശ്വരമഹാദേവക്ഷേത്രം, ഭരദ്വാജക്ഷേത്രം
(ഭരദ്വാജമുനിയുടെ ആശ്രമവും ഗുരുകുലവും ഇവിടെയാ
യിരുന്നുവത്രേ), വാസുകിക്ഷേത്രം, മട്ടനാഗ(ശേഷനാഗ)
ക്ഷേത്രം മുതലായവയാണ് പ്രയാഗതീർത്ഥസ്നാനത്തിനു
വരുന്ന ഹൈന്ദവഭക്തന്മാർ കയറിയിറങ്ങുന്ന മററു പു
ണ്യസ്ഥലങ്ങൾ.

തീർത്ഥരാജൻ എന്നു വിളിക്കപ്പെടുന്ന പ്രയാഗ
യിൽ, ആയിരക്കണക്കായി തീർത്ഥയാത്രക്കാർ ദിവസേ
ന ബലിയും പൂജയും ദാനവും സ്നാനവും നടത്തിവരുന്നു
ണ്ടെങ്കിലും, വർഷത്തിലൊരിക്കൽ കൊണ്ടാടുന്ന മാഘമേ
ളയ്ക്കാണ് പ്രാധാന്യം കല്പിച്ചുവരുന്നത്. മകരസംക്രാന്തി
മുതൽക്കു തുടങ്ങുന്ന ഒരു മാസത്തെ മഹോത്സവമാണി

ണ്ടു്. മാഘമാസത്തിലെ അമാവാസി, മാഘപൌൎണ്ണമി,
വസന്തപഞ്ചമി ഈ ദിവസങ്ങളിൽ പ്രത്യേകമായ ആ
ഘോഷങ്ങളും ഉണ്ടായിരിക്കും. തങ്ങളുടെ ഗോത്രചിഹ്ന
ങ്ങളെ സൂചിപ്പിക്കുന്ന കൊടികളും പറപ്പിച്ചു് ആഖര
മാർ 'ഗംഗാമായി കീ ജയ്' എന്നു വിളിച്ചുപറഞ്ഞുകൊ
ണ്ടു നടത്തുന്ന ഘോഷയാത്രകളാണു് ഉത്സവത്തിന്റെ
പ്രധാന ചടങ്ങുകൾ. ഈ ഒരു മാസക്കാലം, ജനങ്ങൾ,
കേവലം സന്യാസവൃത്തിയിൽ കഴിക്കുന്നതിനു നദീതീര
ത്തു പുൽക്കുടിലുകൾ കെട്ടി താമസിക്കുന്നു. കല്പവാസം
എന്നാണു് ഈ വ്രതാനുഷ്ഠാനത്തിനു പറഞ്ഞുവരുന്ന
പേരു്. ഇക്കാലത്തു്, ആയിരക്കണക്കിൽ വൈക്കോൽ
കുടിലുകൾ, പ്രയാഗയിലെ മണൽപ്പരപ്പിലും മൈതാ
നങ്ങളിലും പൊങ്ങിക്കാണാം. പന്ത്രണ്ടു വൎഷത്തിലൊ
രിക്കൽ ആഘോഷിക്കുന്ന മാഘമേളയ്ക്കു കുംഭമേള എന്നു
പറയും. ആറു വൎഷത്തിലൊരിക്കൽ അൎദ്ധമേളയും കൊ
ണ്ടാടിവരുന്നു. കുംഭമേളക്കാലത്തു പത്തുലക്ഷത്തിൽകു
റയാതെ ഹൈന്ദവതീൎത്ഥയാത്രക്കാർ പ്രയാഗയിൽ വന്നു
ചേരുന്നു.

സ്നാനത്തിനുമുമ്പായി പ്രയാഗയിൽ, ശിരസ്സുമുണ്ഡ
നം ചെയ്യുന്ന ഒരു കൎമ്മമുണ്ടു്. വെള്ളത്തിൽ ഒന്നു മുങ്ങി
നനഞ്ഞ വസ്ത്രങ്ങളോടെ തയ്യാറായിരിക്കുന്ന ക്ഷുരക
ന്റെ മുമ്പിൽ തലകുനിച്ചിരുന്നു ക്ഷൌരം കഴിച്ചു കൊട്ട
ത്തേങ്ങാത്തലയുമായി കിരികെ നദിയിൽച്ചെന്നു്, വൈ
ദികന്റെ മന്ത്രോച്ചാരണം കേട്ടുകൊണ്ടു മുങ്ങി, അദ്ദേഹ
ത്തിന്റെ സങ്കല്പവും മന്ത്രങ്ങളും വീണ്ടും ഉരുവിട്ടു്, ഗം

ഗാപൂജ കഴിച്ചു് ദാനവും ദക്ഷിണയും ബ്രാഹ്മണക്കു് ഊ
ട്ടുംകഴിച്ചു്, കയ്യിലുള്ള കാശെല്ലാം ചെലവഴിച്ചു്, പാ
പശമനവും ഭാവിയിൽ സ്വർഗ്ഗപ്രാപ്തിയും ലഭിച്ചുവെന്ന
വിശ്വാസത്തോടും മനസ്സമാധാനത്തോടുംകൂടി ജനങ്ങൾ
തിരിച്ചുപോകുന്നു.

യമുനാതീരത്തിലൂടെ നടന്നാൽ പ്രയാഗയിൽ സ്ഥി
രതാമസമാക്കിയ പല സന്ന്യാസിമാരേയും വികൃതവേ
ഷങ്ങൾ കാണാം.

ഗ്രാൻറ് ട്രങ്ക്റോഡിലൂടെ കടന്നാൽ ഖൈറാബ
വഴിക്കു്, അല്ലഹാബാദ് ബസാറിൽ എത്തിച്ചേരുന്നു. ആൾ
ത്തിരക്കും ബഹളവും കച്ചവടവും അധികമുള്ള ഒരു കേ
ന്ദ്രമാണിതു്. ജനങ്ങൾ പരിശുദ്ധമായ ഹിന്ദിയാണു്
സംസാരിക്കുന്നതു്.

## കുസ്രുബാഗ്

റെയിൽവേസ്റ്റേഷനിൽനിന്നു് അധികം ദൂരെയ
ല്ലാതെ, ലീഡർറോഡിനടുത്തായി മനോഹരമായൊരു
പഴയ സ്മാരകം കാണാം. കുസ്രുബാഗ് എന്നാണ് ഇ
തിന്റെ പേര്. അക്ബർചക്രവർത്തിയുടെ കണ്ണിലു
ണ്ണിയായിരുന്ന പൌത്രനും, ജഹാംഗീർചക്രവർത്തിയുടെ
മൂത്ത പുത്രനുമായ കുസ്രു രാജകുമാരന്റെ ശവകുടീരമാ
ണിതു്. അക്ബർചക്രവർത്തിയുടെ മരണത്തിനുശേഷം
ജഹാംഗീർചക്രവർത്തിയിൽനിന്നു സിംഹാസനം കൈ
ക്കലാക്കുവാൻ കുസ്രു സ്വന്തം പിതാവിനോടു യുദ്ധംചെ
യ്യുകയും ഒടുവിൽ പരാജിതനായി, പിതാവിനാൽ ബ

ധനസ്ഥനായി മരിക്കുകയും ചെയ്തു. ഈ സ്ഥലത്തു മൂന്നു സ്മാരകങ്ങൾ കാണുന്നതിൽ ഏററവും കിഴക്കെ അററത്തുള്ളതാണു് കസ്റ്റൂവിൻെറ ശവകുടീരം. നടുവിലത്തേതു കസ്റ്റൂവിൻെറ മാതാവിൻെറ ശവകല്ലറയാണു്. പുത്രനും ഭർത്താവും തമ്മിലുള്ള വിദ്വേഷംകണ്ടു സഹിക്കവയ്യാതെ ഹൃദയവ്യഥയോടെ ആ സാധ്വി ആത്മഹത്യ ചെയ്യുകയാണുണ്ടായതു്. പടിഞ്ഞാറെ അററത്തെ സ്മാരകങ്ങൾ കുടുംബത്തിലെ കുട്ടികളുടെ ശവങ്ങൾ അടക്കം ചെയ്തുവെച്ചവയാണു്.

പുൽത്തകിടികൾ, പൂന്തോപ്പുകൾ, വൃക്ഷലതകൾ മുതലായവയാൽ ഈ ബാഗ് മനോഹരമായൊരു പാർക്കുകൂടിയാണു്.

## ൧൭. കാശി (ബനാറസ്സ്)

ബനാറസ്സിനെപ്പററി ചിന്തിക്കുമ്പോഴും കാശിയിലെ ഹരിശ്ചന്ദ്രഘട്ടങ്ങളിലെ ആ രാത്രിയാണ് എനിക്കോർമ്മവരുന്നതു്.

രാത്രിയിൽ ഞാൻ കാഴ്ചകൾ കണ്ടുകൊണ്ട് കാശിയിലെ ഗംഗാഘട്ടങ്ങളിലൂടെ നടക്കുകയായിരുന്നു. ഒടുവിൽ ഞാൻ ലോകത്തിലെ ഏററവും തിരക്കേറിയ ശ്മശാനമായ ഹരിശ്ചന്ദ്രഘട്ടത്തിൽ എത്തിച്ചേർന്നു.

അഞ്ചാറു ചിതകൾ അവിടെ ദഹിച്ചുകൊണ്ടിരുന്നു. വെള്ളത്തുണിയിൽ പൊതിഞ്ഞുകെട്ടിയ ശവങ്ങൾ കിടത്തി ക്കൂട്ടിയിട്ടിരുന്നു.

കാശിയിൽ വിറകിനു വലിയ വിലകൊടുക്കണം. ഹരിശ്ചന്ദ്രഘട്ടത്തിൽ ചിതകൂട്ടാൻ ഗണ്യമായൊരുസംഖ്യ വേറെയുംവേണം. അതുകൊണ്ടു ദരിദ്രർക്ക് അവിടെ സ്ഥാനമില്ല. പാവങ്ങളുടെ ശവങ്ങൾ ഗംഗയിൽ ആഴ്ത്തിക്കളയുകയാണ് പതിവു്. രണ്ടോ മൂന്നോ ഉറുപ്പിക കൊടുത്താൽ, തോണിക്കാർ, ശവത്തിന്റെ മാറിലും കാലിലും ഓരോ വലിയ കല്ലുകെട്ടി, ഗംഗാമദ്ധ്യത്തിലേയ്ക്കു കൊണ്ടുപോയി മുക്കിക്കളയും—അത്യഗാധമായ ഗംഗാഗർഭത്തിലെ അടിയൊഴുക്ക് ആ ശവങ്ങളെ എങ്ങോട്ടു കൊണ്ടുപോകുന്നുവെന്ന് ആർക്കും അറിഞ്ഞുകൂടാ.

അപ്പോഴും അവിടെ അട്ടിവെച്ച തണുത്തുമരവിച്ച ശവങ്ങൾ പ്രമാണിമാരുടേതായിരിക്കുംഎന്നു ഞാൻ ഊഹിച്ചു. അർദ്ധനഗ്നനായ ഒരു മനുഷ്യൻ, ഒരുവലിയ സഞ്ചു

വിഭവങ്ങളൊരുക്കുന്ന ഹോട്ടൽക്കാരന്റെ ധൃതിയോടും വെപ്രാളത്തോടുംകൂടി, ചുറ്റുപാടും ദഹിക്കുന്ന ചിതകളെ വലിയൊരു കോലുകൊണ്ട് ഇടയ്ക്കിടെ ഇളക്കിമറിച്ചിടുന്നുണ്ടായിരുന്നു.

ആ കാഴ്ച നോക്കിക്കൊണ്ടു ഞാൻ അടുത്തുള്ള പടവിന്റെ തിണ്ണമേൽ കിടന്നു. അരികിലെ അമ്പലങ്ങളിൽനിന്നു വാദ്യഘോഷങ്ങളും കീൎത്തനങ്ങളും മുഴങ്ങുന്നുണ്ടായിരുന്നു. ഗംഗാനദിയെ തലോടിവരുന്ന തണുത്ത കാറ്റ് എന്നെ കൂടെക്കൂടെ പുണൎന്നുകൊണ്ടിരുന്നു... ഞാൻ അറിയാതെ ഉറങ്ങിപ്പോയി.

പാതിരകഴിഞ്ഞ ഏതോ ഒരു യാമത്തിലാണ് ഞാൻ ഉണൎന്നതു്. ചുറ്റുപാടും നിശ്ശബ്ദത. എന്റെ മുമ്പിൽ ആ ചിതകൾ അപ്പോഴും പടൎന്നു കത്തിക്കൊണ്ടിരുന്നു—ഗംഗാജലത്തിൽ ആ ചിതാഗ്നികളുടെ ചലനാത്മകമായ പ്രതിബിംബങ്ങൾ കണ്ടുകൊണ്ടാണ് ഞാൻ ഉണൎന്നതു്. യമന്റെ ചോറ്റുപൊതികൾപോലുള്ള ആ ശവങ്ങൾ അവിടെ അങ്ങനെതന്നെ കിടക്കുന്നുണ്ടായിരുന്നു. ശവദാഹക്കാരനായ ആ മല്ലൻ, പുതിയൊരു ശവംപോലെ ഒരരികിൽ മൂടിപ്പുതച്ചു കിടന്നുറങ്ങുകയാണ്.

എനിക്കു ലേശം ഭയംതോന്നിയില്ല—അതാണ് പരമാൎത്ഥം. ജ്വലിക്കുന്ന ചിതകളിലേയ്ക്കും, അഗ്നിസ്പൎശവുംപ്രതീക്ഷിച്ചുകിടക്കുന്ന തണുത്ത ശവങ്ങളിലേയ്ക്കും തേങ്ങിക്കരയുന്ന ഗംഗാതരംഗങ്ങളിലേയ്ക്കും ഞാൻ മാറിമാറി നോക്കി......

ഞാൻ താമസിച്ചിരുന്ന സത്രത്തിലേക്കു് അവിടെ നിന്നു രണ്ടുമൈൽ ദൂരമുണ്ടായിരുന്നു. ഞാൻ ഹരിശ്ചന്ദ്രഘട്ടത്തിൽത്തന്നെ കിടക്കാൻ തീരുമാനിച്ചു. പക്ഷെ ഉറക്കം വന്നില്ല. പേടികൊണ്ടല്ലാ; പുതിയൊരനുഭവത്തെ ഇടന്നുകൊണ്ടുള്ള പല ചിന്തകൾകൊണ്ടും.

പുലർകാലത്തു ഗംഗാഘട്ടങ്ങൾ പ്രാതഃസ്നാനത്തിനുവന്ന തീർത്ഥയാത്രക്കാരെക്കൊണ്ടുണർന്നപ്പോൾ, ഞാൻ എഴുന്നേറ്റു നടന്നു.

ഇടതിങ്ങി നില്ക്കുന്ന പഴയ ക്ഷേത്രങ്ങൾ, ഇരുപാടും വിചിത്രരീതിയിലുള്ള പഴയ കരിങ്കൽക്കെട്ടിടങ്ങൾ ഉയർന്നുനില്ക്കുന്ന ഇടുങ്ങിയതും എളുപ്പത്തിൽ വഴി തെററാവുന്നവയുമായ ശാഖോപശാഖകളോടുകൂടിയ തെരുവുകൾ, പല ജാതിക്കാരും വേഷക്കാരും ഭാഷക്കാരുമായ തീർത്ഥയാത്രക്കാരുടെ തടവില്ലാത്ത പ്രവാഹം, പിച്ചക്കാരെക്കൊണ്ടും രോഗികളെക്കൊണ്ടും നിറഞ്ഞ ധർമ്മശാലകൾ, ഗംഗാതീരത്തിൽ വരിവരിയായുയർന്നുനില്ക്കുന്ന നൂറുകണക്കിലുള്ള ഘട്ടങ്ങൾ—ബനാറസ്സിനെപ്പററി ചിന്തിക്കുമ്പോൾ ഇങ്ങിനെയുള്ള ചിത്രങ്ങളാണു് പൊന്തിവരുന്നതു്. അതുകപ്പാടെ ആരോഗ്യകരമായ ഒരനുഭവമല്ല. എന്നാലും ഒരു ബനാറസ് സന്ദർശകന് അവിടത്തെ ഒരു കാഴ്ച മതിയായ പ്രതിഫലം നൽകുമെന്നു തീർച്ചയാണ്. ഏതെങ്കിലും ഒരു സായാഹ്നവേളയിൽ, ഒരു നൌകാഗൃഹത്തിൽ കയറി, വാരണാഘട്ടംമുതൽ അസിഘട്ടംവരെ ഗംഗയിലൂടെ ഒന്നു സഞ്ചരിക്കുക. നാലുനാഴികയോളം വളഞ്ഞൊഴുകുന്ന ജാഹ്നവിയുടെ തീരത്തുവരിവരിയാ

യികാണപ്പെടുന്ന നിരവധി ഘട്ടങ്ങളേയും, കൂർത്ത മേല്പുരകളോടുകൂടിയ ക്ഷേത്രങ്ങളേയും, സ്തോത്രങ്ങളും പാടിക്കൊണ്ടു നടക്കുന്ന തീർത്ഥയാത്രക്കാരേയും, ഇടയ്ക്കു വാദ്യഘോഷങ്ങളോടുകൂടി ഹരികഥാകാലക്ഷേപം നടത്തുന്ന ബംഗാളികളേയും വഹിക്കുന്ന തീരം ഒരു രംഗത്തു്; മറുകരയിൽ കോതമ്പുവയലുകളെക്കൊണ്ടു പച്ച വീശിനില്ക്കുന്ന രാമനഗരം; പടിഞ്ഞാറു ചായുന്ന സൂര്യൻ ഒരു പുതിയ വീരാളിപ്പട്ടു 'ഗംഗാമായി'യുടെ മാറിലേക്കു് എറിഞ്ഞുകൊടുക്കുന്നു; ഗംഗാനദിയും അന്തരീക്ഷവും ഏകീഭവിച്ചു് ഒരു ശാന്തിസംഗീതം പാടുന്നു! ആ കാഴ്ച നിങ്ങൾക്കു് ഒരിക്കലും മറക്കുവാൻ കഴികയില്ല. ഒരു ലോകയാത്രക്കാരിയും, വിഖ്യാതയായ ഗ്രന്ഥകർത്ത്രിയുമായ റോസിററാ ഫോർബ്സ് എന്ന ഇംഗ്ലീഷുകാരി പറയുന്നതു്, താൻ ലോകത്തിൽ കണ്ട ഏററവും മനോഹരമായ കാഴ്ച, സന്ധ്യാകാലത്തെ ബനാറസ്സിലെ ഗംഗാതീരമാണെന്നാണു്. അതിൽ അതിശയോക്തിയില്ല. ഭക്തിലഹരികൊണ്ടു തോന്നാവുന്ന ഒരു ഭംഗിയല്ല അതു്. കേവലം പ്രകൃതിസൌന്ദര്യവുമല്ല. അയഥാർത്ഥവും, എന്നാൽ നിഷേധിക്കാൻ വയ്യാത്തതുമായ, ഒരു സൌന്ദര്യസങ്കലനത്തിന്റെ മുഗ്ദ്ധത്വം എന്നുതന്നെ പറയാം.

വൃത്താകൃതിയിലുള്ള കൂററൻ പനയോലക്കുടകളുടെ കീഴിൽ, തീർത്ഥയാത്രക്കാരുടെ ഇടയിൽനിന്നു് ഇരപിടിക്കുവാൻ പതുങ്ങിയിരിക്കുന്ന 'പണ്ഡ'(പൂജാരി)വർഗ്ഗങ്ങൾ ഈശ്വരന്റെ പേരുംപറഞ്ഞു കാട്ടിക്കൂട്ടുന്ന ഗോഷ്ടിത്തരങ്ങളും, മണികർണ്ണികാഘട്ടത്തിൽ കൂട്ടിവെച്ച വെ

ള്ളത്തുണിയിൽ പൊതിഞ്ഞ ശവങ്ങളും, കണ്ടലരാവു
ന്ന രോഗികളും പ്രത്യേകമായി നോക്കുകയാണെങ്കിൽ നി
ങ്ങളെ മടുപ്പിച്ചേയ്ക്കുമെങ്കിലും, നദീതീരത്തിലെ അന്ത
രീക്ഷത്തിലേയ്ക്കു പൊതുവെ ഒരു വിഹഗവീക്ഷണം നട
ത്തുമ്പോൾ നിങ്ങൾക്ക് അത്ഭുതകരമായ ഒരനുഭവമാണു
ണ്ടാവുക. അത്രമാത്രമാണ് കാശിയുടെ മാഹാത്മ്യം.

സുപ്രസിദ്ധമായ വിശ്വനാഥക്ഷേത്രത്തിനു പുറ
മെ, മൂവ്വായിരത്തിലധികം പ്രധാനക്ഷേത്രങ്ങൾ നവീന
ബനാറസ്സിലുണ്ട്. അവയെ നിലനിറുത്തുന്നതു വിശ്വാസ
മാണ്. കാശിവിശ്വനാഥനെ ഒന്നു കണ്ടു പുണ്യം നേ
ടുന്നതിനു വടക്കു തിബത്തിലെ പർവ്വതപ്രാന്തങ്ങളിൽ
നിന്നും, ലങ്കയുടെ തെക്കെ അറ്റത്തുനിന്നും ജനങ്ങൾ
വന്നുകൊണ്ടിരിക്കുന്നു. ആയിരവും രണ്ടായിരവും നാഴി
ക കാൽനടയായി സഞ്ചരിച്ച് ഒടുവിൽ വിശ്വനാഥ
ന്റെ ശിലാവിഗ്രഹം കണ്ണിനു മുമ്പിൽ കാണുമ്പോൾ
അവരിൽ ചിലർ പൊട്ടിക്കരയുന്നതും ഒരുതരം ഉന്മാദാ
വസ്ഥയിൽ പൊട്ടിച്ചിരിക്കുന്നതും ഞാൻ കണ്ടിട്ടുണ്ട്.
ചിലർ ചെറുകുട്ടികളെപ്പോലെ വായ തുറന്ന് ഉള്ളംകൈ
കൊണ്ടു 'വവവവ' എന്നൊരു വിചിത്രശബ്ദം പുറപ്പെടു
വിക്കുന്നു. കാശിയിൽ ഈശ്വരസന്നിധിയിൽവെച്ചു ഭ
ക്തി പ്രകടിപ്പിക്കുന്ന ഒരു ചിഹ്നമാണത്രേ ഈ 'വ-വ-
വ-വ' സ്വരം.

പ്രധാനപൂജാരിയുടെ അടച്ചുപൂജ കഴിഞ്ഞാൽ വി
ശ്വനാഥവിഗ്രഹം, ഏതൊരു ഹിന്ദുവിനും സ്പർശിക്കാവു
ന്നതും പൂജിക്കാവുന്നതുമാണ്. അങ്ങിനെ, വിശ്വാസമുള്ള

ഹിന്ദുക്കൾക്കെല്ലാം ആരാധനാസ്വാതന്ത്ര്യം അനുവദിക്കുന്ന ഒരു സ്ഥലമായതുകൊണ്ട്, കാശിയോട് എനിക്കുള്ളം ബഹുമാനം തോന്നുന്നു. തെക്കെ ഇന്ത്യയിലെ നാട്ടുകോട്ടച്ചെട്ടിമാരാണ് വിശ്വനാഥനെ തീററിപ്പോററുന്നതിന്നു കൺട്രാക്ട് എടുത്തിരിക്കുന്നതു് എന്നു തോന്നുന്നു. രാത്രിയിലെ പൂജ അവരുടെ വകയാണ്. അപ്പോൾ നാഗസ്വരവും മററും കേൾക്കാം. അവർ എത്രയോ കുടകം നിറയെ പാൽ വിഗ്രഹത്തിന്റെ തലയിലൊഴിച്ചുകളയുന്നു. സാധാരണ ഹിന്ദുദേവാലയങ്ങളിൽ കാണാറുള്ളതുപോലെ, ഉള്ളമ്പലത്തിന്റെ നടുവിലല്ല ഇവിടത്തെ ശിവലിംഗം; മുറിയുടെ ഒരു കോണിലായിട്ടാണ്. തീർത്ഥയാത്രക്കാർ — പുരുഷന്മാരും സ്ത്രീകളും — ഇടതിങ്ങി ഉരുമ്മിനിന്നു ശിവലിംഗത്തിൽ ഗംഗാഭിഷേകം ചെയ്തു മാല ചാർത്തുന്നു. പ്രസാദമായി കിട്ടിയ ശിവലിംഗത്തെ അലങ്കരിച്ച പൂമാല കഴുത്തിലണിഞ്ഞുകൊണ്ട്, പരീക്ഷ ജയിച്ചു സർട്ടിഫിക്കറ്റു കയ്യിൽ കിട്ടിയ സ്കൂൾകുട്ടിയുടെ ആഹ്ലാദത്തോടും അഭിമാനത്തോടുംകൂടി അവർ തിരിച്ചുപോകുന്നു.

ഇന്ത്യയിലെ ആയിരക്കണക്കായ ഹിന്ദുക്ഷേത്രങ്ങൾ കാഴ്ചയ്ക്കു നിരുപദ്രവങ്ങളായിത്തോന്നിയേക്കും; പക്ഷേ, ഇന്ത്യയുടെ രാഷ്ട്രീയമായ ഉണർവ്വിന്നും സ്വാതന്ത്ര്യത്തിലേക്കുള്ള പുരോഗതിക്കും ഹാനികരമായ ഒരു ദുഷിച്ച പിന്തിരിപ്പൻശക്തി ആ ക്ഷേത്രകവാടങ്ങൾക്കു പിന്നിൽ കുടികൊള്ളുന്നുണ്ട്. ഇന്ന് ഇന്ത്യയിലെ ക്ഷേത്രങ്ങളിൽ ദുരുപയോഗപ്പെടുത്തുന്ന സമയവും ശ്രദ്ധയും

പണവും പ്രയത്നവും പൊതുവിദ്യാഭ്യാസത്തിനും വിജ്ഞാനവിതരണത്തിനും വിനിയോഗിച്ചിരുന്നുവെങ്കിൽ, ഇവിടെ കോടിക്കണക്കിൽ ജനങ്ങൾ അടിമത്തത്തിൽ അടിഞ്ഞുകൂടേണ്ടിവരികയില്ലായിരുന്നുവെന്ന പലപ്പോഴും എനിക്കു തോന്നാറുണ്ട്. കാശിയിൽ ഗ്രഹണം കുളിക്കുവാനും, പ്രയാഗയിൽ മാഘമേളകൾക്കും വന്നുചേരുന്ന ലക്ഷക്കണക്കിലുള്ള ജനങ്ങൾ അനുഭവിക്കുന്ന ക്ലേശങ്ങളും, കാണിക്കുന്ന ത്യാഗവും, ഇന്ത്യൻപുരോഗതിയെ സ്പർശിക്കുന്ന ഒരു പ്രസ്ഥാനത്തിൽ, ഏകീകരിപ്പിക്കുവാൻ കഴിഞ്ഞിരുന്നുവെങ്കിൽ സ്വാതന്ത്ര്യത്തിന്ന യാചിച്ചുകൊണ്ടു നമുക്കു കാലം കഴിക്കേണ്ടിവരില്ലായിരുന്നു. പക്ഷേ അതു മറ്റൊരു വശമാണ്. നമുക്കു കാശിയിലേയ്ക്കു തന്നെ മടങ്ങാം.

കോഴിക്കോട്ടുനിന്ന 1780 നാഴിക ദൂരെ കിടക്കുന്ന ബനാറസ്സ് വളരെ പുരാതനമായ ഒരു നഗരമാണ്. വടക്കുകിഴക്ക്, വരുണാനദിയും തെക്കുപടിഞ്ഞാറ് അസിനദിയും വന്നുചേരുന്നതുകൊണ്ടാണ്, ഗംഗയുടെ ഈ തീരത്തിന്ന വാരാണസി എന്ന പേർ വന്നത്. അതിംഗ്ലീഷിൽ 'ബനാറസ്സ്' ആയി മാറി. ഐക്യസംസ്ഥാനത്തിലെ മൂന്നാമത്തെ നഗരമാണിത്. ജനസംഖ്യ 2 ലക്ഷമാണ്. വ്യാസൻ, ബുദ്ധൻ, ശങ്കരാചാര്യൻ, രാമാനുജാചാര്യൻ, വല്ലഭാചാര്യൻ, ചൈതന്യൻ, കബീർ, തുളസീദാസൻ, ഗുരുനാനാക്ക്, രാമകൃഷ്ണപരമഹംസൻ, വിവേകാനന്ദൻ, ദയാനന്ദൻ മുതലായ മഹാത്മാക്കൾ ഇവിടെ പാർത്തിട്ടുണ്ട്.

ഈ നഗരത്തെ 12-ാംനൂററാണ്ടിൽ ഷാബുദ്ദീൻ ഘോറിയാ ആക്രമിച്ചു. തുഗ്ലക്കരണകർത്താക്കളും ഔറംഗസീബ് ചക്രവർത്തിയും ഇതിനെ കഴിയുന്നത്ര നശിപ്പിച്ചുകളഞ്ഞു. ഔറംഗസീബ് മുമ്പത്തെ വിശ്വനാഥക്ഷേത്രത്തെ പൊളിച്ചു തൽസ്ഥാനത്തു് ഒരു പള്ളി നിർമ്മിക്കുകയും, ശിവലിംഗത്തെ വലിച്ചു കിണററിലിടുകയും ചെയ്തു. ആ പള്ളി ഇപ്പോഴും കാണാം. അതിനടുത്താണ് പുതിയ വിശ്വനാഥക്ഷേത്രം പണിചെയ്തിട്ടുള്ളതു്. വിശ്വനാഥൻെറ വിഗ്രഹം കണ്ടുകിട്ടിയ കിണററിനു ജ്ഞാനകൂപം എന്നു പറഞ്ഞുവരുന്നു. അതിലെ ജലം പുണ്യതീർത്ഥമായിക്കരുതി ആളുകൾ വാങ്ങിക്കഴിക്കുന്നു. ഏതായാലും ആ പൊട്ടക്കിണററിനെ പവിത്രതീർത്ഥമാക്കിമാററിയ ഔറംഗസീബ് ചക്രവർത്തിയോടു നാം നന്ദി പറയുക! 7-ാം ശതകത്തിൽ ഇന്ത്യ സന്ദർശിച്ച ഹ്യൂയൻത്സാങ്ങ്, 80 ബുദ്ധസന്യാസിമഠങ്ങളും, അവയിൽ 8000 സന്യാസിമാരും, 1000 ഹിന്ദുക്ഷേത്രങ്ങളും ഇവിടെ കണ്ടതായി രേഖപ്പെടുത്തിയിരിക്കുന്നു.

പ്രധാനമായി 80 ഘട്ടങ്ങളാണ് കാശിയിലുള്ളതു്. ഒന്നാമത്തേതായ രാജഘട്ടം ഡഫറിൻപാലത്തിനടുത്താണ്. ഗംഗാനദിക്കുമീതെ കെട്ടിയ പുതിയ റെയിൽവേപാലമാണ് ഡഫറിൻപാലം. ഇതിനു 8585 അടി നീളമുണ്ടു്. തീവണ്ടിയ്ക്കു കടന്നുപോകാൻ 4 മിനിട്ടു സമയം വേണം. രാജഘട്ടത്തിന്നരികെ വേറെ ഒരു ചങ്ങാടപ്പാലവുമുണ്ടു്. രാജഘട്ടത്തിൽനിന്നു ഗംഗാതീരത്തിലൂടെ നടന്നാൽ ക്രമേണ പഞ്ചഗംഗ, മണികർണ്ണി

ക, കേദാരനാഥം, ഹനുമാൻ, ദശാശ്വമേധം, ഭോൺ
സ്ലാ, ഹരിശ്ചന്ദ്ര മുതലായ മുഖ്യഘട്ടങ്ങൾ കാണാം. ദ
ശാശ്വമേധഘട്ടത്തിലും മീരാഘട്ടത്തിലുമാണ്, തെക്കെ
ഇന്ത്യക്കാരായ തമിഴരും തെലുങ്കരും ധാരാളമുള്ളതു്. നാ
ട്ടുകോട്ടച്ചെട്ടികളുടെ അന്നസത്രങ്ങളും ഇവിടെയാണ്.
മണികർണ്ണികാഘട്ടവും ഹരിശ്ചന്ദ്രഘട്ടവും ശ്മശാനഘട്ടങ്ങ
ളാണ്.

ഡഫറിൻപാലത്തിൽനിന്നു നോക്കിയാൽ കാണു
ന്ന ഏറ്റവും ഉയൎന്ന കെട്ടിടം ഔറംഗസീബ് പള്ളിയാ
ണ്. ഇതിന്റെ ഗോപുരത്തിന്റെ മുകളിൽനിന്നു നോ
ക്കിയാൽ, താഴെ വെളുത്ത വെണ്മാടങ്ങൾ തിങ്ങിനില്ക്കു
ന്ന ബനാറീസ് നഗരം ഭംഗിയായി കാണാം. ഈ പള്ളി
ക്ക് അറ്റാർപള്ളി എന്നും പറയും.

ഘട്ടങ്ങളുടെ ഇടയ്ക്കുള്ള മറെറാരു കാഴ്ച, മാനമന്ദിർ
വേധശാല അഥവാ നക്ഷത്രനിരീക്ഷണശാലയാണ്.
പല ആകൃതിയിലുള്ള കെട്ടിടങ്ങളും, ചിഹ്നങ്ങളോടുകൂടി
യ സ്തംഭങ്ങളും, വൃത്താകൃതിയിലും അണ്ഡാകൃതിയിലും
മറ്റും പണിചെയ്ത പല അളവുകളും അടയാളപ്പെടു
ത്തിയ ചെങ്കൽഭിത്തികളും നിറഞ്ഞ അത്ഭുതകരമായ
ഒരു പ്രാചീനനക്ഷത്രബംഗളാവാണിതു്. ജയപ്പൂർരാജാ
വിന്റെ വകയായുള്ള മാനമന്ദിർഘട്ടത്തിലാണ് ഈ
വേധശാല നില്ക്കുന്നതു്.

1600-ാമാണ്ടിൽ രാജാ മാനസിംഹൻ ഈ നക്ഷ
ത്രബംഗളാവ് നിൎമ്മിച്ചുവെന്ന് അവിടെ രേഖപ്പെടുത്തി
ട്ടുണ്ട്.

നദീതീരത്തിലൂടെ കുറെക്കൂടി നടന്നാൽ നാഗ്‌വാ എന്ന സ്ഥലത്തെത്തും. അരയണ കൊടുത്താൽ തോണിയിൽ കയറി ഗംഗ കടന്ന് അക്കരെ രാമനഗരത്തിൽ ചെല്ലാം. രാമനഗരംരാജാവിന്റെ കോട്ടയും കൊട്ടാരവും അക്കരെ ഗംഗാതീരത്ത് ഉയൎന്നുകാണാം. നാഗ്‌വയിൽനിന്നു കുറച്ചുദൂരം ഉള്ളിലേയ്ക്കു നടന്നാൽ, ഹിന്ദുസൎവ്വകലാശാലയുടെ കോളേജ്കെട്ടിടങ്ങൾ ഇളംചുകപ്പുവൎണ്ണത്തിൽ പൊങ്ങിനില്ക്കുന്നതു കാണാം.

പരിപൂൎണ്ണമായും പൌരസ്ത്യരീതിയിൽ കെട്ടിയുയൎത്തിയവയാണ് കലാശാലയുടെ എല്ലാ എടുപ്പുകളും. സെൻട്രൽ ആർട്ട്സ് കോളേജ്, ഫിസിക്സ് കോളേജ്, കെമിസ്ട്രി കോളേജ്, മൈനിങ്ങ് എൻറ് മെറ്റല്ലർഗി കോളേജ്, എഞ്ചിനിയറിംഗ് കോളേജ്, ഫാർമ്യൂട്ടിക്സ് കോളേജ്, ഗ്ലാസ് മേനഫേക്ചറിങ്ങ് കോളേജ് മുതലായവയുടെ ക്കൂറൻ കെട്ടിടങ്ങൾ അൎദ്ധചന്ദ്രാകൃതിയിലുള്ള ഒരു രേഖയിൽ ഉയൎന്നുനില്ക്കുന്നു. അവയ്ക്കു പിമ്പിൽ സമല്ലരത്തിൽത്തന്നെ ആറു വമ്പിച്ച ഹോസ്റ്റലുകളും, ഹോസ്റ്റലുകളുടെ പിമ്പിൽ പ്രൊഫസ്സർമാരുടെ ബംഗളാവുകളും വരിവരിയായി നിലകൊള്ളുന്നു. ഗോളാകൃതിയിൽ നിൎമ്മിച്ച ഒരു വലിയ ഗ്രന്ഥാലയം മദ്ധ്യത്തിൽ കാണാം. സ്ത്രീകൾക്കു പ്രത്യേകമായി ഒരു കോളേജും ഹോസ്റ്റലും പുറമേ സ്ഥിതിചെയ്യുന്നു. അതിഥിമന്ദിരം, ആസ്പത്രി, തപ്പാൽകമ്പിആപ്പീസ് മുതലായ കെട്ടിടങ്ങൾ വേറെയുമുണ്ട്. സൎവ്വകലാശാലയുടെ ഗോപുരദ്വാരത്തിൽനിന്നു കോളേജുകളുടെ അരികിലൂടെ പോകുന്ന പാതയ്ക്കു രണ്ടു

നാഴികയോളം ദൂരം കാണാം. ഭംഗിയുള്ള ഉദ്യാനങ്ങളും വള്ളിക്കുടിലുകളും, വിശാലമായ പച്ചപ്പുൽപ്പരപ്പുകളും, തുറന്ന കളിസ്ഥലങ്ങളും കെട്ടിടങ്ങളുടെ ഇടയ്ക്കും പുറമെയും ചിതറിക്കിടക്കുന്നു.

ലോകത്തിലെല്ലാ വെച്ച്, താമസസൌകര്യത്തോടുകൂടിയ ഏറ്റവും വലിയ സർവ്വകലാശാല (Residential University) യാണിതു്. 2000-ത്തിലധികം വിദ്യാത്ഥികൾ ഇവിടെ താമസിച്ചു പഠിച്ചുവരുന്നു.

പഴയതിന്റേയും പുതിയതിന്റേയും ഒരു സങ്കലനമാണു് നവീനബനാറസ്സ്. എഞ്ചിനീയറിങ്ങിലും ധനിശാസ്ത്രത്തിലും നവീനമായ വിദ്യാഭ്യാസം നേടുന്നതിന്നു ബർമ്മ സിലോൺ മുതലായ സ്ഥലങ്ങളിൽനിന്നുപോലും വിദ്യാത്ഥികൾ വന്നുകൊണ്ടിരിക്കുന്നു. അതോടൊപ്പംതന്നെ, അന്നസത്രങ്ങളിൽനിന്നു് ആഹാരം കഴിച്ചു വേദാധ്യയനം ചെയ്തുകൊണ്ടു പോകുന്ന ബ്രഹ്മചാരികളെ ആയിരം കൊല്ലങ്ങൾക്കു മുമ്പുള്ളതുപോലെ ഇന്നും ഗംഗാതീരത്തിൽ കാണാം. ഇവരണ്ടിന്നും മദ്ധ്യത്തിലുള്ള ഒരുതരം പുതിയ സ്വതന്ത്രമായ ഗുരുകുലവിദ്യാഭ്യാസം നല്കുന്ന മറ്റൊരു സ്ഥാപനമത്രെ കാശിവിദ്യാപീഠം. 1981-ൽ നിസ്സഹകരണകാലത്താണു് പ്രസ്തുത വിദ്യാപീഠം സ്ഥാപിതമായതു്. ഗവൺമെണ്ടുസർവ്വീസിൽ ആയിരവും ആയിരത്തഞ്ഞൂറും ഉറുപ്പിക ശമ്പളം വാങ്ങിയ പ്രൊഫസ്സർമാർ ഇവിടെ മാസത്തിൽ 70ക. കൊണ്ടുമാത്രം തൃപ്തിപ്പെട്ടു പ്രവൃത്തിയെടുക്കുന്നു. ക്ലാസ്സുകൾ രാവിലെ ആരംഭിക്കുകയും പതിനൊന്നു മണിയോടുകൂടി അ

വസാനിക്കുകയും ചെയ്യും. അന്തേവാസികൾക്കു പിന്നെ യഥേഷ്ടം പൊതുപ്രവത്തനങ്ങളിലോ മറേറാ ഏർപ്പെടാം. താമസിക്കുന്നതിന്നു വാടകയോ പഠിക്കുന്നതിന്നു ഫീസ്സോ വേണ്ട. ഗവമ്മേണ്ടുസവ്വകലാശാലകളുടെ ഇടുങ്ങിയ വിജ്ഞാനവിതരണപരിപാടികൊണ്ടു മടുത്ത വിദ്യാത്ഥികൾ, പരിണതാശയനായ ഒരു ഗുരുവിൻെറ സഹായത്തോടുകൂടി, ഇവിടെ സ്വതന്ത്രമായി പഠിക്കുവാനും ചിന്തിക്കുവാനും പരിശീലിക്കുന്നു. അഞ്ചുകൊല്ലത്തെ പരിശീലനം പൂത്തിയായാൽ ഒരു 'ശാസ്ത്രി'യായിത്തീരാം. നവീനധനശാസ്ത്രത്തേയും സമത്വവാദത്തേയും സംബന്ധിച്ച ധാരാളം ഗ്രന്ഥങ്ങളടങ്ങിയ ഒരു വലിയ ഗ്രന്ഥശാലയും ഇവിടെയുണ്ടു്.

ബനാറസ്സിലെ മറെറാരു കൌതുകമുള്ള കാഴ്ചയാണ് പുതിയ 'ഭാരതമാതാമന്ദിരം'. ഒരു മൂന്നുനില കെട്ടിടമാണിതു്. താഴെ നിലത്തു്, വളരെ വിസ്താരത്തിൽ, ഇന്ത്യയുടെ പടം വെണ്ണക്കല്ലുകൊണ്ടു വാത്തുവെച്ചിട്ടുണ്ടു്. നദികളും പവ്വതങ്ങളും നിമ്നോന്നതപ്രദേശങ്ങളും വ്യക്തമായി കാണാം. ഭൂമിശാസ്ത്രപരമായും ചരിത്രപരമായും പ്രാന്തീയമായും മററുമുള്ള ഇന്ത്യയെസ്സംബന്ധിച്ച എല്ലാ കണക്കുകളും വിവരണങ്ങളും, ഈ ശിലാനിമ്മിതമായ സവ്വഭാരതവിജ്ഞാനീയത്തിൻെറ ഭിത്തികളിൽ എഴുതിവെച്ചിട്ടുണ്ടു്.

ബനാറസ് കൺടോൺമെൻറു വളരെ വലിയ റെയിൽവെസ്റ്റേഷനാണ്. കൺടോൺമെൻറിൽ, പട്ടാള

ഉദ്യോഗസ്ഥന്മാരുടെ ബംഗ്ലാവുകളും ക്രിസ്തീയപള്ളികളും കാണാം.

ബനാറസ് നഗരത്തിന്റെ ഹൃദയത്തിലേയ്ക്കു കടന്നാൽ കാഴ്ചകളുടെ സ്വഭാവം ആകപ്പാടെ ഒന്നു മാറും. നഗരത്തിന്റെ ഒരു പ്രധാനഭാഗമായ ചൌക്കിലെ അനവരതമായ ആൾത്തിരക്കും ബഹളവും നിങ്ങളെ അമ്പരപ്പിക്കും. ബനാറസ് ഒരു നിത്യതൃപ്തയാണ്. ഇന്ത്യയുടെ നാനാഭാഗത്തുനിന്നും ആളുകൾ ഇടതടവില്ലാതെ ഇവിടെ വന്നും പോയുമിരിക്കുന്നു. അധികം തുണിപ്പീടികകളാണ്. ബനാറസ്സ് സാരി സുപ്രസിദ്ധമാണല്ലോ. കൂടാതെ പിത്തളപ്പാത്രങ്ങളും മണ്ണുകൊണ്ടുള്ള കളിസ്സാമാനങ്ങളും ധാരാളം കാണാം. തെരുവുകൾ വൃത്തികെട്ടവയാണ്.

ഇന്ത്യയുടെ നാനാഭാഗത്തുനിന്നും ഇവിടേയ്ക്കു പുണ്യം നേടുവാൻ വരുന്ന ആളുകൾ, കാഴ്ച കൊണ്ടുവരുന്നതു രോഗവും മരണവുമാണ്. ലോകത്തിലെ സകലവിധം രോഗങ്ങളും കാശിയിൽ കെട്ടിക്കിടപ്പുണ്ട്. ദരിദ്രരായ രോഗികൾ, സത്രങ്ങളുടെ മുററത്തും റോഡരികിലും ഓവുചാലിലും കിടന്നു പുഴുക്കളെപ്പോലെ ചാകുന്നു. ബനാറസ്സിൽ രണ്ടാഴ്ചയോളം താമസിച്ചതിലിടയ്ക്ക് ആറു ശവങ്ങൾ നിരത്തിൽ കിടക്കുന്ന കാഴ്ച ഞാൻ കണ്ടിട്ടുണ്ട്. ഒരു ധർമ്മശാലയുടെ കുളക്കരയിൽ, കയ്യിൽ ഒരു കമണ്ഡലു മുറുകെ പിടിച്ചു വായപിളർന്നു മലർന്നുകിടക്കുന്ന ഒരു പിച്ചക്കാരന്റെ ശവം ഓർക്കുമ്പോൾ ഇപ്പോഴും എനിക്കു ഭയം തോന്നുന്നു. ധർമ്മശാലസൂക്ഷിപ്പുകാരൻ വ

ന്നു ശവത്തെ ഒന്നു സൂക്ഷിച്ചുനോക്കി 'ഠണ്ഡാ ഹോ ഗയാ' എന്നു മാത്രം പറഞ്ഞു. ആ സത്രമുററത്തുവെച്ച് എത്രയോ മനുഷ്യശരീരങ്ങൾ 'തണുത്തു'പോയതു കണ്ടു മരവിച്ച ആ സത്രംസൂക്ഷിപ്പുകാരൻ ഭയ്യന്റെ കണ്ണിൽ ആ കാഴ്ച ഒരു കരടുമാത്രം!

പെൻഷൻ പററിയ പല ഉദ്യോഗസ്ഥന്മാരും, ധനികരായ അനേകം ഭക്തന്മാരും കാശിയിൽ സ്ഥിരതാമസമാക്കിയിട്ടുണ്ട്. അവിടെവെച്ചു മരിച്ചാൽ പിന്നെ മോക്ഷത്തിന്റെ കാര്യത്തെപ്പററി സംശയിക്കുവാനില്ലല്ലോ. ഒരു കാര്യമാലോചിച്ചാൽ താമസിക്കുവാൻ സുഖമുള്ള സ്ഥലമാണ് ബനാറസ്സിലെ ഉൾപ്രദേശം. മാസത്തിൽ 5ക.കൊണ്ട് അവിടെ ഒരുവിധം സുഖമായി ജീവിയ്ക്കാൻ കഴിയും. കേബ്ബേജും മുള്ളങ്കിയും മററു പച്ചക്കറികളും ഇത്ര ആദായത്തിൽ മറെറാരിടത്തും ഇന്ത്യയിൽ കിട്ടുകയില്ല. പാലിനും 'ആട്ട' (കോതമ്പുമാവു്)യ്ക്കും വളരെ സഹായമാണ്. സുഖമായി കുളിയ്ക്കുവാൻ ഗംഗാനദിയുമുണ്ട്. പ്രഭാതത്തിൽ ഗംഗയിൽ സ്നാനംചെയ്യുന്നതിൽ തീർച്ചയായും അന്യാദൃശമായ ഒരു സുഖവും തെളിവും കിട്ടും. പാശ്ചാത്യശാസ്ത്രജ്ഞന്മാരെപ്പോലും ചിന്തിപ്പിക്കുന്ന ഒരു ശുദ്ധീകരണരഹസ്യമുണ്ട് ഗംഗാജലത്തിന്. അനേകം നഗരങ്ങളിലെ അഴുക്കുചാലുകളും, എണ്ണമററ ശവങ്ങളും, ചണ്ടികളും എല്ലാതരം മലിനവസ്തുക്കളും ഗംഗയുടെ ഉദരത്തിൽ ചെന്നുചേരുന്നുണ്ടെങ്കിലും, ആ ജലത്തിന് ഒരു മാലിന്യം ബാധിച്ചുകാണുന്നില്ല. ഹിമാലയത്തിലെ ചില ധാതുക്കളിൽ തട്ടിയൊഴുകി

വരുന്ന ജലമായതിനാൽ അഗോചരങ്ങളായ ചില ഔഷധാംശങ്ങൾ ഉൾക്കൊള്ളുന്നതുകൊണ്ടാണ് ഗംഗാജലത്തിന്ന് ഇങ്ങിനെയൊരു സ്വയംശുചീകരണശക്തി കൈവന്നതെന്നാണ് ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നതു്. ആ തെളിഞ്ഞ വെള്ളത്തിൽ ഒന്നു മുങ്ങിക്കുളിച്ചാൽ മനസ്സിന്നു പുതിയൊരുന്മേഷം തോന്നാതിരിക്കയില്ല.

പ്രഭാതത്തിൽ ഗംഗാതീരത്തിലേയ്ക്കു കുളിക്കുവാൻ പോകുമ്പോൾ പല കാഴ്ചകളും കാണാം. വാദ്യഘോഷത്തോടും 'ഗംഗാമായി കീ ജൈ' എന്ന ഉച്ചത്തിലുള്ള ജയാരവത്തോടുംകൂടി മുന്നോട്ടുവരുന്ന ആൾക്കൂട്ടത്തിന്റെ മദ്ധ്യത്തിൽ പുഷ്പാലംകൃതമായ ഒരു പൂർണ്ണകുംഭവും ചുമലിൽവെച്ചുകൊണ്ട് ഒരു തരുണി വരുന്നതു കണ്ടാൽ, അവർ 'ഗംഗയെ എഴുന്നെള്ളിക്കുക'യാണെന്നു മനസ്സിലാക്കാം. അതിരാവിലെ ഗംഗയെ ഉണർത്തുന്ന ഒരു കർമ്മവുമുണ്ട്.

മൂടിക്കെട്ടിയ ഒരു എക്കാവണ്ടിയും പിന്നാലെ നരകത്തിലെ പിശാചുക്കൾ ഒന്നായി ഇളകിയതുപോലെ ഒരു ബഹളവും നിങ്ങൾക്കു ചിലപ്പോൾ എതിരിടേണ്ടിവരും. ഉത്തരേന്ത്യയിലെ ഏതെങ്കിലും ഒരു മഹാറാണി ഗംഗാസ്നാനം കഴിഞ്ഞു മടങ്ങുമ്പോൾ, സാധുക്കൾക്കു പൈസവാരിയെറിഞ്ഞുകൊടുക്കുന്ന കാഴ്ചയാണതു്. ഒരിക്കൽ കിട്ടിയവരും കിട്ടാത്തവരും വീണ്ടും പിന്നാലെ കൂടാതിരിക്കാൻവേണ്ടി, പട്ടയിട്ട ഒരു ശിപായി, കയ്യിലു

ള്ള ചാട്ടവാറുകൊണ്ടു് ഇടയ്ക്കിടെ ആ ആൾക്കൂട്ടത്തെ അടിച്ചുചിതറിപ്പായിക്കുന്നതുമുണ്ടാകും.

നിങ്ങൾ ദശാശ്വമേധഘട്ടത്തിലെത്തി. "ഏക് പൈസാ ബാബുജി." ആ യാചനാസ്വരം നിങ്ങളുടെ കാതുകളിൽ തുളച്ചുകയറും. ഘട്ടത്തിന്റെ പ്രവേശദ്വാരത്തിന്റെ ഇരുവശത്തും നിരന്നു കുത്തിയിരിക്കുന്ന രോഗികളുടേയും ദരിദ്രരുടേയും വികൃതക്കോലങ്ങളിൽനിന്നും നാരകീയസ്വരങ്ങളിൽനിന്നും ഒരുവിധം രക്ഷപ്പെട്ടു്, പടവുകളിലൊന്നിൽ വസ്ത്രങ്ങൾ അഴിച്ചുവെച്ചു ഗംഗയുടെ തണുത്ത മാറിടത്തിൽ ഒന്നു മുങ്ങുക. കാശിയിൽവെച്ചു് അനുഭവിക്കാവുന്ന ഏറ്റവും വലിയ സുഖം അതാണു്.

ചുരുക്കിപ്പറഞ്ഞാൽ, ഈശ്വരന്മാരുടേയും പിച്ചക്കാരുടേയും ഒരു വമ്പിച്ച പ്രദർശനശാലയാണു് കാശി. അതിന്റെ പഴമയിൽ ഒരു പുതുമ ഉൾപ്പെടുന്നുണ്ടു്. ഹിന്ദുക്കളുള്ള കാലത്തോളം കാശിക്കു് അധോഗതിയില്ല. മതപരമായ പ്രാധാന്യം നശിക്കുകയാണെങ്കിൽത്തന്നെ, ഒരു വിജ്ഞാനകേന്ദ്രമെന്ന നിലയ്ക്കും ഒരു വ്യാപാരകേന്ദ്രമെന്ന നിലയ്ക്കും കാശി അഭിവൃദ്ധിപ്പെടുമെന്നുള്ളതു തീർച്ചതന്നെ.

# ൫൬. സാരനാഥം

ബൌദ്ധന്മാർ ബുദ്ധഗയ, ലുംബിനി, കോസാംബി മുതലായവയെപ്പോലെതന്നെ ഒരു പുണ്യസ്ഥലമാണ്, ബനാറസ് നഗരത്തിൽനിന്നു 5 നാഴിക വടക്കായുള്ള സാരനാഥം.

'സാരംഗനാഥം' എന്നതു ലോപിച്ചിട്ടാണ് 'സാരനാഥ'മായതു്. ഇതിന്റെ മറെറാരു പേരാണ് ഋഷിപത്തനം. ഇതു ഋഷിപതനം (പാലിഭാഷയിൽ ഇസിപതന) എന്നായും മാറിപ്പോയിട്ടുണ്ട്. പണ്ട് അവിടം ഋഷികളും ആചാര്യന്മാരും പാർത്തുവന്നിരുന്ന ഒരു സ്ഥലമായിരുന്നതുകൊണ്ടാണ് ഋഷിപത്തനം എന്ന പേരുവീണതു്. ബൌദ്ധന്മാർ ഇതിനെ ഋഷിപതനമാക്കിയതിന്റെ കഥ 'മഹാവസ്തു' എന്ന സംസ്കൃതഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു: "കാശിയിൽനിന്ന് ഒന്നരയോജന അകലെ ഒരു വലിയ കാടുണ്ടായിരുന്നു. ആ കാട്ടിൽ 500 ബുദ്ധന്മാർ വെവ്വേറെ പാർത്തിരുന്നു. ഒരിക്കൽ അവരെല്ലാവരും ഒന്നായി ആകാശത്തിലേക്കുയർന്ന്, അവിടെവെച്ചു നിർവ്വാണം പ്രാപിച്ചു. ആ ഋഷിമാരുടെ ശരീരങ്ങൾ ഭൂമിയിലേക്കു പതിച്ചു. അതിനാലാണ് ആ സ്ഥലത്തിനു ഋഷിപതനം എന്ന പേരുണ്ടായതു്."

ബൌദ്ധന്മാർ ഈ സ്ഥലത്തെ പുണ്യമായികരുതുന്നതു രണ്ടു കാരണംകൊണ്ടാണ്. ഋഷിപതനത്തിന്റെ അടുത്തോ അകത്തോ ആയി മൃഗദാവം എന്നൊരു മാൻ

കാടുണ്ടായിരുന്നു. അവിടെ ബോധിസത്വൻ (ബുദ്ധൻ) 500 മാനുകളുടെ തലവനായി തന്റെ പൂൎവ്വജന്മത്തിൽ പാൎക്കയുണ്ടായിട്ടുണ്ടുപോൽ. ആ കഥ ഇപ്രകാരമാണ്: കാശിയിലെ രാജാവു് ഈ കാട്ടിൽ വന്നു മാനുകളെ കൂട്ടത്തോടെ കൊന്നൊടുക്കുക പതിവായിത്തീൎന്നു. തന്റെ മാൻകൂട്ടം നശിക്കുന്നതു കണ്ടു ദുഃഖിതനായ സാരംഗനാഥൻ, കാശിരാജാവിന്റെ അടുത്തു ചെന്നു്, "മാനുകളെ കൂട്ടത്തോടെ കൊന്നൊടുക്കേണ്ട. അവിടുത്തെ ആഹാരത്തിന്നു് ഓരോ മാനിനെ ഇങ്ങോട്ടയച്ചുകൊള്ളാം" എന്നപേക്ഷിച്ചു. രാജാവു് അതു സമ്മതിച്ചു. അങ്ങിനെ ഓരോ മാൻവീതം രാജാവിന്റെ ഭക്ഷണത്തിന്നു പോയിക്കൊണ്ടിരിക്കെ, പൂൎണ്ണഗൎഭിണിയായ ഒരു മാൻപേടയുടെ ഊഴംവന്നു. അവൾ പോകാൻ വിസമ്മതിച്ചു. തലവൻ പോകണമെന്നു കയൎത്തു ശഠിച്ചു. അപ്പോൾ ആ മാൻപേട, "എനിക്കു മരിക്കുന്നതിൽ വൈമനസ്യം ഒട്ടുമില്ല; പക്ഷേ, എന്റെ വയററിലെ ജീവനുള്ള കുഞ്ഞിനെയും ഞാനെന്തിനു കൊല്ലുന്നു?" എന്നു ദുഃഖത്തോടെ ചോദിച്ചതു കേട്ടപ്പോൾ ബോധിസത്വന്റെ മനസ്സലിഞ്ഞു. രാജാവിനോടു ചെയ്ത സത്യം പരിപാലിക്കാതിരിപ്പാനും തോന്നിയില്ല. "എന്നാൽ നീ വേണ്ട. ഞാൻതന്നെ പൊയ്ക്കൊള്ളാം" എന്നു പറഞ്ഞു തലവൻതന്നെ രാജാവിന്റെ അടുക്കലേയ്ക്കു ചെന്നു. തന്റെ ആഹാരത്തിന്നുവന്ന തലവനെക്കണ്ടു രാജാവു് ആശ്ചൎയ്യത്തോടെ കാരണം ചോദിച്ചു. മാനിന്റെ ഉത്തരം കേട്ട രാജാവു പശ്ചാത്തപിച്ചു. അന്നുമുതല്ക്കു താൻ യാ

തൊരു ഹിംസയും ചെയ്യുകയില്ലെന്നു പ്രതിജ്ഞചെയ്തു; മാനുകൾക്കു സ്വച്ഛന്ദം വിഹരിക്കുവാനായി ആ കാടു വിട്ടുകൊടുക്കുകയും ചെയ്തു. അങ്ങിനെയാണ് കാശിരാജാവു ബോധിസത്വന്റെ ഒന്നാമത്തെ ശിഷ്യനായിത്തീർന്നതു്.

ബുദ്ധദേവൻ, ഗയയിൽനിന്നു ജ്ഞാനമുദിച്ചതിനുശേഷം ആദ്യമായി തന്റെ പുതിയ നിർവ്വാണസിദ്ധാന്തത്തെപ്പററി പ്രഭാഷണം നടത്തിയതു് ഈ മൃഗദാവത്തിൽവെച്ചാണ്. ഇതാണ് ഈ സ്ഥലത്തിന്റെ മറെറാരു പ്രത്യേകത.

ബുദ്ധദേവൻ തന്റെ ധർമ്മചക്രം തിരിച്ചു രണ്ടു ശതാബ്ദം കഴിഞ്ഞതിനുശേഷം, മഹാനായ അശോകചക്രവർത്തി ഇവിടെ വളരെ വിഹാരങ്ങളും സന്ന്യാസിമഠങ്ങളും പണിയിച്ചു. നാലാം ശതകത്തിൽ ഇന്ത്യയെ സന്ദർശിച്ച ഫാഹിയാൻ എന്ന ചൈനാസഞ്ചാരി ഇവിടെ നാലു വലിയ സ്തൂപങ്ങളും രണ്ടു സന്ന്യാസിമഠങ്ങളും കണ്ടതായി രേഖപ്പെടുത്തിയിരിക്കുന്നു. അന്നിവിടെ ഹിന്ദുക്ഷേത്രമൊന്നും ഉണ്ടായിരുന്നില്ല.

ബുദ്ധകാലത്തു നിർമ്മിക്കപ്പെട്ട ഗംഭീരമന്ദിരങ്ങൾക്ക് ആദ്യമായി നാശം വരുത്തിയതു്, 6-ാംശതകത്തിൽ ഇവിടെ ആക്രമണം നടത്തിയ മിഹിർകുൽ എന്ന ഹൂണത്തലവനും കൂട്ടുകാരുമാണ്. അവർ ഇവിടത്തെ സ്വത്തുക്കളൊക്കെ കവർന്നെടുത്തു, കെട്ടിടങ്ങളെ കണ്ടമാനം തകർത്തുകളഞ്ഞു. 7-ാംശതകത്തിൽ ചീനയാത്രക്കാരനായ ഹ്യൂയൻഷാങ് ഇവിടം സന്ദർശിച്ച അവസര

ത്തിൽ, ഇതു ബൌദ്ധാധിപത്യം ക്ഷയിച്ചു ഹൈന്ദവമ ന്ദിരങ്ങൾ വൎദ്ധിച്ചുവരുന്ന സ്ഥലമായിരുന്നു. ഹൂണരു ടെ ആക്രമണത്തിനുശേഷം പുതിയ ബൌദ്ധമന്ദിരങ്ങൾ ഉണ്ടായിട്ടുണ്ടോ എന്നു പറവാൻ നിവൃത്തിയില്ല. പക്ഷേ 11-ാംശതകമാകുമ്പോഴേയ്ക്കും ഈ സ്ഥലം സമ്പത്സമൃദ്ധ ങ്ങളായ ഹൈന്ദവക്ഷേത്രങ്ങളെക്കൊണ്ടു നിറഞ്ഞുകഴി ഞ്ഞിരുന്നു. പുഷ്ടമായി കയ്യേറുവാൻവന്ന മുഹമ്മദ് ഘജ നിയുടെ കണ്ണു മഞ്ഞളിച്ചുപോയി. സോമനാഥന്റെ മൂ ന്നാം കണ്ണിന്റെ സ്ഥാനത്തു വെച്ചിരുന്ന വിലയേറിയ വലിയ രത്നത്തിന്റെകൂടെ കണക്കില്ലാത്ത മറ്റു ധന ങ്ങളും സുൽത്താൻ കൊള്ളയടിച്ചുകൊണ്ടുപോയി. ശേ ഷിച്ചതു് 1194-ൽ മുഹമ്മദ് ഘോരിയുടെ സൈന്യാധി പനായിരുന്ന കുത്തബ്ദ്ദീനും കരസ്ഥമാക്കി.

ഇപ്രകാരം മൂന്നു നിഷ്ഠുരാക്രമണങ്ങൾക്കുശേഷം സാ രനാഥത്തിൽ അവശേഷിച്ചതു രണ്ടുമൂന്നെടുപ്പുകൾ മാ ത്രമാണ്. അവയിൽ രണ്ടു മഹാസ്തൂപങ്ങൾ 18-ാംനൂററാ ണ്ടുവരെ നശിക്കാതെനിന്നു. 1794-ൽ കാശിയിലെ രാ ജാവായിരുന്ന ചേത്സിങ്ങിന്റെ ദിവാൻ ജഗത്സിങ് ഈ സ്തൂപങ്ങളിലൊന്നു്—അതിന്നു് 110 അടി വ്യാസമു ണ്ടായിരുന്നു—പൊളിച്ചു് അതിലെ വസ്തുക്കളെക്കൊണ്ടു കാശിയിൽ തന്റെ പേരിനെ നിലനിൎത്തുവാൻ 'ജഗ ത്സിങ്ങ് ഗഞ്ജ്' എന്ന ഒരു തെരുവു പണിയിച്ചു. ഈ സ്തൂപം നിന്നിരുന്ന സ്ഥലം ഇപ്പോഴും കാണാം. ധൎമ്മ രാജികസ്തൂപം എന്നായിരുന്നു അതിന്റെ പേർ. ജഗ ത്സിങ്ങ് ഇതിനെ തകൎത്തപ്പോൾ, ഇതിന്നകത്തുനി

ന്നു്, ഒരു ശിലാഭാജനത്തിൽ അടക്കംചെയ്ത മറെറാരു മാർബ്ബിൾ പാത്രത്തിൽനിന്നു് കുറച്ചു മനുഷ്യാസ്ഥികളും ദ്രവിച്ച മുത്തുകളും സ്വർണ്ണത്തകിടുകളും മററു വസ്തുക്കളും കണ്ടുകിട്ടുകയുണ്ടായി. മറെറാരിടത്തു് ഒരു ചെറിയ ബുദ്ധവിഗ്രഹവും ഉണ്ടായിരുന്നു. പിന്നീടു ഗംഗയിൽ എറിഞ്ഞുകളയപ്പെട്ട ഈ മനുഷ്യാസ്ഥികൾ ബുദ്ധദേവന്റെ ഭൌതികാവശിഷ്ടങ്ങളായിരുന്നു എന്നാണു് വിശ്വസിക്കപ്പെടുന്നതു്.

ഇങ്ങിനെ ജഗത്സിങ്ങ് സ്വാർത്ഥത്തെ മുൻനിർത്തി ആഭധത്തിൽ ആരംഭിച്ച ഇവിടത്തെ ഭൂഗർഭപരീക്ഷണം പിന്നീടു് 1815-ൽ കർണ്ണൽ മെക്കൻസിയും, 1834-ൽ സർ അലക്സാണ്ടർ കന്നിങ്ങ്ഹാമും, 1834-മുതൽ 1877-വരെ മേജർ കിറേറായ് മുതലായവരും തുടർന്നു. ഈ ഖനനത്തിൽനിന്നു കിട്ടിയ വസ്തുക്കളെ കാശിയിലെ പല എടുപ്പുകളും ഉണ്ടാക്കുന്നതിനുപയോഗപ്പെടുത്തിട്ടുണ്ടെന്നുള്ളതും പ്രസ്താവ്യമാണു്.

ക്വീൻസ് കോളെജ് പണിയുവാനും വാരണനദിയുടെ പാലം കെട്ടുവാനും റെയിൽവേ നിർമ്മിക്കുവാനും സാരംഗനാഥത്തിലെ അവശിഷ്ടങ്ങൾ ധാരാളം വിനിയോഗിച്ചിട്ടുണ്ടു്. ഡങ്കൺ പാലം പണിയുവാൻ മാത്രം ഇവിടത്തെ 50-ലധികം വലിയ കൽപ്രതിമകൾ കൊണ്ടുപോയിട്ടുണ്ടു്. 1856-ലാണു്, ഇന്ത്യാഗവർമ്മെണ്ടു് ഈ സ്ഥലം ഫെർഗ്ഗുസൺ എന്ന ഒരമരിച്ചെടികൃഷിക്കാരന്റെ അടുക്കൽനിന്നു വിലയ്ക്കു വാങ്ങിയതു്. 1905-മുതൽ 1922-വരെ, ഗവർമ്മെണ്ടു് ഇവിടെ കാര്യ

മായ പുരാണവസ്തു ഗവേഷണം നടത്തി. അതിൻെറ ഫലങ്ങളെ, ഇവിടത്തെ പ്രത്യേകമ്യൂസിയത്തിൽ ചെന്നാൽ കാണാം.

1891_ൽ, മഹാബോധി മിഷ്യൻ സിക്രട്ടറി അനാഗാരികധൎമ്മപാലൻ ഈ സ്ഥലം സന്ദൎശിച്ചപ്പോൾ, ഇവിടെ ഒരു ജൈനമന്ദിരം മാത്രമേ ഉണ്ടായിരുന്നുള്ളു. അദ്ദേഹം ബുദ്ധകാലത്തിൻെറ അതിപ്രധാനസ്മാരകമായ ഈ സ്ഥലത്തെ വീണ്ടും അഭിവൃദ്ധിപ്പെടുത്തുവാൻ ശ്രമിച്ചതിൽ പലരുടേയും ധനസാഹായ്യംകൊണ്ടു് 1931_ൽ ഇവിടെ 'മൂലഗന്ധകുടീവിഹാരം' എന്ന ഒരു പുതിയ ബുദ്ധക്ഷേത്രം പണിചെയ്യാൻ സാധിച്ചു.

ചുരുക്കത്തിൽ ഇതാണു് സാരനാഥത്തിൻെറ പൂൎവ്വചരിത്രം.

### ഇന്നത്തെ സാരനാഥം

നെല്ലു്, കോതമ്പു്, കടല, ചോളം മുതലായ പലതരം ധാന്യങ്ങൾ ഒരേസമയത്തു കൃഷിചെയ്യുന്ന ഫലവത്തായ പരന്ന പാടങ്ങളും, അവിടവിടെയായി പുഞ്ചിരിതൂകുന്ന തോട്ടങ്ങളും കുളങ്ങളും, മൺകുടിലുകളും മാന്തോപ്പുകളും നിറഞ്ഞു്, സാധുകൃഷിവലന്മാർ പാൎക്കുന്ന ഒരു തനി നാട്ടിൻപുറമാണു് ഇന്നത്തെ സാരനാഥം. സാരനാഥത്തോടടുക്കുമ്പോൾ ആദ്യമായി നമ്മുടെ ദൃഷ്ടിയിൽപ്പെടുന്നതു്, നിരത്തിൻെറ ഇടതുവശത്തായി, ഒരുയൎന്ന മണ്മേടമേൽ കെട്ടിപ്പൊക്കിയ അഷ്ടകോണാകൃതിയിലുള്ള ഒരു ഗോപുരമാണു്. ഈ ഗോപുരത്തിൻെറ മുകളിൽ കയറിനിന്നു നോക്കിയാൽ, സാരനാഥത്തിൻെറ

പ്രശാന്തസുന്ദരങ്ങളായ പച്ചപിടിച്ച പരിസരങ്ങളും, കറച്ചുകലെയായി പുതിയ വിഹാരവും, അതിനോടനുബന്ധിച്ച മററു കെട്ടിടങ്ങളും ഭംഗിയായി കാണാം. ഇതിനെ 'ചൌഖണ്ഡി'സ്തൂപം എന്നാണ് വിളിക്കുന്നതു്. ബുദ്ധഗയയിൽനിന്നു ജ്ഞാനമുദിച്ചതിനുശേഷം, തഥാഗതൻ 60 ദിവസംകൊണ്ടു 288 നാഴിക കാൽനടയായി സഞ്ചരിച്ചു് ഇവിടെ വന്നുചേർന്നപ്പോഴാണു്, താൻ കഠിനതപസ്സുപേക്ഷിച്ചപ്പോൾ തന്നിൽ വിശ്വാസമററു തന്നെ വിട്ടുപോയ കൌണ്ഡിന്യാദികളായ അഞ്ചു ശിഷ്യരെ വീണ്ടും കണ്ടെത്തിയതു്. ബുദ്ധദേവനെ ദൂരെനിന്നു കണ്ടപ്പോൾ അവർ എഴുന്നേററില്ല. പക്ഷേ, അദ്ദേഹം അടുത്തെത്തിയപ്പോൾ, അദ്ദേഹത്തിന്റെ അസാധാരണതേജസ്സു കണ്ടു് അവർ പിന്നാലെ കൂടുകയും, മൃഗദാവത്തിൽവെച്ചു ബുദ്ധദേവൻ ചെയ്ത തത്വോപദേശം കേട്ടു്, വീണ്ടും ബുദ്ധശിഷ്യരായിത്തീരുകയും ചെയ്തു. ഈ സ്ഥലത്തു് ഇപ്പോഴുള്ള ഗോപുരം, തന്റെ പിതാവു ഹുമയൂൺ സാരനാഥത്തെ സന്ദർശിച്ചതിന്റെ സ്മാരകമായി 1588-ൽ അക്ബർചക്രവർത്തി പണിയിച്ചതാണു്. ഹുമയൂൺചക്രവർത്തി ഇവിടെ വരികയും, ഒരു സിംഹാസനത്തിന്മേൽ ഇരിക്കുകയും ചെയ്തുവെന്നു്, ഇവിടെയുള്ള പേർഷ്യൻഭാഷയിലുള്ള ഒരു ശിലാലേഖനത്തിൽ പറയുന്നുണ്ടു്. ഈ സ്തൂപത്തിന്റെ ഉയരം ഇപ്പോൾ 84 അടിയുണ്ടു്.

പിന്നീടു മൂന്നുഫർല്ലാങ്ങ് നടന്നാൽ നാം ചെല്ലുന്നതു മ്യൂസിയത്തിലേയ്ക്കാണു്. അതും കടന്നാൽ സാര

നാഥത്തിലെ പുരാതനാവശിഷ്ടങ്ങളുടെ അതിർത്തിയായി.

വളരെ വിസ്താരത്തിൽ, ഇടിഞ്ഞ മതിലുകളും പൊളിഞ്ഞ മന്ദിരങ്ങളും കഴിഞ്ഞ നിലങ്ങളും എണ്ണമില്ലാത്ത ശിലാഖണ്ഡങ്ങളും നിറഞ്ഞുകിടക്കുന്ന ഇന്നത്തെ സാരനാഥമെവിടെ, അശോകൻെറ കാലത്തെ ഐശ്വര്യസമൃദ്ധമായ ആ സാരനാഥമെവിടെ? ക്ഷയോന്മുഖമായ കാലത്തും ഈ സ്ഥലം എങ്ങിനെയായിരുന്നു എന്നറിവാൻ, നാം ഹ്യൂയൻഷാങ്ങിൻെറ വിവരണത്തിലേയ്ക്കു് ഒന്നു കണ്ണോടിക്കുക.

ഹ്യൂയൻഷാങ്ങ് പറയുന്നു: "തലസ്ഥാനത്തിൻെറ (കാശി) വടക്കുകിഴക്ക്, വാരണാനദിയുടെ പടിഞ്ഞാറുഭാഗത്തായി അശോകരാജാവിനാൽ സ്ഥാപിതമായ ഒരു സ്തൂപം കാണാം. അതിന്ന് ഏകദേശം 100അടി ഉയരമുണ്ട്. അതിൻെറ പുരോഭാഗത്തായി ഒരു കൽത്തൂണുമുണ്ട്. അതു കണ്ണാടിപോലെ പളപളായമാനമാണ്. അതിൻെറ ഉപരിതലം മിന്നുന്നതും, ഹിമക്കട്ടപോലെ മിനുത്തതുമാണ്. അതിന്മേൽ ഇടവിടാതെ ബുദ്ധവിഗ്രഹം ഒരു നിഴൽപ്രായമായിക്കാണാം. (കുറച്ചു നടന്നാൽ വാരണാനദിയുടെ വടക്കുകിഴക്ക്, മാങ്കാട്ടിലെ സംഘാരാമത്തിലെത്തുന്നു. ഈ സ്ഥലം എട്ടു ഭാഗമായി വേർതിരിക്കപ്പെട്ട്, ഒരു വലിയ മതിലിനാൽ ചുററപ്പെട്ടതാണ്. മുമ്പോട്ടു തള്ളിനില്ക്കുന്ന താഴ്പുരകളും വ്രാന്തകളും അനവധി നിലകളുമുള്ള ഗോപുരങ്ങളും, വിലയേറിയ കൊത്തുപണികളുമുള്ളവയാണ്. ഈ സന്യാസിമഠത്തിൽ 1500 സന്യാസിമാർ സമ്മതീയരീതിയിൽ അ-

ദ്ധ്യയനം ചെയ്തുവരുന്നു. വലിയ മതില്ക്കെട്ടിനകത്തു 200 അടി ഉയരത്തിലുള്ള ഒരു വിഹാരം നില്ക്കുന്നു. ഇതിന്റെ മോന്തായത്തിൽ മുകളിൽ ഒരു പൊൻമാമ്പഴമുണ്ട്. കെട്ടിടങ്ങൾ കല്ലുകൊണ്ടാണ് പടുത്തിരിക്കുന്നത്; പക്ഷേ ഗോപുരങ്ങളും കോണഗൃഹങ്ങളും ഇഷ്ടികകൊണ്ടാണ്. കോണഗൃഹങ്ങൾ, നാലു വശത്തും തുടരെത്തുടരെ അറുവരികളിലായി നില്ക്കുന്നു. ഓരോന്നിലും ബുദ്ധദേവന്റെ ഓരോ സ്വർണ്ണവിഗ്രഹവുമുണ്ട്. വിഹാരത്തിന്റെ മദ്ധ്യത്തിൽ, നാടൻ ചെമ്പുകൊണ്ടു നിൎമ്മിച്ച ഒരു വലിയ ബുദ്ധവിഗ്രഹം വാഴുന്നു. അതു ശരിക്ക് ഒരു മനുഷ്യന്റെ വലിപ്പത്തിലുള്ളതും, ധൎമ്മചക്രം തിരിക്കുന്നവിധത്തിൽ ചിത്രീകരിച്ചതുമാണ്. ഈ വിഹാരത്തിന്റെ തെക്കുപടിഞ്ഞാറുവശത്തായി അശോകരാജാവിനാൽ നിൎമ്മിതമായ ഒരൊറ്റ ശിലാസ്തംഭമുണ്ട്. ഇതിന്റെ മുക്കാലും ഭാഗം ദ്രവിച്ച സ്ഥിതിയിലാണെങ്കിലും, ഇപ്പോഴും ഭിത്തിയുടെ ഒരു ഭാഗം 100 അടി പൊക്കത്തിൽ ശേഷിച്ചു നില്പുണ്ട്. ഇതിന്റെ മുൻഭാഗത്തു 70 അടി ഉയരത്തിൽ ഒരു കൽത്തൂണുണ്ട്. ഇതിന്റെ കല്ലു വളരെ പ്രകാശമാനമാണ്. അതു തെളുതെളെ തിളങ്ങിക്കൊണ്ടിരിക്കുന്നു. അതിന്മേൽ ആരാധകന്മാരുടെ അനുഗ്രഹത്തിനനുകൂലമോ പ്രതികൂലമോ ആയ ചിഹ്നങ്ങൾ തെളിഞ്ഞുകാണാം. ഇവിടെവെച്ചാണ് തഥാഗതൻ, ജ്ഞാനമുദിച്ചതിനുശേഷം ധൎമ്മചക്രം തിരിക്കുവാൻ ആരംഭിച്ചതു്......"

ബുദ്ധദേവൻ ഇവിടെ തന്റെ ആദ്യത്തെ പ്രസംഗം ചെയ്തതു് ക്രി. മു. 528-ൽ, ഏസാലാമാസത്തിലെ

(ജൂൺ-ജൂലായി) പൌൎണ്ണമിനാളിലെ സൂൎയ്യാസ്തമയസമയത്താണെന്നു പറയപ്പെടുന്നു.

## അവശിഷ്ടങ്ങൾ

അവശിഷ്ടങ്ങൾ കിടക്കുന്ന സ്ഥലത്തേയ്ക്കു കടക്കുമ്പോൾ നാം ആദ്യമായി കാണുന്നതു്, മേജർകിറാവു് കണ്ടെത്തിയ സന്യാസിമഠമാണു്. കുറച്ചുകൂടിച്ചെന്നാൽ 1919-ൽ കണ്ടുകിട്ടിയ പ്രധാനവിഹാരത്തിന്റെ അവശിഷ്ടങ്ങൾ കാണാം. 45 അടി സമചതുരത്തിലുള്ള അതിന്റെ തറയും, കുറേ ഉയരത്തിൽ ഭിത്തികളും, മനോഹരമായ കൊത്തുവേലകളോടുകൂടിയ ശിലാഗോപുരങ്ങളുമാണു് ശേഷിപ്പുള്ളതു്. കല്ലുകൊണ്ടുള്ള വാതില്പലകമേലും കട്ടിലമേലും ചെയ്തുവെച്ചിരിക്കുന്ന കൊത്തുവേലകളെപ്പോലെ അത്ര മനോഹരമായ ഒരു ശില്പവേല ഞാൻ മറ്റൊരിടത്തും കണ്ടിട്ടില്ല. മ്യൂസിയത്തിൽ പ്രദർശനത്തിനു വെച്ചിരിക്കുന്ന അവശിഷ്ടങ്ങളിലും ഇത്തരം കൊത്തുപണികൾ കാണാം. അശോകൻ നിൎമ്മിച്ച ധൎമ്മരാജികസ്തൂപത്തിന്റെ ഒഴിഞ്ഞുകിടക്കുന്ന സ്ഥലം കടന്നാൽ, അശോകന്റെ മറ്റൊരു ശിലാസ്തംഭം കാണാം. ഈ സ്തംഭത്തിന്റെ മുകൾഭാഗം നാലഞ്ചു കഷ്ണമായിപ്പോയിരിക്കുന്നു. അക്കഷ്ണങ്ങളെ താഴെ സൂക്ഷിച്ചുവെച്ചിട്ടുണ്ടു്. ബുദ്ധസംഘം ഛിദ്രിപ്പിക്കുവാൻ പാടില്ലെന്ന ശാസനമാണു് ഇതിന്മേൽ കൊത്തിവെച്ചിരിക്കുന്നതു്. പ്രൊഫസർ രാധാകുമുദമുഖർജി ഇതിനെ ഇങ്ങിനെ പരിഭാഷപ്പെടുത്തിയിരിക്കുന്നു. "പാടലിപുത്രത്തിൽനിന്നു പരിശുദ്ധോതാവും കാരുണികനുമായ മഹാരാജാവു് ഇപ്രകാരം കല്പിക്കുന്നു.

യാതൊരാളും യാതൊരുപ്രകാരത്തിലും സംഘത്തെ ഭിന്നിപ്പിക്കുവാൻ സാധിക്കില്ല. സന്ന്യാസിയോ സന്ന്യാസിനിയോ ആരുതന്നെയാകട്ടെ, സംഘത്തെ വിഭജിക്കുന്നപക്ഷം, അവരെ വെളുത്തവസ്ത്രം ധരിപ്പിച്ച്, സന്ന്യാസിമഠത്തിനു പുറത്തുള്ള ഒരു സ്ഥലത്തു താമസിപ്പിക്കണം. ഈ കല്പന ഭിക്ഷുക്കളെയും ഭിക്ഷുണികളെയും അറിയിക്കേണ്ടതു് ഇപ്രകാരമാണ്: വിഹാരത്തിൽ ഇങ്ങനെയുള്ള ഒരു ശിലാലേഖം സ്ഥാപിക്കുക. ഉപാസകന്മാരുടെ (പുറമെനിന്നു വരുന്ന ആരാധകന്മാരുടെ) അറിവിനായി ഇതേപ്രകാരം മറ്റൊന്നു പുറത്തും സ്ഥാപിക്കണം... ...”

ഈ ശിലാസ്തംഭത്തിന്റെ മുകൾഭാഗത്തെ അലങ്കരിച്ചിരുന്ന 4 സിംഹങ്ങളുടെ രൂപം കൊത്തിയ ഭാഗം മ്യൂസിയത്തിൽ കാണാം. കല്ലിനെ കണ്ണാടിപോലെ മിനുസപ്പെടുത്തിയ അതിലെ കലാരഹസ്യം എന്താണെന്ന് ഇന്നുള്ളവർക്കാർക്കും അറിഞ്ഞുകൂടാ. ഈ സ്തംഭത്തിലെ ചക്രമാണ് ഇന്ത്യൻ ദേശീയപതാകയിലെ ചിഹ്നം.

## ധർമ്മചക്രവിഹാരം

കനൗജിലെ രാജാവായിരുന്ന ഗോവിന്ദചന്ദ്രദേവന്റെ ബുദ്ധമതാവലംബിനിയായ രാജ്ഞി കുമാരദേവിയുടെ ‘ധർമ്മചക്രജിനവിഹാര’ത്തിന്റെ സ്ഥലമാണ് പിന്നെ നാം കാണുന്നതു്. ഇതു് 1126-നും 1154-നും മദ്ധ്യേ പണിയിച്ചതായിരിക്കണം. ഇതിന്റെ അസ്ഥിവാരവും, 52 അടി നീളമുള്ള ഒരു ഭൂഗർഭപാതയും, ഒരു കിണറും മാത്രമേ ഇപ്പോൾ കാണാനുള്ളൂ. രാജ്ഞി ഒരു ഭക്തി

ണാനുകാരിയായിരുന്നു. ഈ വിഹാരവും, ദക്ഷിണേന്ത്യയിലെ ക്ഷേത്രനിർമ്മാണരീതിയിലാണ് പണിതിരുന്നതെന്നു വിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്നു. ഇതിന്റെ നീളം കിഴക്കുപടിഞ്ഞാറ് 760 അടിയും വീതി 290 അടിയുമാണ്. കിററാവ് കണ്ടെത്തിയ മറ്റൊരു സന്ന്യാസിമഠത്തിനു 107 അടി സമചതുരവും, 28 അറകളും, വിശാലമായ അങ്കണവും, ധ്യാനമണ്ഡപവും ഉണ്ടായിരുന്നു. ആകെ 6 സന്ന്യാസിമഠങ്ങളുടെ സ്ഥലങ്ങൾ അവിടവിടെയായി കണ്ടെത്തിയിട്ടുണ്ട്. ചിലവയ്ക്കു നാലു നിലകളിലധികം ഉണ്ടായിരുന്നിരിക്കണമെന്നു വിശ്വസിക്കപ്പെടുന്നു.

## 'ധമേകസ്തൂപം'

ബുദ്ധദേവൻ മൈത്രേയൻ എന്ന ശിഷ്യന്, സാരനാഥത്തിലെ ഭാവിബുദ്ധനായി ജനിച്ചുകൊള്ളുവാനുള്ള അനുവാദം കൊടുത്തതു് ഈ സ്ഥലത്തുവെച്ചാണത്രേ. ഈ സ്തൂപം ഗുപ്ത ചക്രവർത്തിമാരുടെ കാലത്തു പണിതതായിരിക്കണമെന്നാണ് ഗവേഷകന്മാർ പറയുന്നതു്. ഇതും വളരെ ദ്രവിച്ചുപോയിട്ടുണ്ടെങ്കിലും, കൊത്തുപണികളോടുകൂടിയ പുറമതിലുകളിൽ കുറെ ഭാഗം ശേഷിച്ചു കിടപ്പുണ്ട്. അതിന്മേൽ അവിടവിടെയായി ബ്രഹ്മദേശീയരായ ആരാധകന്മാർ സ്വർണ്ണംപൂശിവെച്ചതും കാണാം. സാരനാഥത്തിലെ ഒരു പ്രധാനകാഴ്ച ഈ മഹാസ്തൂപമാണ്. 'ധമേകസ്തൂപം' എന്നതു 'ധർമ്മമുഖസ്തൂപം' എന്നതു ലോപിച്ചതാണ്. ഇതിനു 148 അടി ഉയരവും, ചുവട്ടിൽ 93 അടി ചുററളവുമുണ്ട്. ഈ സ്തൂപ

ത്തിന്റെ അടുത്തു് തെക്കു വശത്തായി 1824-ൽ പണി
ത ഒരു ജൈനക്ഷേത്രവുമുണ്ടു്.

## മൂലഗന്ധകുടീവിഹാരം

ഇതു നവീനരീതിയിൽ പണിചെയ്യപ്പെട്ട ഒരു ബു
ദ്ധമന്ദിരമാണു്. മഹാബോധിമിഷ്യന്റെ സിക്രട്ടറിയാ
യിരുന്ന അനാഗാരികധർമ്മപാലന്റെ പരിശ്രമഫലമാ
യി, 1931-ലാണു് ഇതിന്റെ പണി പൂർത്തിയായതു്.
ഹോണോലൂലുവിലെ ഒരു കോടീശ്വരിയായിരുന്ന മിസ്സി
സ്സ് മേരി ഫോസ്റ്റർ എന്ന യൂറോപ്യൻവനിത ഈ വി
ഹാരനിർമ്മാണത്തിനു് 30,000ക. സംഭാവന ചെയ്തതും
കൂടെ പല മാന്യന്മാരുടേയും ധനസാഹായ്യംകൊ
ണ്ടാണു് ഈ മനോഹരമന്ദിരം ഇന്നത്തെ നിലയിലെത്തി
യതു്. ഇതിന്റെ നിർമ്മാണത്തിനു് ആകെ 80,000-ത്തി
ലധികം ഉറുപ്പിക ചെലവായിട്ടുണ്ടു്. ബുദ്ധദേവന്റെ
അവശിഷ്ടങ്ങൾ, ഗവമ്മെണ്ടു സംഭാവന ചെയ്തതു്, ഈ
വിഹാരത്തിനകത്തു സൂക്ഷിച്ചുവെച്ചിട്ടുണ്ടു്. വിഹാര
ത്തിന്റെ വടക്കെ അററത്തു സ്വൎണ്ണമയമായ ഒരു ബുദ്ധ
വിഗ്രഹം വിലസുന്നു. മറൊരു പ്രധാനകാഴ്ച, ചുമരു
കളിൽ വരച്ചുവെച്ചിരിക്കുന്ന ബുദ്ധജീവിതചിത്രങ്ങളാ
ണു്. ഗൌതമബുദ്ധന്റെ ജീവിതസംഭവങ്ങളെ ശംഗി
യായി പ്രതിപാദിക്കുന്ന ഈ ചിത്രങ്ങൾ, മിസ്റ്റർ കോ
സെട്ടു് സുനോസു എന്ന ജപ്പാനീസ് ബൌദ്ധചിത്രകാ
രൻ, 1932-മുതൽ 36-വരെ 4 കൊല്ലംകൊണ്ടു വരച്ചു
തീർത്തവയാണു്. ഇതിലേയ്ക്കു പ്രധാനമായി ധനസാഹാ
യ്യം ചെയ്തതു ജപ്പാൻ ഗവമ്മെണ്ടാണു്.

1940-നവമ്പർ 15-16-17. എന്നീ തിയ്യതികളിലായി ആഘോഷിക്കപ്പെട്ട മൂലഗന്ധകുടീവിഹാരത്തിൻെറ വാർഷികോത്സവത്തിൽ സംബന്ധിക്കുവാൻ എനിക്കു സന്ദർഭമുണ്ടായി. ഇന്ത്യ സന്ദർശിക്കുവാൻ വന്ന ചൈനാ സൗഹാർദ്ദ സംഘത്തിൻെറ നായകനും ചൈനാ മന്ത്രിസഭയിലെ ഒരംഗവുമായ ബഹുമാനപ്പെട്ട, തായി-ചി-താവുവിൻെറ അദ്ധ്യക്ഷതയിൽ നടന്ന യോഗത്തിലും ഘോഷയാത്രയിലും കാണപ്പെട്ട ഒരു സാർവ്വദേശീയത്വം ഇന്ത്യയിൽ മറെറാരിടത്തും ഒരു സന്ദർഭത്തിലും കാണാൻ കഴിയില്ല. തിബത്തു്, ബർമ്മ, ചൈന, നേപ്പാൾ, ഭൂട്ടാൻ മുതലായ വിദൂരദേശങ്ങളിൽനിന്നു വന്ന അനവധി സ്ത്രീപുരുഷന്മാരായ തീർത്ഥയാത്രക്കാർക്കും ബൌദ്ധഭിക്ഷുക്കൾക്കും പുറമെ, സിലോണിൽനിന്നുമാത്രമായി, നൂററിൽചില്വാനം തീർത്ഥയാത്രക്കാർ ഇവിടെ സമ്മേളിച്ചിരുന്നു. ഇത്രയേറെ സാഹോദര്യവും സൌഹാർദ്ദവും പുലർത്തുവാൻ, ലോകത്തിൽ മറെറാരുമതത്തിനും സാധിച്ചിട്ടില്ല.

ആഘോഷത്തിലെ പ്രധാനമായ ഒരിനം, ബുദ്ധദേവൻെറ ഭൌതികാവശിഷ്ടങ്ങളുടെ പ്രദർശനമായിരുന്നു.

5000ക. വിലവരുന്ന ഒരു വെള്ളിക്കുട്ടിൽ, രണ്ടു സ്വർണ്ണപാത്രങ്ങളിലായി സൂക്ഷിച്ചുവെച്ചിരിക്കുന്ന ഈ ചെറിയ അസ്ഥിഖണ്ഡങ്ങൾ, ഇന്ത്യയിൽ രണ്ടു സ്ഥലങ്ങളിൽനിന്നായി കണ്ടെടുത്തവയാണ്. ഒന്ന്, സർ ജോൺ മാർഷലിന് 1918-നും 1914-നും ഇടയ്ക്കു ത

ക്ഷശിലയിലെ ഒരു ചെറിയ ബുദ്ധസന്യാസിമഠത്തിലെ ധർമ്മരാജികസ്തൂപത്തിൽനിന്നും, മറേറതു് മി. ഏ. എച്ച്. ലോങ്ഹർസ്റ്റു് എന്ന യൂറോപ്യൻ 1929_ൽ ഗുണ്ടൂർ ഡിസ്ട്രിക്ടിലെ പാളനാടുതാലൂക്കിൽ, നാഗാർജ്ജുനിഗുണ്ടാ എന്ന സ്ഥലത്തെ ഒരു വലിയ സ്തൂപത്തിൽനിന്നും (മഹാചേതിയസ്തൂപം) കണ്ടുകിട്ടിയവയാണു്. വില്ലിങ്ഡൺ പ്രഭു വൈസ്രോയിയായിരുന്ന കാലത്തു് അദ്ദേഹമാണു്, ഇവയെ മൂലഗന്ധകുടീവിഹാരത്തിൽ സൂക്ഷിക്കുവാനായി തൽഭാരവാഹികൾക്കു സംഭാവന ചെയ്തതു്. വാർഷികാഘോഷാവസരത്തിൽ രണ്ടു ദിവസം മാത്രമേ ഇവ പ്രദർശിപ്പിക്കാറുള്ളു. തക്ഷശിലയിൽനിന്നു കിട്ടിയ അവശിഷ്ടത്തോടൊന്നിച്ചുതന്നെ, അതു ബുദ്ധദേവന്റെ ഭൌതികാവശിഷ്ടങ്ങളാണെന്നു രേഖപ്പെടുത്തിയതും ക്രി. പി. 79_ൽ എഴുതിയതുമായ ഒരു വെള്ളിത്തകിടുഗ്രന്ഥവും ലഭിക്കുകയുണ്ടായി.

ഇതു കൂടാതെ, ഈ വിഹാരത്തിന്റെ ഒരു ഫർല്ലോങ്ങ് കിഴക്കുഭാഗത്തായി ഒരു പുതിയ ചൈനാ ബുദ്ധക്ഷേത്രവും പണിതുവരുന്നുണ്ടു്. മിസ്റ്റർ ലീമൂൺസെങ്ങ് എന്ന ചൈനക്കാരന്റെ വകയായിട്ടാണു് ഈ ക്ഷേത്രം.

മഹാബോധിമിഷ്യൻ നടത്തിവരുന്ന ഒരു വിദ്യാലയവും ആസ്പത്രിയും ഇവിടെയുണ്ടു്. രാജാബാലദേവബിർല്ലയുടെ വകയായി ആര്യധർമ്മക്കാരുടെ ഉപയോഗത്തിനു വിശാലമായൊരു ധർമ്മശാലയും, വേറെ രണ്ടു ജൈനധർമ്മശാലകളും, ഒരു ബർമ്മീസ് ധർമ്മശാലയും ഇവിടെയുണ്ടു്. മരത്തോപ്പുകളുടെ ഇടയ്ക്കു് അവിടവിടെയായി പുതിയ സന്യാസിമഠങ്ങളുമുണ്ടു്. ബുദ്ധധർമ്മപ്രചര

ണത്തിന്നായി പന്തിരണ്ടോളം ഭിക്ഷുക്കഠ ഇവിടെ പാൎത്തുവരുന്നു.

ബൌദ്ധധൎമ്മപരങ്ങളായ ഗ്രന്ഥങ്ങളടങ്ങിയ ഒരു വലിയ ലൈബ്രറിയും സൌജന്യവായനശാലയും ഇവിടെയുണ്ടു്.

പുരാതനമായ സാരംഗനാഥക്ഷേത്രം ഇവിടെനിന്നു് അരനാഴിക കിഴക്കാണു്. ഇതൊരു മഹാദേവക്ഷേത്രമാണെങ്കിലും, ബുദ്ധന്റെ ചില വിഗ്രഹങ്ങളും, ബുദ്ധജീവിതത്തെ ചിത്രീകരിക്കുന്ന ചില കൊത്തുപണികളും ഇവിടെയും കാണ്മാനുണ്ടു്.

2600 സംവത്സരങ്ങഠക്കു മുമ്പു വെറും കാടായിക്കിടന്നിരുന്ന ഈ പ്രദേശം, ബുദ്ധദേവന്റെ കാലത്തു വിജ്ഞാനാന്വേഷകന്മാരുടെ കേന്ദ്രമായിപ്പരിണമിച്ചു. അശോകചക്രവൎത്തിയുടെ കാലമായപ്പോഴേയ്ക്കും ഇവിടം, വിഹാരങ്ങളും സന്യാസിമഠങ്ങളും സ്തൂപങ്ങളും നിറഞ്ഞ ഒരു വിശ്വവിദ്യാലയമായിത്തീൎന്നു. ക്ഷേത്രധ്വംസനപ്രിയന്മാരായ ആക്രമികളുടെ കയ്യേറ്റം കൂടെക്കൂടെ സഹിച്ചു മനോഹരത്വവും, വീണ്ടും ഉയിൎവെച്ചുണൎന്നും, പിന്നേയും അധഃപതിച്ചും എത്രയോ ശതാബ്ദങ്ങഠ കഴിച്ചു സാരനാഥത്തിന്നു് ഇതാ പിന്നേയും ഒരു പുനൎജ്ജന്മമുണ്ടായിരിക്കുന്നു. ബൌദ്ധകേന്ദ്രത്തിൽ, ഒരു വിശ്വവിദ്യാലയം സ്ഥാപിക്കണമെന്നാണു് ഭാരവാഹികഠ ആഗ്രഹിക്കുന്നതു്. ലോകത്തിലെ ത്രിഭാഗം ജനങ്ങളും ആചരിച്ചുവരുന്ന ബുദ്ധമതത്തിന്റെ ഉത്ഭവസ്ഥാനമായ ഇവിടെ അങ്ങിനെയൊരു വിദ്യാലയം തീൎച്ചയായും ആവശ്യമാണു്.

## ൧൯. ശാന്തിനികേതനം

കൽക്കത്താനഗരത്തിൽനിന്നു 100 നാഴിക അകലെക്കിടക്കുന്ന 'ബോൽപ്പൂർ' റെയിൽവേസ്റ്റേഷനിൽ വണ്ടിയിറങ്ങിയ ഉടനെതന്നെ, ചെറിയൊരഞ്ഞൊടി കഴിയുന്നതോടുകൂടി, പരിഷ്ക്കാരസ്പർശമേല്ക്കാത്ത ഏകാന്തമായ ഒരുൾനാട്ടിന്റെ മടിത്തട്ടിലാണ് നാം എത്തിച്ചേരുക. നഗരത്തിന്റെ നിരന്തരമായ, ഖരഖരാരവത്തിൽനിന്നു നമുക്കു തെല്ലിട നിർവൃതി നൽകുവാൻ പോകുന്ന വിശ്വവിഖ്യാതമായ ആ കുഗ്രാമത്തിന്റെ പ്രശാന്തമൂകമായ കുശലപ്രശ്നം നമ്മുടെ ഉൾത്തടങ്ങളിൽ കോരിത്തരിപ്പിക്കുന്നു.

ശാന്തിനികേതനത്തിലേക്കു പോകുന്ന മൂന്നു മൈൽ നീളത്തിലുള്ള പാത മുന്നിൽ കാണുന്നു. കാളവണ്ടിച്ചക്രങ്ങളുടെ പാടുകൾ പതിഞ്ഞു കുഴിഞ്ഞും ചെടിമണ്ണുകൊണ്ടു പൊതിഞ്ഞും കിടക്കുന്ന ജരാനര ബാധിച്ച ആ പടുകിഴവൻപാത, പാടങ്ങളുടെ നടുവിലൂടെ അങ്ങിനെ വളഞ്ഞുപോകുന്നു. ടാഗോറിന്റെ സുപ്രസിദ്ധങ്ങളായ ചില ഗ്രാമീണചെറുകഥകളിലൂടെ, ഈ നാടൻപാതയുമായി നമുക്കു മുമ്പുതന്നെ പരിചയമുണ്ടോ എന്നു തോന്നും.

ബംഗാളിലെ ഗ്രാമങ്ങളിൽ കേരളത്തിന്റെ പ്രകൃതിഭംഗി പ്രതിഫലിച്ചുകാണുന്നു. കേരളത്തെ കൂടുതൽ കോമളമാക്കിത്തീർക്കുന്ന, ഇടതിങ്ങിയ തെങ്ങിൻതോപ്പുകളുടെ പച്ചവിരിപ്പുകളോ, ചിന്നിക്കിടക്കുന്ന കുന്നിൻനിരകളുടെ നിശ്ചലമായ പശ്ചാത്തലങ്ങളോ ബംഗാളിലെ ഉൾ

നാട്ടുകളെ അനുഗ്രഹിച്ചിട്ടില്ലെങ്കിലും, മററു പ്രകാരത്തിൽ ഇവ കേരളത്തിലെ ഉൾനാട്ടുകളോട് അത്ഭുതകരമായ സാദൃശ്യം വഹിക്കുന്നുണ്ട്. അങ്ങിങ്ങായി തെങ്ങുകളും താലവൃക്ഷങ്ങളും തലയുയർത്തിനില്ക്കുന്ന പറമ്പുകൾ, മുളംകൂട്ടം തെറിച്ചുനില്ക്കുന്ന മതിലുകൾ, വാഴത്തോട്ടങ്ങൾ, പച്ചക്കറിവളപ്പുകൾ, ആൽത്തറകൾ, ആമ്പൽക്കുളങ്ങൾ ഇവയൊക്കെ ഭംഗിയിൽ നിരത്തിവെച്ച ഇവിടത്തെ ചില ഗ്രാമസ്ഥലങ്ങളിൽ വന്നുചേരുമ്പോൾ, നാം മലയാളത്തെ അനുസ്മരിക്കുകയല്ല അനുഭവിക്കുകതന്നെ ചെയ്യുന്നു. പരന്ന നെല്പാടങ്ങളുടെ കരയിൽ കാണുന്ന ആ പുല്ലുമേഞ്ഞ കൊച്ചുകുടിലുകൾ, മലയാളക്കരയിൽനിന്ന് ഇറക്കുമതി ചെയ്തതാണോ എന്നു തോന്നും. ആ മാതൃകയിലുള്ള പുല്ലുമാടങ്ങൾ, മലയാളത്തിലും ബംഗാളിലുമല്ലാതെ ഇന്ത്യയിൽ മറെറാരിടത്തും കാണുകയില്ല.

നമുക്കു ശാന്തിനികേതനത്തിലേക്കു പതുക്കെ യാത്ര തുടരാം. പാതയുടെ ഇരുപാടും കണ്ണെത്താത്ത ദൂരത്തോളം വ്യാപിച്ചുകിടക്കുന്ന നെല്പാടങ്ങളിൽ കറുത്ത പുള്ളികൾപോലെ തോന്നുന്ന പുല്ലുമാടങ്ങളിൽനിന്ന്, അത്താഴമൊരുക്കുന്നതിന്റെ പുക, നേരിയ ചുരുളുകളായി, മേഘബാധയില്ലാത്ത മാനത്തിലേക്കുയർന്നുകൊണ്ടിരിക്കുന്നു. മുക്കാലും വററി ചളികെട്ടിയ ഒരു കണ്ടുകുളത്തിൽനിന്ന്, ഒററൽകൊണ്ടു നമ്മുടെ ചാത്തൻ പുലയന്റെ ഒരു സഹോദരൻ മീൻ പിടിക്കുന്നു. ബംഗാളിൽ മീനില്ലാതെ ഊണില്ല. ബ്രാഹ്മണർക്കുകൂടി

മത്സ്യം ഉഴിക്കുന്നവരാണ്. നെൽക്കററകൾ കയററിയ ഒരു കാളവണ്ടി ആ പാടത്തിന്റെ നടുവിലൂടെ ഒരു കള്ളുകുടിയനെപ്പോലെ ആടിക്കൊണ്ടു പോകുന്നു. തെല്ലദ്ദൂരെ കന്നും കരിയും ഇട്ടേച്ച്, വയൽവരമ്പത്തിരുന്നുകൊണ്ട് ഒരു കൃഷീവലൻ തന്റെ കരമുഷ്ടിയിലെ മൺഗുഡുകയിൽനിന്നു പുകലപ്പുക വലിച്ചുകുടിച്ച് അർദ്ധനിമീലിതാക്ഷനായി നിർവ്വാണസുഖം അനുഭവിക്കുകയാണ്.

ഇങ്ങിനെ പല ഗ്രാമീണകാഴ്ചകളും കണ്ടുകൊണ്ടു തെല്ലുദൂരം നടന്നാൽ നാം കുറെ ചെറിയ വീടുകൾ ചിതറിക്കിടക്കുന്ന ഒരു പ്രദേശത്തു ചെന്നെത്തും. അവിടുന്നങ്ങോട്ടു വഴി കാണുന്നില്ല. നാം സംശയിക്കുന്നു: വിശ്വവിഖ്യാതമായ ആ സർവ്വകലാശാല എവിടെ?

ഞാൻ അവിടെക്കണ്ട ഒരു ബംഗാളിയോടു ചോദിക്കുകതന്നെ ചെയ്തു: "ശാന്തിനികേതനത്തിലേയ്ക്കുള്ള വഴിയേതാണ്?" അയാൾ ആദ്യം സംശയാത്മകമായി എന്നെ ഒന്നു വീക്ഷിച്ചു. പിന്നെ എന്റെ അജ്ഞതയ്ക്ക് ഒരു പുഞ്ചിരി സമ്മാനിച്ചുകൊണ്ട്, നാലുപാടും ചൂണ്ടിക്കാണിച്ചു പറഞ്ഞുതന്നു: "ഇതെല്ലാംതന്നെ ശാന്തിനികേതനം."

നമുക്കു വിശ്വസിക്കേണ്ടിവരുന്നു. നാം കുറഞ്ഞൊന്നു ലജ്ജിക്കുന്നു. നമ്മുടെ ഭാവനയിൽ വർത്തിച്ചിരുന്ന വിശ്വവിദ്യാലയം മാഞ്ഞുപോകുന്നു. പകരം ഒരു പുണ്യാശ്രമം മുമ്പിൽ തെളിഞ്ഞുകാണുന്നു.

അതെ, ഇന്ത്യയിലെ മറെറാരു വിശ്വവിഖ്യാതകലാകേന്ദ്രമായ 'ബനാറസ് ഹിന്ദു യൂണിവേർസിററി'

യിലെപ്പോലെ കണ്ണഞ്ചിക്കുന്ന റോസ് വർണ്ണത്തിലുള്ള കെട്ടിടങ്ങളുടെ ഘണ്ടാകൃതിയിലുള്ള ശൃംഗങ്ങളോ, സർവ്വകലാശാലയുടെ നാമധേയം സ്വർണ്ണലിപികളിൽ എഴുതിവെച്ച ഗംഭീരഗോപുരദ്വാരമോ, ഇവിടെ നമ്മുടെ നയനങ്ങളെ എതിരേല്ക്കുവാനില്ല. ശാന്തിനികേതനത്തിന് അതിർത്തിനിർണ്ണയം ചെയ്യുന്ന ഭിത്തികൾപോലുമില്ല. വായുവിൽ സംഗീതവീചികൾപോലെ, പരിസരത്തിലെ വിശാലതയിൽ കുറെ കുടിലുകൾ ഉൾച്ചേർന്നുകിടക്കുന്നു. പുല്ലുമേഞ്ഞ കുറെ കുടിലുകളുടേയും മാന്തോപ്പുകളുടേയും പുൽത്തകിടികളുടേയും മദ്ധ്യേ ഒരു വിശ്വവിദ്യാലയം സ്ഥിതിചെയ്യുന്നുണ്ടെന്നു നമുക്കാദ്യം വിശ്വസിക്കുവാൻ കഴികയില്ലെങ്കിലും ക്രമേണ അവിടത്തെ പരിസരങ്ങളുമായി നാം പരിചയപ്പെടുമ്പോൾ നമുക്കു തോന്നിത്തുടങ്ങും, ഹാ! കൂറ്റൻകെട്ടിടങ്ങൾ ഈ പ്രദേശത്തെ അലങ്കോലപ്പെടുത്താത്തതു് എത്ര നന്നായി എന്ന്.

കടന്നു ചെല്ലുമ്പോൾ ആദ്യമായി നാം കാണുന്നതു 'ശിക്ഷാഭവന'(കോളേജ്)ത്തിലെ വിദ്യാർത്ഥികൾ താമസിക്കുന്ന ഹോസ്റ്റലാണ്. കല്ലുകൊണ്ടു നിർമ്മിച്ച രണ്ടൊറ്റ വീടുകൾ; ഇവയുടെ അടുത്തായി പുല്ലുമേഞ്ഞതും സാമാന്യം വലിയതുമായ ഒരു പഴയ മാളികപ്പുര കാണാം. പണ്ട് ഈ കെട്ടിടത്തിന്റെ താഴെനിലയിലായിരുന്നു കലാഭവനം സ്ഥിതിചെയ്തിരുന്നതു്. മുകളിൽ സംഗീതഭവനവും മഹാകവിയുടെ ആഫീസും ഉണ്ടായിരുന്നു. ഈ കെട്ടിടത്തിൽവെച്ചാണത്രെ മഹാകവി തന്റെ ലോകപ്രസിദ്ധമായ 'ഗീതാഞ്ജലി' എഴു

തിയതു്. ഇപ്പോഠം ഇതു കോളേജ്ഹോസ്റ്റൽ വിദ്യാൎത്ഥികഠം ഏകാന്തപഠനത്തിനുള്ള ഒരു സ്ഥലമായി ഉപയോഗിച്ചുവരുന്നു. കരിച്ചുകല്ലെയായി മറെറാരു പഴയ മാളിക കാണാം; അതിഥിമന്ദിരം. പണ്ടു് ഇതായിരുന്നു ശാന്തിനികേതനത്തിലെ പഠനഭവനം (സ്കൂഠം). 1901-ൽ ആദ്യമായി ഇവിടെ വിദ്യാഭ്യാസം ഏൎപ്പെടുത്തിയപ്പോഠം ടാഗോർ ഈ കെട്ടിടത്തിൽവെച്ചാണു് കൊച്ചുകുട്ടികളെ പഠിപ്പിച്ചിരുന്നതു്. ഇപ്പോഠം ഇതു നിത്യമെന്നോണം ലോകത്തിന്റെ നാനാഭാഗത്തുനിന്നും ശാന്തിനികേതനം സന്ദൎശിക്കുവാൻ വരുന്ന അതിഥികഠക്കു താമസിക്കുവാൻ ഒഴിച്ചിട്ടിരിക്കയാണു്.

ഗ്രന്ഥശാല, താരതമ്യേന വലിയൊരു കെട്ടിടമാണെന്നു പറയാം. പാശ്ചാത്യവും പൌരസ്ത്യവുമായ ഗ്രന്ഥങ്ങളുടെ ഒരു വലിയ സമാഹാരം ഇവിടെ കാണാം. അമൂല്യങ്ങളായ അനവധി പഴയ താളിയോലഗ്രന്ഥങ്ങളും ഇവയിലുഠപ്പെടും. ഇതിനോടനുബന്ധിച്ചുള്ള വായനാശാലയിൽ പല ഭാഷകളിലുള്ള മാസികകളും പത്രഗ്രന്ഥങ്ങളും വരുന്നുണ്ടു്. 'വിശ്വഭാരതി' എന്നൊരു ത്രൈമാസികവും കലാശാല വകയായി പ്രസിദ്ധപ്പെടുത്തിവരുന്നുണ്ടു്.

'ശ്രീഭവൻ' ശാന്തിനികേതനത്തിലെ എല്ലാം വിദ്യാൎത്ഥിനികഠക്കും പൊതുവേയുള്ള ഹോസ്റ്റലാണു്. അതിന്റെ അടുത്തായി വിശാലമായൊരെടുപ്പു കാണാം. അതാണു് 'പൊതു അടുക്കള'. എല്ലാ വിദ്യാൎത്ഥികളും ഇവിടെവെച്ചാണു് ഭക്ഷണം കഴിക്കുന്നതു്. കറുത്തു പരു

ത്ത മൺചുമരുകളും, പുല്ലുമേഞ്ഞ മേൽപ്പുരയുമുള്ള ഒരെളിയ പർണ്ണശാലയാണ് വിശ്രുതമായ 'കലാഭവനം'. വിശ്വഭാരതി സർവ്വകലാശാലയിലെ ഒരു പ്രത്യേകവിഭാഗമാണിതു്. വിദഗ്ദ്ധനായ ഒരു കലാകാരന്റെ കൈപ്പാടുകൾ ഈ ഭവനത്തിന്റെ ചുമരുകളിൽ പതിഞ്ഞു കാണുന്നുണ്ടു്. 1922-ലാണ് ഇതു തുടങ്ങിയതു്. ഇതിനകത്തു ചിത്രകലയിൽ പരിശീലനം നേടുന്ന വിദ്യാൎത്ഥികൾക്കു വേണ്ടുന്ന സാമഗ്രികൾ വൃത്തിയായി സജ്ജമാക്കിവെച്ച പ്രത്യേകം ഇരിപ്പിടങ്ങളുണ്ടു്. പ്രാചീനവും അർവ്വാചീനവുമായ ഭാരതീയചിത്രകലകളുടെ മാതൃകകൾ കാണിക്കുവാൻ, വിശ്രുതചിത്രകാരന്മാരുടെ പ്രധാനചിത്രങ്ങൾ ചുമരുകളിൽ തൂക്കിയിട്ടിരിക്കുന്നതിനു പുറമേ ഒരു പ്രത്യേക ചിത്രകലാപ്രദർശനമുറിയും ഉണ്ടു്. ഇവയിൽ ടാഗോർ വരച്ച ചില ആദ്യചിത്രങ്ങളും അദ്ദേഹം സ്വന്തം കയ്യക്ഷരത്തിൽ എഴുതിയ ചില ഇംഗ്ലീഷ് കവിതകളും നന്ദലാൽബോസ്സിന്റെ ചില ചിത്രങ്ങളും അദ്ദേഹം ഭംഗിയായി ഇംഗ്ലീഷിൽ പകൎത്തിയ "Where the mind is without fear………" എന്നു തുടങ്ങുന്ന ഗീതാഞ്ജലിയിലെ സുപ്രസിദ്ധവരികളും നമ്മെ പ്രത്യേകം ആകർഷിക്കുന്നു. കലാഭവനവിദ്യാൎത്ഥികളുടെ പ്രത്യേകോപയോഗത്തിന്നായി കലാപരമായ ഗ്രന്ഥങ്ങൾമാത്രം അടങ്ങിയ ഒരൊന്നാംതരം ഗ്രന്ഥശാലയും ഇതിലുണ്ടു്. സുപ്രസിദ്ധ കലാകാരനായ നന്ദലാൽബോസ്സിന്റെ കീഴിലാണ് കലാഭവനം. ഇതിന്നകത്തെ ചിട്ടയും ഒരു ലാളിത്യവും സ്വച്ഛതയും ശാന്തിയും തമ്മിൽ

പുണർന്നുകിടക്കുന്നു. ഒരു ചിത്രകാരന്റെ ഭാവനയെ വികസിപ്പിക്കുവാൻ പര്യാപ്തമായ ഒരു പ്രത്യേകാന്തരീക്ഷവും കൃത്രിമമെന്നു തോന്നാത്ത ഒരെളിയ പശ്ചാത്തലവും കലാദേവിയുടെ ഈ കേളീഗൃഹത്തിനു മാററുകൂട്ടുന്നു.

### സംഗീതഭവനം

കലാഭവനത്തിന്റെ പടിഞ്ഞാറുവശത്തായി സംഗീതഭവനം സ്ഥിതിചെയ്യുന്നു. സംഗീതത്തിലും നൃത്തനൃത്യങ്ങളിലും അഭ്യസനം നല്കിവരുന്ന ഈ കെട്ടിടത്തിലേയ്ക്കു സാധാരണമായി സന്ദർശകന്മാർക്കു പ്രവേശനം അനുവദിക്കുന്നതല്ല. ഇവിടെ കഥകളിനൃത്തം പഠിപ്പിക്കുവാനുള്ള പ്രൊഫസർ, കേരളകലാമണ്ഡലത്തിൽനിന്നയയ്ക്കപ്പെട്ട ശ്രീമാൻ കേളുനായരാണ്. ഇദ്ദേഹത്തിന്റെ കീഴിൽ അമ്പതോളം വിദ്യാർത്ഥികൾ കേരളത്തിലെ ആ പ്രത്യേകകലയിൽ പരിശീലനം നേടിവരുന്നുണ്ട്. അപ്പപ്പോഴായി ശാന്തിനികേതനത്തിൽവെച്ചും, ഒരു പ്രത്യേകസംഘമായി മററു പ്രദേശങ്ങളിൽ പ്രദർശനത്തിന്നായി സഞ്ചരിക്കുമ്പോഴും വിശ്വഭാരതിയിലെ അന്തേവാസികൾ അഭിനയിക്കാറുള്ള ടാഗോർനാടകങ്ങളിലെ നൃത്തനൃത്യങ്ങൾ മിക്കവാറും കഥകളിരീതിയിലുള്ളവയത്രേ.

സംഗീതഭവനത്തിന്റെ പരിസരങ്ങളിൽ അവിടവിടെയായിക്കാണുന്ന പുല്ലുമാടങ്ങളിൽ, കലാഭവനത്തിലേയും സംഗീതഭവനത്തിലേയും വിദ്യാർത്ഥികൾ താമസിച്ചുവരുന്നു.

## ചീനഭവനം

ചീനഭവനം, നവീനമാതൃകയിൽ പണിചെയ്ത ഒരു വലിയ കെട്ടിടമാണു്. ചീനഭാഷയിലുള്ള അമ്പതിനായിരത്തിലധികം ഗ്രന്ഥങ്ങൾ ഇവിടെ ശേഖരിച്ചുവെച്ചിട്ടുണ്ടു്. കൂടാതെ തിബത്തിയൻഭാഷയിലുള്ള അനവധി പഴയ ഗ്രന്ഥങ്ങളും, പാലിഭാഷയിലുള്ള കുറെ ബൌദ്ധ ഗ്രന്ഥങ്ങളും ഇവിടെ കാണാം. ഒരു ചൈനീസ്പ്രൊഫസറും, ഒരു തിബത്തിയൻപ്രൊഫസറും, പത്തോളം ചൈനീസ്വിദ്യാർത്ഥികളും ഇവിടെ താമസിക്കുന്നുണ്ടു്.

അടുത്തുതന്നെയുള്ള കോ-ഓപ്പറേറ്റീവ്സ്റ്റോർകെട്ടിടം ഒഴിച്ചാൽ, ശേഷമുള്ളവയെല്ലാം പ്രൊഫസർമാരുടെ പർണ്ണശാലകളാണു്. മുമ്പിൽ മനോഹരങ്ങളായ പൂന്തോപ്പുകളോടുകൂടി മാമരത്തണലിൽ വിശ്രമിക്കുന്ന നിർമ്മലങ്ങളായ കുളങ്കുടിലുകൾ, വിശ്വഭാരതിയെന്ന കവിതയെക്കുറിക്കുന്ന കറുത്ത അക്ഷരങ്ങൾപോലെ പരിലസിക്കുന്നു.

ക്ലാസ്സുകൾ നടത്തുന്നതു മാഞ്ചുവട്ടിലെ തുറന്ന സ്ഥലത്തുവെച്ചാണു്. ചില മാവുകളുടെ ചുവട്ടിൽ ഇരിപ്പാവശ്യത്തിന്നായി, വട്ടത്തിൽ കെട്ടിയുണ്ടാക്കിയ ഇരിപ്പിടങ്ങൾ കാണാം. പക്ഷേ, സാധാരണമായി അദ്ധ്യേതാക്കൾ, വെറും നിലത്തു പച്ചപ്പുല്ലിലോ പുല്പ്പായിലോ ഇരുന്നുകൊണ്ടാണു് പ്രസംഗം ഗ്രഹിക്കുന്നതു്. ഗുരുനാഥനും കുട്ടികൾക്കും തോന്നുന്ന സ്ഥലത്തു ചെന്നിരുന്നു ക്ലാസ്സു് ആരംഭിക്കുകയല്ലാതെ, അതിന്നു പ്രത്യേക സ്ഥലങ്ങൾ സാധാരണയായി നിർദ്ദേശിച്ചു കാണാറില്ല.

വിശ്വഭാരതിയിലെ വിദ്യാർത്ഥികൾ അതികാലത്തു നാലരമണിക്കുണരുന്നു. പിന്നീടു കാൽമണിക്കൂറുനേരം, മുറി വൃത്തിയാക്കുവാൻ ചെലവഴിക്കുന്നു. അഞ്ചേകാൽമണിക്കു വ്യായാമം തുടങ്ങുന്നു. അഞ്ചരമണിക്കു ദേഹശുദ്ധിവരുത്തി ആറുമണിയോടുകൂടി രാവിലത്തെ ലഘുഭക്ഷണം കഴിച്ച് ആറേകാൽമണിക്ക് വൈതാളികത്തിനും ഉപാസനയ്ക്കുംവേണ്ടി ഗ്രന്ഥാലയത്തിന്റെ മുററത്ത് ഒത്തുചേരുന്നു. പ്രഭാതപ്രാർത്ഥന കഴിഞ്ഞു പത്തരമണിവരെ തുറന്ന സ്ഥലത്തുവെച്ചു നടത്തുന്ന ക്ലാസ്സിൽപോയി പഠിക്കുന്നു. പത്തരമണിക്കു കുളിയും 10-50ന് ഉച്ചഭക്ഷണവും കഴിച്ചു പന്ത്രണ്ടരമണിവരെ വിശ്രമിക്കുന്നു. പന്ത്രണ്ടരെ തുടങ്ങി 2മണിവരെ സ്വകാര്യപഠനത്തിനു വിനിയോഗിക്കുന്നു. വീണ്ടും രണ്ടുമണി മുതൽ നാലുമണിവരെ തുറന്ന സ്ഥലത്തു ക്ലാസ്സുകൾ നടക്കുന്നു. അഞ്ചുമണി മുതൽ ആറുവരെ വിനോദങ്ങൾ. ആറുമണിക്കു സ്നാനവും, 6-20ന് പ്രാർത്ഥനയും, 6-30 മുതൽ 7-30വരെ പ്രസംഗവും കഴിഞ്ഞു 7-45ന് എല്ലാവരും അത്താഴത്തിനിരിക്കുന്നു. അത്താഴം കഴിഞ്ഞു 9മണിവരെ വല്ലതും വായിച്ചു 9മണിക്ക് എല്ലാവരും ഉറങ്ങുന്നു. ഇങ്ങിനെയാണ് വിശ്വഭാരതിയിലെ അന്തേവാസികളുടെ ദിനചര്യ.

പല വകുപ്പുകളിലായി 400ലധികം വിദ്യാർത്ഥികൾ ഇപ്പോൾ ഇവിടെ താമസിച്ചു പഠിച്ചുവരുന്നുണ്ട്. ചീന, ബർമ്മ, സിലോൺ മുതലായ വിദൂരദേശങ്ങളിൽനിന്നു വന്ന വിദ്യാർത്ഥികൾക്കു പുറമെ, ഇന്ത്യയിലെ എല്ലാ പ്രാ

ന്തങ്ങൾക്കും പ്രതിനിധികളെന്നപോലെ ബംഗാൾ, പഞ്ചാബ്, ഗുജറാത്ത്, തമിഴ്നാട്, കർണ്ണാടകം, ആന്ധ്ര, അതിർത്തിസംസ്ഥാനം മുതലായ സ്ഥലങ്ങളിൽനിന്നു വിദ്യാർത്ഥികൾ ഇവിടെ വന്നു ചേർന്നിട്ടുണ്ട്.

എല്ലാ വിദ്യാർത്ഥികളിൽനിന്നും പൊതുവെ ഒരേ സംഖ്യയാണ് ഫീസ്സ് പിരിച്ചെടുക്കുന്നത്. ഭക്ഷണച്ചെലവും, മുറിവാടകയും, സ്കൂൾഫീസ്സും, അലക്കുകൂലിയും എല്ലാംകൂടെക്കൂടി മാസത്തിൽ 27 ക.യാണ് കൊടുക്കേണ്ടത്. കലാഭവനത്തിലേയും സംഗീതഭവനത്തിലേയും ശിക്ഷാകാലം 5 വർഷമാണ്. കോളേജ് പഠിപ്പിന്നു 2 കൊല്ലം മതി.

ഇവിടത്തെ ഗുണകരമായ മറെറാരേർപ്പാട്, കോളേജിലോ കലാഭവനത്തിലോ, സംഗീതഭവനത്തിലോ പഠിക്കുന്ന വിദ്യാർത്ഥികൾക്കു പ്രത്യേകഫീസ്സൊന്നുംകൂടാതെ തങ്ങളുടെ വാസനയ്ക്കനുസരിച്ചു മററു വിഭാഗങ്ങളിലെ ക്ലാസ്സുകളിലും ചെന്നിരുന്നു പരിശീലനം നേടാം എന്നുള്ളതാണ്. ഇപ്രകാരം, ഒരു കോളേജ്‌വിദ്യാർത്ഥിക്കു തന്റെ പഠിപ്പു പൂർത്തിയാകുന്നതോടൊപ്പം സംഗീതത്തിലോ നൃത്തത്തിലോ ചിത്രകലയിലോകൂടി തെല്ലൊരു പരിചയം നേടുവാൻ സാധിക്കുന്നു.

അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും തമ്മിലുള്ള അധികമായ അടുപ്പവും കൂടുതൽ സ്വാതന്ത്ര്യവും സൌഹാർദ്ദപരവുമായ പെരുമാററവും, ആശയവിനിമയങ്ങളും, അഭിപ്രായപ്രകടനങ്ങളും, ഇവിടത്തെ വിദ്യാഭ്യാസത്തിന് അസാധാരണമായ ഒരുജ്ജ്വലത നല്കുന്നു. ഇടയ്ക്കിടെ അദ്ധ്യാപകന്മാരോടൊന്നിച്ചു വിദ്യാർത്ഥികൾ, വിജ്ഞാനാ

ദ്ശനവിന്നുതകുന്ന വിനോദയാത്രകൾക്കായി ഉൾനാടുകളിലേയ്ക്കു പോകുന്നു. വിഖ്യാതരായ ആളുകൾ ഇവിടെ സന്ദർശനത്തിന്നുവരുമ്പോൾ അവരുടെ പ്രസംഗം കേൾക്കുവാനും കുട്ടികളുടെ സന്ദർഭം ലഭിക്കുന്നു. കൂടാതെ മഹാകവിയുടെ പ്രതിഭാവിലാസം പകർന്ന പ്രസാദാത്മകമായ പ്രസംഗങ്ങളും, ഇവിടത്തെ അന്തേവാസികൾക്കു് ഉന്മേഷകരമായ ഉത്തേജനം നൽകുന്നു. അനവധി അംശങ്ങളുള്ള ഒരു വലിയ പഴയ മലയാളിത്തറവാടുപോലെയാണു്, ശാന്തിനികേതനത്തെ നാം കാണേണ്ടതു്.

സായാഹ്നത്തിൽ, ശാന്തിനികേതനത്തിലെ പറമ്പുകളിലൂടെ വിഹരിക്കുന്ന ഒരു സന്ദർശകന്നു് ഒരിക്കലും വിസ്മരിക്കാൻ കഴിയാത്ത ചില ചിത്രങ്ങൾ ദർശിക്കുവാൻ കഴിയും.

പടിഞ്ഞാറു്, നെൽവയലുകളുടെ വിശാലതയ്ക്കപ്പുറം, മുളങ്കൂട്ടങ്ങളുടേയും മാന്തോപ്പുകളുടേയും മുകളിൽ, അസ്തമയാദിത്യൻ പ്രകൃതീദേവിയുടെ ചെഞ്ചായമെഴുപ്പുപോലെയും, ശബളാഭമായ പശ്ചിമാംബരം പല തരത്തിലുള്ള ചായപ്പണികൾ കഴിച്ചു പ്രകൃതീദേവി കൈകളുടയ്ക്കുവാനുപയോഗിച്ച പട്ടുറുമാൽപോലെയും പരിലസിച്ചുകൊണ്ടിരിക്കെ, ഒരു യുവചിത്രകാരൻ ആ മാഞ്ചോട്ടിലിരുന്നു് ആ പ്രകൃതിഭംഗിയെ പകർത്തുവാൻ ശ്രമിക്കുന്ന കഥയെപ്പററി സ്വാതന്ത്ര്യമായി വാഗ്വാദംചെയ്തുകൊണ്ടു് ഒരു വിദ്യാർത്ഥിയും വിദ്യാർത്ഥിനിയും ഒറ്റടിപ്പാതയിൽ ചുററി നടക്കുന്നു. അടുത്തൊരു മൈതാനത്തിൽ, വിദ്യാർത്ഥികളും വിദ്യാർത്ഥിനികളും ഇടകലർന്നു വോളിബോൾ

കളിക്കുന്നു. അതിമധുരമായൊരു സംഗീതം മൂളിക്കൊണ്ട്, സീമന്തരേഖയിൽ കുങ്കുമം ചാർത്തിയ ഒരു ബംഗാളി വനിത, തന്റെ കൊച്ചുപൂങ്കാവനത്തിലെ കൽത്തറയിൽ ഇരിക്കുന്നു. കുറച്ചു ദൂരെയുള്ള ചെറിയ കളിസ്ഥലത്തിൽനിന്നു കുട്ടികൾ ഉൗഞ്ഞാലാടുന്നു. ഒരു പുൽത്തകിടിയിൽ ഒരു പ്രൊഫസറും മൂന്നും നാലും വിദ്യാർത്ഥികളും ഇരുന്ന് ഏതോ വിഷയത്തെപ്പററി തീവ്രമായി തർക്കിക്കുകയാണ്. ചെറുപക്ഷികൾ മരക്കൊമ്പിൽ കൂടണയുന്നു. മുളങ്കൂട്ടത്തിൽനിന്നു മൈനകൾ മംഗളങ്ങൾ പാടുന്നു. മറെറാരു ദിക്കിൽനിന്നു പെൺകുട്ടികളുടെ കൂട്ടത്തോടെയുള്ള പൊട്ടിച്ചിരി ചടന്നു കേൾക്കുന്നു. വഴിമദ്ധ്യേ തവിട്ടുനിറത്തിലുള്ള ഒരു ഷാൾ പുതച്ചു കഷണ്ടിത്തലയനായ ഒരു കുണ്ണൂടക്കാരൻ ബംഗാളി പ്രൊഫസർ, ഹ്രസ്വകായനായ ഒരു ചൈനീസ് വിദ്യാർത്ഥിയുടെ ചുമലിൽ കൈവെച്ചുകൊണ്ട് എന്തോ രസം പറയുന്നു. എവിടേയും ആഹ്ലാദം അലതല്ലുന്നു. സജീവമായ സ്വാതന്ത്ര്യം സർവ്വത്ര വിളയാടുന്നു. സ്വന്തം ഗൃഹത്തിലാണെന്ന തോന്നലിന്ന് ഒരിക്കലും മങ്ങലുണ്ടാവാനിടവരാത്തവിധം അത്രകണ്ടു സൌകര്യവും സ്വാതന്ത്ര്യവും സമ്മേളിച്ച സ്നേഹമയമായ ഒരു പരിതഃസ്ഥിതിയിലാണ് ഇവിടത്തെ അന്തേവാസികൾ വളരുന്നത്. ആൺകുട്ടികളും പെൺകുട്ടികളും തമ്മിലുള്ള സ്വതന്ത്രമായ പെരുമാററം ഇതേവരെ യാതൊരനാശാസ്യസംഭവത്തിന്നും ഇടവരുത്തിട്ടില്ലെന്നതും അഭിമാനജനകമാണ്.

ശാന്തിനികേതനത്തിന്റെ ഒരു ഭാഗത്ത്, വൃക്ഷനിബിഡമായ ഒരു പറമ്പിൽ, മഹാകവിയുടെ ഭവനം

സ്ഥിതിചെയ്യുന്നു. ആത്മീയപര്യവേക്ഷണങ്ങൾക്ക് അപരിഹാര്യമായ പ്രശാന്തതയും, വിചാരങ്ങളുടെ തളച്ചു തീക്ഷ്ണതകന്ന പ്രകൃതിസൌന്ദര്യവും ഇവിടെ ധാരാളം വിളങ്ങിക്കിടക്കുന്നുണ്ട്.

വിശ്വഭാരതിയുടെ ജീവനും വെളിച്ചവുമാണ് മഹാകവി ടാഗോർ. ഭാരതത്തിലെ പുരാതനമായ ഗുരുകുലവിദ്യാഭ്യാസത്തിന്റെ രീതിയിൽ, സാർവ്വദേശീയത്വത്തെ മുൻനിർത്തി പ്രകൃതിയിൽനിന്നു വ്യതിരിക്തമാകാതെ, ആത്മീയോന്നതിസ്പഷ്ടതകുന്ന വിധത്തിലുള്ള ഒരു വിദ്യാഭ്യാസസമ്പ്രദായത്തെപ്പറ്റി താൻ ദീർഘകാലം കണ്ടതായ ഒരു സ്വപ്നം മൂർത്തീകരിച്ചതത്രെ വിശ്വഭാരതി. തന്റെ സ്വകാര്യസ്വത്തുക്കളിൽനിന്നും പുസ്തകങ്ങളിൽനിന്നും മറ്റുമുള്ള സകല വരായ്കകളും ഗുരുദേവർ ഈ സ്ഥാപനത്തിന്റെ നടത്തിപ്പിന്നായി നീക്കിവെച്ചിരിക്കയാണ്. ഇവിടെ 75 പേരോളം പ്രൊഫസർമാരായി ജോലിയെടുക്കുന്നുണ്ട്. ഇവരിൽ മിക്കവരും, ഒരു ത്യാഗമനോഭാവത്തോടെ തുച്ഛമായ പ്രതിഫലം വാങ്ങി പണിയെടുക്കുന്നവരാണ്.

ശാന്തിനികേതനത്തിനു സ്വന്തമായൊരു തപ്പാലാപ്പീസും ആസ്പത്രിയും വിദ്യുച്ഛക്തി നിർമ്മാണയന്ത്രവും ഉണ്ട്. മഹാകവിയുടെ ഗൃഹത്തിനടുത്തായി ഒരു മനോഹരമന്ദിരം കാണാം. എല്ലാ ബുധനാഴ്ചയും (അന്നാണ് ശാന്തിനികേതനത്തിലെ ഒഴിവുദിനം) ഗുരുദേവനും, വിദ്യാർത്ഥികളും ഇവിടെ സമ്മേളിച്ചു പ്രാർത്ഥന നടത്തുന്നു.

ഇതു സാർവ്വദേശീയത്വത്തെ മുൻനിർത്തിക്കൊണ്ടുള്ള

ഒരു സ്ഥാപനമാണെന്നിരിക്കിലും, സൂക്ഷ്മമായി പരിശോധിച്ചാൽ, ഒരു ബംഗാളിത്തവും വൈഷ്ണവാന്തരീക്ഷവും ഇവിടെ കാണപ്പെടുന്നുണ്ടു്.

ഒരു പക്ഷേ ഇതൊഴിച്ചുകൂടാത്തതായിരിക്കാം.

## ശ്രീനികേതനം

ഒഴിഞ്ഞ പാടങ്ങളിലൂടെ ഇഴഞ്ഞുപോകുന്ന ഒരു ചെറിയ നിരത്തു നമ്മെ രണ്ടു നാഴിക പടിഞ്ഞാറുള്ള ശ്രീനികേതനത്തിലേയ്ക്കു നയിക്കുന്നു.

വിശ്വഭാരതിയുടെ ഒരു വിഭാഗമായ, ഗ്രാമീണപുനരുദ്ധാരണത്തിന്റെ കേന്ദ്രമാണ്, ശ്രീനികേതനം. ശാന്തിനികേതനത്തെക്കാൾ വിശാലമായ ഒരു സ്ഥലമാണതു്. 'തങ്ങളുടെ സ്വന്തം സൃഷ്ടിപരവും പ്രായോഗികവുമായ കർമ്മപദ്ധതികളെക്കൊണ്ടു്, ഉണർപ്പോടുകൂടി ഉൽകൃഷ്ടമായ ഒരടിത്തറമേൽ ദേശീയാദർശങ്ങൾ പണിയുവാൻ തന്റെ നാട്ടുകാരായ സഹോദരരെ സഹായിക്കുക' എന്നുള്ളതാണ് ഇതിന്റെ ഉദ്ദേശ്യം. ശാന്തിനികേതനത്തിലെ സംസ്കാരകേന്ദ്രത്തെ പുഷ്ടിപ്പെടുത്തുന്നതോടൊപ്പം, ഗ്രാമങ്ങളിൽ പാർത്തു്, ദാരിദ്ര്യത്തോടെതിർത്തു്, കാർഷികവൃത്തികൊണ്ടുമാത്രം ഉപജീവനം കഴിച്ചുവരുന്ന തന്റെ ഭൂരിപക്ഷം നാട്ടുകാരുടേയും, സാമ്പത്തികസ്ഥിതിയെ കൂലങ്കഷമായി പഠിച്ചു്, അവരുടെ ദുരിതങ്ങൾക്കൊരു പരിഹാരം കണ്ടുപിടിക്കുവാൻ വേണ്ടിയാണ്, 1922-ൽ മഹാകവി ശാന്തിനികേതനത്തോടു് അനുബന്ധിച്ചുകൊണ്ടു് ഇതു സ്ഥാപിച്ചതു്.

ഏതുതരം ഗ്രാമീണപര്യവേക്ഷണങ്ങൾക്കും പററിയ ഒരൊത്തിണങ്ങിയ ശാന്തമായ പരിസരമാണു ശ്രീനികേതനത്തിനുള്ളതു്. സാധാരണ കൃഷിക്കാരെക്കാളും ദരിദ്രരായ ഒരു കൂട്ടം ഗ്രാമീണരാണു് ഇവിടെ പാൎക്കുന്നതു്. ഗ്രാമീണകൈത്തൊഴിലുകളെ ഉദ്ധരിക്കുവാനുള്ള വിഭാഗം, ഗ്രാമീണരുടെ ജീവിതത്തെയും ആരോഗ്യത്തെയും സാമ്പത്തികസ്ഥിതിയെയും പൊതുവെ അഭിവൃദ്ധിപ്പെടുത്തുവാനുള്ള വിഭാഗം, ഗ്രാമീണവിദ്യാഭ്യാസപര്യവേക്ഷണങ്ങൾക്കുള്ള വിഭാഗം, എന്നിങ്ങനെ ശ്രീനികേതനത്തിലെ പ്രവൎത്തനങ്ങളെ മൂന്നായി തരം തിരിക്കാം.

കൈത്തൊഴിൽഭാഗത്തിൽ ചെറുകുട്ടികൾക്കും മുതിൎന്നവൎക്കും ഒരുപോലെ ആദായകരമായ കുടിൽവ്യവസായങ്ങളിൽ പരിശീലനം നല്കിവരുന്നുണ്ടു്. ഏതാണ്ടു പാശ്ചാത്യപദ്ധതിതന്നെയാണു് ഇവിടെയും സ്വീകരിച്ചിരിക്കുന്നതു്. ആശാരിപ്പണി, തോലുകൊണ്ടുള്ള വിചിത്രവേലകൾ, നെയ്ത്തു്, 'ബാടിക്' നിൎമ്മാണം (ഇതു ജാവയിലെ ഒരു കുടിൽവ്യവസായമാണു്. പട്ടുതുണികളിൽ ചിത്രപ്പണിചെയ്യുന്ന ആദായകരമായ ഒരു കൈത്തൊഴിലാണിതു്. മഹാകവി അതിപൌരസ്ത്യദേശങ്ങളിൽ സഞ്ചരിച്ച കാലത്തു് ഈ കൈത്തൊഴിൽ കണ്ടു് ആകൃഷ്ടനായിത്തീരുകയും, പിന്നീടു് അതിനെ ശ്രീനികേതനത്തിലെ കുടിൽവ്യവസായങ്ങളിലൊന്നായിച്ചേൎക്കുകയും ചെയ്തു.), മൺപാത്രവ്യവസായം, കടലാസ് നിൎമ്മാണം മുതലായവയിലാണു് ഇവിടെ പ്രധാനമായി പരിശീലനം നല്കിവരുന്നതു്. സാധനങ്ങൾ സാധാരണമട്ടിൽ

നിർമ്മിച്ചുവിടുകമാത്രമല്ല, അവയ്ക്കു ചായപ്പണികളെക്കൊണ്ടോ ചിത്രപ്പണികളെക്കൊണ്ടോ മറ്റോ പ്രത്യേകമായൊരു പുതുമയും അഴകും വരുത്തി, പൊതുവിൽ ഗ്രാമീണജനതയിൽ ഒരു സൌന്ദര്യബോധം വികസ്വരമാകുവാൻ പര്യാപ്തമാകുമാറു് അവയെ പുറത്തിറക്കുവാനും അധികൃതന്മാർ പ്രത്യേകം ശ്രദ്ധപതിപ്പിക്കുന്നുണ്ടു്. സബർമതി ആശ്രമത്തിലെപ്പോലെ സ്ത്രീതൊഴിലാളികൾ ഇവിടെ വന്നു വേലചെയ്യുന്നില്ല. പക്ഷേ ഇത്തരം കുടിൽവ്യവസായങ്ങളിൽ പ്രത്യേകവൈദഗ്ദ്ധ്യം നേടിയ ഒരു സ്ത്രീ, ഉൾനാട്ടുകളിലെ ഓരോ വീട്ടിലും ചെന്നു് അവിടത്തെ സ്ത്രീകൾക്കു് ഈ കൈത്തൊഴിലുകളിൽ പരിശീലനം നല്കിവരുന്നുണ്ടു്. കൂടാതെ, തങ്ങളുടെ സ്വന്തം ഗ്രാമങ്ങളിൽ പോയി ഈവക കൈത്തൊഴിൽശാലകൾ ഏർപ്പെടുത്തുവാനും അവിടത്തെ ഗ്രാമീണരെ ഈ തൊഴിൽ അഭ്യസിപ്പിക്കുവാനും മറ്റുമുള്ള ഉദ്ദേശത്തോടെ ഇവിടെ ചില ഗ്രാമീണയുവാക്കളെ 'അപ്രന്റിസ്സ്' മാരാക്കി പാർപ്പിച്ചു പഠിപ്പിച്ചുവരുന്നുമുണ്ടു്. വെറും കൃഷിയെ ആശ്രയിച്ചു് അധികവും അലസരായി ഒരനിശ്ചിതാവസ്ഥയിൽ കാലംകഴിക്കേണ്ടിവരുന്ന സാധുക്കളായ ഗ്രാമീണർക്കു് ഇത്തരം കുടിൽവ്യവസായങ്ങൾ വഴിയായുണ്ടാകുന്ന അല്പമായ ആദായംപോലും ഒരനുഗ്രഹമായിരിക്കുമല്ലോ.

ശ്രീനികേതനത്തിലെ പ്രവർത്തകന്മാർ കാര്യമായി ശ്രദ്ധപതിപ്പിക്കുന്നതു ഗ്രാമീണരുടെ അഭിവൃദ്ധിയിലാണു്. അവരുടെ സദാചാരം, വിദ്യാഭ്യാസം, ശുചീക

ണം, സാമ്പത്തികാഭിവൃദ്ധി മുതലായവയെ മുൻനിൎത്തി, നിരന്തരം പഠിക്കുകയും പ്രവൎത്തിക്കുകയും ചെയ്യുന്നതിന്റെ ഫലം, ബങ്കാളിലെ കൎഷകന്മാരോടൊപ്പം ദുരിതത്തിലും ദാരിദ്ര്യത്തിലും മുഴുകികിടക്കുന്ന ഭാരതത്തിലെ മുഴുവൻ കൃഷിക്കാരും അനുഭവിക്കുന്നതാണ്.

ഇപ്പോൾ സുരുൾ ഗ്രാമത്തിൽ തുറന്ന കേന്ദ്രം, 82 ചതുരശ്രനാഴികയിലുള്ള 18 ഗ്രാമങ്ങളെയാണ് പരീക്ഷണാൎത്ഥം ഉൾപ്പെടുത്തിയിരിക്കുന്നതു്. പണ്ടു് ഈ ഗ്രാമങ്ങളിൽ ജനസംഖ്യ അധികമുണ്ടായിരുന്നുവെങ്കിലും, മലമ്പനി സാംക്രമികരോഗങ്ങൾ മുതലായവയുടെ നിരന്തരമായ ആക്രമണത്താൽ അധികമാളുകളും ചത്തൊടുങ്ങിയും പാൎപ്പിടമൊഴിഞ്ഞും ക്രമേണ ശൂന്യമായിത്തീരുവാൻ പോവുകയായിരുന്ന കാലത്താണ്, ശ്രീനികേതനത്തിന്റെ സന്ദേശം ആ സ്ഥലങ്ങൾക്കു് ഒരു പുനൎജ്ജീവൻ നല്കിയതു്. തൽഫലമായി വിട്ടുപോയ ജനങ്ങൾ വീണ്ടും അവിടെ വന്നു കുടിയേറിപ്പാൎപ്പുതുടങ്ങി.

വൈദ്യസഹായം, ശുചീകരണവിഷയത്തിൽ അറിവുനല്കൽ, രോഗനിവാരണം മുതലായവയിലാണ് പ്രവൎത്തകന്മാർ കൂടുതൽ ശ്രദ്ധപതിപ്പിക്കുന്നതു്. ആദ്യം ഇവിടങ്ങളിൽ ധൎമ്മാസ്പത്രികൾ ഏൎപ്പെടുത്തി നോക്കിയെങ്കിലും അതു ഫലപ്രദമായിക്കണ്ടില്ല. അതിനാൽ പുതിയൊരു പരീക്ഷണം നടപ്പിൽ വരുത്തേണ്ടിവന്നു.

'പരസ്പരസഹായാരോഗ്യസംഘം' എന്ന പേരിൽ ഒരു സംഘം സ്ഥാപിക്കുകയാണ് അവർ ചെയ്തതു്. ഈ

ഏൎപ്പാടുപ്രകാരം സംഘത്തിലെ ഓരോ അംഗത്തിനും മരുന്നുകൾ അങ്ങാടിവിലയ്ക്കു് കിട്ടുകയും, ചെറിയൊരു സംഖ്യ കൊടുത്താൽ വൈദ്യപരീക്ഷാപാസ്സുള്ള വിദഗ്ദ്ധനായൊരു ഡോക്ടർ രോഗിയുടെ വീട്ടിൽവന്നു രോഗപരിശോധന നടത്തുകയുംചെയ്യും. കൊല്ലത്തിൽ 4 ക. യാണു് ഒരു മെമ്പരുടെ ഫീസ്സ്; ഈ സംഘത്തിന്റെ കീഴിൽ പ്രവൃത്തിയെടുക്കുന്ന ഡോക്ടർ സ്വകാൎയ്യചികിത്സ നടവഹിയ്ക്കുന്നതല്ല. അദ്ദേഹത്തിന്റെ പ്രവൃത്തിയ്ക്കുള്ള പ്രതിഫലം സംഘത്തിൽനിന്നു നേരിട്ടുകൊടുക്കുകയേ ഉള്ളൂ. ഈ ഡോക്ടർ രോഗികളെ ചികിത്സിക്കുന്നതിനു പുറമെ വേറെ പ്രയോജനകരങ്ങളായ മറ്റുപ്രവൃത്തികളും ചെയ്തുകൊള്ളണം. തന്റെ പരിധിയിലുള്ള പ്രദേശങ്ങളിൽ ശുചീകരണം അഭിവൃദ്ധിപ്പെടുത്തുക, രോഗനിവാരണത്തിനായി വൃത്തികെട്ട കുററിക്കാടുകളും പടപ്പുകളും വെട്ടിത്തെളിയിക്കുക, കെട്ടിനില്ക്കുന്ന ജലാശയങ്ങളിൽ മണ്ണെണ്ണ പകൎന്നു മലമ്പനിയെ നശിപ്പിക്കുക, കുളങ്ങൾ വെട്ടിപ്പരത്തുക, ചതുപ്പുനിലങ്ങൾ മൂടിക്കളയുക മുതലായവയാണു് ഈ ആഫീസരുടെ പ്രധാനജോലികൾ. ഈ ഏൎപ്പാടുകൊണ്ടു സംഘാംഗങ്ങളായ ഗ്രാമീണൎക്കു് ഏററവും ചുരുങ്ങിയതോതിൽ വൈദ്യസഹായം ലഭിക്കുന്നതിനുപുറമെ, രോഗസംബന്ധമായും മററുമുള്ള ഉപദേശങ്ങൾ സൌജന്യമായികിട്ടുകയും ചെയ്യുന്നു. കൂടാതെ രോഗശങ്കയുണ്ടെങ്കിൽ, അവരുടെ മലമൂത്രങ്ങളോ, രക്തമോ കേന്ദ്രത്തിലെ പ്രത്യേകപരീക്ഷണശാലയിൽനിന്നു സൌജന്യമായി പരിശോധിച്ചു്, രോഗനിൎണ്ണയം ചെയ്യുന്നതുമാണു്.

ഗ്രാമോദ്ധാരണത്തിൽ ആരോഗ്യത്തെ സംബന്ധിച്ച ഈ പുതിയ ഏർപ്പാട് വളരെ വിജയകരമാണെന്നു കണ്ടറിഞ്ഞിരിക്കുന്നു. അന്ധവിശ്വാസംകൊണ്ടും അജ്ഞതകൊണ്ടും മുറിവൈദ്യന്മാരെ ആശ്രയിക്കുന്നതുകൊണ്ടും മറ്റുമാണ് ഗ്രാമങ്ങളിൽ രോഗം ഒഴിയാബാധയായി കുടികൊണ്ടിരിക്കുന്നതു്. വിദഗ്ദ്ധനായ ഒരു വൈദ്യന്റെ നിസ്വാർത്ഥസേവനം ഗ്രാമങ്ങളിലെന്നപോലെതന്നെ, ഗ്രാമീണന്റെ ഇരുളടഞ്ഞ ഹൃദയത്തിലും ഒരു പുതുവെളിച്ചം വീശാതിരിക്കയില്ല.

## കൃഷി

കൃഷികാര്യത്തിൽ എല്ലാം പ്രവർത്തിക്കുന്നതു ശ്രീനികേതനത്തിലെ കൃഷികേന്ദ്രമാണു്. ഉന്നതമായ കാർഷികപരീക്ഷ പാസ്സായ വിദഗ്ദ്ധനായ ഒരാഫീസറുടെ നിയന്ത്രണത്തിലാണ് ഈ ഡിപ്പാർട്ടുമെന്റു്. ഇവിടെവെച്ചു പലവിധത്തിലുള്ള വിളവുകളിലും പര്യവേക്ഷണം നടന്നുവരുന്നു. ഗ്രാമീണർക്കു ലഭിക്കുവാൻ പ്രയാസമായ മുന്തിയ വിത്തുകളും ഇവിടെ കൃഷിചെയ്യാവുന്ന മറ്റു ചെടികളും ഒട്ടുമാവുകളും മറ്റും ഇവിടെനിന്നു കിട്ടുന്നതാണ്. നല്ല മേനിവിളവുള്ള നെല്ലും, ഡാർജിലിംഗ് ഉരുളക്കിഴങ്ങും പൂനാക്കോതമ്പും കോയമ്പത്തൂർ കരിമ്പും മോതിഹാരിപ്പുകയിലയും മറ്റും ഇവിടെ പുതുതായി കൃഷി ചെയ്തുതുടങ്ങിയിരിക്കുന്നു. മണ്ണിന്നും കാലാവസ്ഥയ്ക്കും അനുയോജ്യമായി മറ്റുകൃഷികളും, പരീക്ഷണം വിജയകരമാണെങ്കിൽ, ക്രമേണ ഏർപ്പെടുത്തുന്നതായിരിക്കും.

പുറമേ പച്ചക്കറിക്കൃഷിയ്ക്കു വേണ്ടുന്ന സൌകര്യങ്ങളും കേന്ദ്രം ഉണ്ടാക്കിക്കൊടുക്കുന്നു. തങ്ങളുടെ ഗാർഹികാവശ്യങ്ങൾക്കു വേണ്ടത്ര പച്ചക്കറികൾ ഉണ്ടാക്കുവാനും മിച്ചംവരുന്നവ വിററു പണമാക്കുവാനുമുള്ള ഒരു പദ്ധതി കേന്ദ്രം ഓരോ കാലത്തും നടപ്പിൽവരുത്തും.

## വൃക്ഷരോപണം

നാട്ടിൻപുറങ്ങളിൽ ഇടതിങ്ങിവളരുന്ന വൃക്ഷങ്ങൾ കൂടെക്കൂടെ കുറഞ്ഞുവരികയാണ്. അതു് ഒരുതരത്തിൽ ഉൾനാട്ടിന്റെ സാമ്പത്തികസ്ഥിതിയെ ബാധിയ്ക്കുന്നു. വൃക്ഷങ്ങളുടെ കുറവോ അഭാവമോ ഭൂമിയിൽ വീഴുന്ന മഴവെള്ളത്തിന്റെ ശക്തിയെ വൎദ്ധിപ്പിയ്ക്കുന്നു. അതു മണ്ണിന്റെ നിരപ്പിനെ താഴ്ത്തുന്നു. കൂടാതെ വൃക്ഷങ്ങളിൽ നിന്നു നമുക്കു പല ഗുണഫലങ്ങളും ലഭിയ്ക്കുന്നുണ്ടു്. വൃക്ഷങ്ങൾ നശിയ്ക്കുന്നതു ഗ്രാമത്തിന്റെ ഒരവയവം നശിയ്ക്കുന്നതുപോലെയാണ്. ഈ കാരണങ്ങളെക്കൊണ്ടാണ് മഹാകവി വൃക്ഷരോപണം എന്നൊരുത്സവം പുതുതായി ഗ്രാമീണരുടെ ഇടയിൽ ഏൎപ്പെടുത്തിയതു്. ആണ്ടിലൊരിക്കൽ കൊണ്ടാടേണ്ട ഒരുത്സവമാണിതു്. വലിയ ആഘോഷത്തോടും ഗാനത്തോടുംകൂടി ഉൾനാടുകളിലെ ഒഴിഞ്ഞ പ്രദേശങ്ങളിൽ പലവിധം വൃക്ഷങ്ങൾ നടുകയെന്നുള്ളതാണ് ഈ ഉത്സവത്തിലെ പ്രധാനചടങ്ങു്. ബംഗാളിലെ ഉൾനാടുകളിൽ ഈ പുതിയ വൃക്ഷരോപണമഹോത്സവം ഇപ്പോൾ ഇലോം പരന്നുകഴിഞ്ഞിരിയ്ക്കുന്നു.

## ഗ്രാമീണവിദ്യാഭ്യാസം

‘ശിക്ഷാസത്രം’ മഹാകവി ടാഗോർ ഏതാണ്ടു വാർദ്ധാവിദ്യാഭ്യാസപദ്ധതിയെ അനുകരിച്ചു വിരചിച്ച കദ്ധ്യാപനരീതിയാണ്. ഇവിടത്തെ മാതൃകാവിദ്യാലയത്തിൽനിന്നു ഗ്രാമീണബാലന്മാർക്ക് അക്ഷരാഭ്യാസവും കൈത്തൊഴിൽപരിശീലനവും നല്കിവരുന്നു. ഈ കുട്ടികൾ അദ്ധ്യാപകന്മാരുടെ രക്ഷയിൻകീഴിൽ ശ്രീനികേതനത്തിൽത്തന്നെ സ്ഥിരമായി പാർത്തു പഠിക്കുകയാണ്. ശാന്തിനികേതനത്തിലെപ്പോലെതന്നെ ക്ലാസുകൾ തുറന്ന സ്ഥലത്തുവെച്ചാണ് നടത്തുന്നതു്. ‘ശിക്ഷാചർച്ചാഭവനം’ ഗ്രാമീണരായ അദ്ധ്യാപകന്മാർക്കുള്ള പരിശീലനകേന്ദ്രമാണ്. ഗവൺമെണ്ടു നിർദ്ദേശിച്ച ട്രെയിനിങ്ങിനു പുറമേ ഇവർക്ക്, ഗ്രാമശുചീകരണം, കൃഷി, പരസ്പരസഹായസംഘടനകൾ, സാമാന്യജ്ഞാനം മുതലായവയിലും പ്രത്യേകപരിജ്ഞാനം കൊടുക്കുന്നുണ്ട്. എല്ലാററിനും പുറമേ, ഏതെങ്കിലും ഒരു കൈത്തൊഴിൽ ഓരോ അദ്ധ്യാപകനും പ്രത്യേകം പഠിക്കണമെന്നും നിർബ്ബന്ധമുണ്ട്. ഇതു് അയാൾക്ക് തന്റെ തുച്ഛമായ വരവിനെ വർദ്ധിപ്പിക്കുവാൻ സഹായമായിത്തീരുന്നതാണ്.

ഗ്രാമങ്ങളിൽ അവിടവിടെയായി പതിനാറു വിദ്യാലയങ്ങൾ ശ്രീനികേതനത്തിന്റെ കീഴിൽ നടത്തിവരുന്നുണ്ട്. ശ്രീനികേതനത്തിലെ വിദ്യാഭ്യാസരീതിതന്നെയാണ്, ഈ വിദ്യാലയങ്ങളിൽ സ്വീകരിച്ചിരിക്കുന്നതു്.

## വയോജനവിദ്യാഭ്യാസം

വയോജനങ്ങളിൽ വിദ്യയുടെ വെളിച്ചം പരത്തി, അവക്ക് തങ്ങളുടെ അജ്ഞതയിൽ ഒരവബോധമുണ്ടാക്കിത്തീക്കുവാൻ ശ്രീനികേതനത്തിലെ പ്രവത്തകന്മാർ ശ്രദ്ധയോടെ പുതിയ പദ്ധതികൾ സ്വീകരിച്ചിരിക്കയാണ്. ഗ്രാമീണരിൽ അക്ഷരാഭ്യാസം സിദ്ധിച്ച അല്പം പേരുണ്ട്. അവക്ക് കേന്ദ്രത്തിലെ ലൈബ്രറിയിൽനിന്നു പ്രയോജനകരങ്ങളും സുഗ്രാഹ്യങ്ങളുമായ ഗ്രന്ഥങ്ങൾ പാരായണത്തിനു സൌജന്യമായി നല്കിവരുന്നതുതന്നെ, വയോജനവിദ്യാഭ്യാസത്തിനുള്ള ഒരു പ്രചരണവേലയാണ്. മററു വൃദ്ധജനങ്ങൾക്കും അക്ഷരാഭ്യാസത്തിൽ താല്പര്യം വദ്ധിക്കുന്നു. ഇതിനു പുറമെ ഗ്രാമക്കാരെ സായാഹ്നങ്ങളിൽ വയലുകളിലോ മററു ഇഷ്ടമായ സ്ഥലങ്ങളിലോ ഒത്തുചേരുവാൻ പ്രോത്സാഹിപ്പിക്കുകയും, അവക്ക് താല്പര്യമുള്ള വിഷയങ്ങളിൽ പ്രസംഗിക്കുകയോ പുസ്തകപാരായണം നടത്തുകയോ ചെയ്ത് അവരുടെ വിജ്ഞാനതൃഷ്ണയെ വദ്ധിപ്പിക്കുകയും ചെയ്യുന്നു. അവരുടെ ആനന്ദത്തിനുവേണ്ടി സംഗീതവും നൃത്തവും ഇടക്ക് ഏപ്പാടുചെയ്യും. പൊതുജനാരോഗ്യം, ഗ്രാമശുചീകരണം, കന്നുകാലിശുശ്രൂഷ, കൃഷി, പരസ്പരസഹായസംഘങ്ങൾ മുതലായി അവരുടെ അറിവുവൃദ്ധിയെ പുരസ്കരിച്ചുകൊണ്ടുള്ള വിവിധവിഷയങ്ങളിലും പ്രഭാഷണങ്ങൾ നടത്തി ശ്രേയോഭിമുഖമായ ഒരു ജീവിതത്തെ നയിക്കുന്നതിന്, അവരിൽ ഒരു സ്വയംപ്രേര

ന്നെയ സൃഷ്ടിച്ചുവിടുന്നതിന് ഇവയെല്ലാം സഹായിക്കുന്നു.

## കന്നുകാലിവളർത്തൽ

ഗ്രാമങ്ങളിലെ കന്നുകാലികളെ നന്നാക്കുവാൻ സിന്ധിൽനിന്നും മുൽത്താനിൽനിന്നും നല്ല ജാതി വിത്തുകാളകളെ വാങ്ങീട്ടുണ്ട്. അവയെ, ഗ്രാമീണരുടെ നാടൻ പശുക്കളുമായി ഇണചേരുവാൻ വിട്ടുകൊടുക്കുന്നു. ക്രമേണ നല്ല ജാതി 'സങ്കരഗോക്കൾ' വർദ്ധിക്കുകയും, അവയിൽനിന്നു നല്ല ആദായം ലഭിക്കുവാൻ ഇടവരികയും ചെയ്യുന്നു. ഇതുപ്രകാരംതന്നെ യമുനാപുരിയിൽനിന്നും മണിപ്പുരിയിൽനിന്നും നല്ല കൊററനാടുകളെ കൊണ്ടുവന്നു നാടൻ ആടുകളുടെ ഇടയിൽ വിടുന്നു. കന്നുകാലിവളർത്തൽ ആദായകരമായ ഒരു തൊഴിലാക്കിത്തീക്കുന്നതിനായി, അതിനെസ്സംബന്ധിച്ച എല്ലാ അറിവുകളും, പ്രോത്സാഹനങ്ങളും ഗ്രാമീണക്കു നല്കിവരുന്നുണ്ട്.

ശ്രീനികേതനത്തിൽ അദ്ധ്യാപകവിദ്യാത്ഥികൾക്കുള്ള ഹോസ്റ്റൽ, കൈത്തൊഴിൽശാലകൾ, ആസ്പത്രി, കുടിൽവ്യവസായപ്രദശനാലയം, അദ്ധ്യാപകഗൃഹങ്ങൾ മുതലായ ഏപ്പാടുകൾക്കു പുറമെ, കാഷികഗവേഷണത്തിനുള്ള വിശാലങ്ങളായ കൃഷിസ്ഥലങ്ങളും തോപ്പുകളും ഉണ്ട്.

ഒരു വിശ്വമഹാകവിയുടെ ആശകൾ പുഷ്പിച്ചും സ്വപ്നങ്ങൾ സഫലീഭവിച്ചും വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ കുളിത്തുനില്ക്കുന്ന ആ വിശ്വവിദ്യാലയത്തോട്

—ശാന്തിനികേതനത്തിനോട്— യാത്ര പറയുമ്പോൾ അതിന്റെ ഭാവിയെക്കുറിച്ച് ഒരു ചിന്ത നമ്മുടെ മനസ്സിലേയ്ക്കു കടന്നുവരുന്നു. ഒരു കാൽ ശതാബ്ദം കഴിഞ്ഞു നാം വീണ്ടും ഈ ഗ്രാമങ്ങളിലേയ്ക്കു കടന്നുവരുമ്പോൾ ഈ വിശ്വവിദ്യാലയത്തിലെ വിനീതഗൃഹങ്ങൾ നമ്മെ എതിരേല്ക്കുവാനുണ്ടാകുമോ?

ദക്ഷിണേന്ത്യക്കാരായ നമുക്കു ബംഗാളികളുടെ പേരിൽ അകാരണമായ ഒരു മതിപ്പ് എങ്ങിനെയോ ഉണ്ടായിത്തീർന്നിട്ടുണ്ട്. പലരും ബംഗാളികളെ ആദർശപുരുഷന്മാരായിക്കരുതിവരുന്നു. ഭാരതത്തിന്റെ പേര് കടലുകൾക്കപ്പുറം കേൾപ്പിച്ച പ്രതിഭാശാലികളായ ശാസ്ത്രജ്ഞന്മാരും അനുഗൃഹീതരായ വിശ്വകവികളും കലാകാരന്മാരും ആദ്ധ്യാത്മികചിന്തകന്മാരും ബങ്കാളിൽ ജനിച്ചിട്ടുണ്ടെന്നുള്ളത് വാസ്തവംതന്നെ. പക്ഷേ ഒരു സാധാരണബങ്കാളി, നമ്മുടെ ആദരവിനേക്കാളധികം അനുകമ്പയെയാണർഹിക്കുന്നത്. ബങ്കാളികളുമായി അടുത്തു പെരുമാറുമ്പോൾ ഈ പച്ചപ്പരമാർത്ഥം നമുക്കു മനസ്സിലാകും. അവൻ മന്ദഗതിക്കാരനാണ്. അമിതമായ സ്വയം മതിപ്പും ഒരുതരം നീചബുദ്ധിയും ഇതരസംസ്ഥാനക്കാരെപ്പററി അകാരണമായ ഒരു പുച്ഛരസവും അവനിൽ കാണാം. എന്തു കാര്യത്തിലും ഇന്ത്യയിൽ വെച്ച കേമന്മാർ ബങ്കാളികളാണെന്നു നാം അവനു സമ്മതിച്ചുകൊടുക്കണം. ഇന്ത്യ എന്നു പറഞ്ഞാൽ അവനു ബങ്കാളമാണ്. അവിടത്തെ ശാസ്ത്രജ്ഞന്മാരും സാഹിത്യകാരന്മാരും രാഷ്ട്രീയനേതാക്കന്മാരുമെല്ലാം ഭാരത

ത്തെ ബങ്കാളിലൊതുക്കുവാൻ പരിശ്രമിക്കുന്നവരാണ്. തന്റെ അയൽപക്കക്കാരുമായോ ഇന്ത്യയിലെ ഇതരസംസ്ഥാനക്കാരുമായോ സമനിലയിലും സൌഹാർദ്ദത്തിലും പെരുമാറുവാൻ അവന്നു സാധിക്കില്ല. മഹാകവി ടാഗോർ സാർവ്വദേശീയതത്വത്തെ മുൻനിർത്തിക്കൊണ്ടാണ് വിശ്വഭാരതി സ്ഥാപിച്ചതെങ്കിലും, അതിനെ ബങ്കാളിന്റെ സ്വകാര്യസ്വത്തെന്ന നിലയിലേ ഒരു ബങ്കാളിക്കു വിചാരിക്കാൻ കഴിയൂ. ഉദയശങ്കർ തന്റെ സംസ്കാരകേന്ദ്രം ഐക്യസംസ്ഥാനത്തിലെ അൾമോറയിൽ സ്ഥാപിച്ചത് മഹാകവി ടാഗോറിനെപ്പോലും തെല്ലൊന്നു വേദനിപ്പിക്കുവാൻ കാരണമായിട്ടുണ്ടെന്നറിയുമ്പോൾ, ഈ പ്രാന്തീയമനോഭാവം ബങ്കാളിനെ എത്രകണ്ടു ബാധിച്ചിട്ടുണ്ടെന്നു നമുക്കൂഹിക്കാമല്ലോ. സ്വദേശസ്നേഹം നല്ലതുതന്നെ. ഒരു പരിധിവരെ നമുക്കതിനെ അഭിനന്ദിക്കാം. പക്ഷെ അത് അതിരുകടന്ന സ്വാർത്ഥത്തിന്മേൽ പടർന്നുപിടിക്കുമ്പോഴാണ് ആപല്ക്കരമായിത്തീരുന്നത്. ഇത്രയും പറഞ്ഞതു വിശ്വഭാരതിയുടെ ഭാവിയെക്കുറിച്ചു ചിന്തിക്കുവാൻ വായനക്കാരെ തെല്ലൊന്നു സഹായിപ്പാൻവേണ്ടി മാത്രമാണ്. ശാന്തിനികേതനത്തെയും വിശ്വഭാരതിയെയും പററി ചിന്തിക്കുമ്പോൾ, മഹാകവി ടാഗോറും ആ ചിന്തയിലന്തർഭവിക്കുന്നു. ടാഗോറിന്റെ കാലം കഴിഞ്ഞാൽ വിശ്വഭാരതിയുടെ ഭാവിയെന്തെന്നു കണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു. വിശ്വഭാരതിയെപ്പോലെ ലോകാദരംനേടിയ ഒരു കലാകേന്ദ്രം, ബങ്കാളിയുടെ സങ്കുചിതമായ പ്രാന്തീയമനസ്ഥിതികൊണ്ട് ബങ്കാളിലൊതുങ്ങി അധഃ

പതിക്കുവാൻ ഇടവരികയാണെങ്കിൽ—അങ്ങിനെ വരാതിരിക്കട്ടെ എന്നു നാം പ്രാർത്ഥിക്കുക—അതു ഭാരതത്തിന്നു വലിയൊരു നഷ്ടമായിരിക്കും എന്നു മാത്രം പറയാം.

“ഒരു കലാകാരന്റെ എളിമയും അനലംകൃതിയും അവന്റെ കൃതിക്കു് ഒരു് മഹത്വം നല്കുന്നു; കാരണം, അവൻ തന്റെ ഒരംശമായ ആത്മാർത്ഥതയെയാണ് അതിൽ പ്രകടിപ്പിച്ചിരിക്കുന്നതു്”. എന്നു പാശ്ചാത്യനായ ഒരു കലാവിമർശകൻ ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ട്. ശാന്തിനികേതനത്തിലെ എളിയ കുടിലുകളും പ്രകൃതിക്കു കളിപ്പാട്ടമായി വിട്ടുകൊടുത്ത പറമ്പുകളും മററും കാണുമ്പോൾ അവയിലൂടെ അവയുടെ കർത്താവിന്റെ ആത്മാർത്ഥതയെ നാം ദർശിക്കുന്നു. മഹാകവിയുടെ സാന്നിദ്ധ്യത്തിൽ ശാന്തമായ ഒരാശ്രമജീവിതം നയിച്ചുകൊണ്ടു കുറെക്കാലം ശാന്തിനികേതനത്തിൽ പാർക്കുവാൻ ഇടവരികയാണെങ്കിൽ, അതു വലിയൊരനുഗ്രഹമായിക്കരുതുന്നതിൽ തെററില്ല.

“ശാന്തം, ശിവം, അദ്വൈതം”—ഇതാണ് ശാന്തിനികേതനത്തിന്റെ മൂലമന്ത്രം. “ലോകസമാധാനവും ക്ഷേമവും സമത്വവും നിലനിർത്തുവാൻ പരിശ്രമിക്കുക”. എന്നതാണ് ഇവിടുത്തെ അന്തേവാസികൾക്കു നല്കുന്ന ആദ്യത്തെ ഉപദേശം. യഥാർത്ഥമായ വിദ്യ മനുഷ്യാത്മാവിനെ വിശ്വത്തോളം വികസ്വരമാക്കണം. ഭാരതത്തിന്റെ ഈ വിജ്ഞാനദീപസ്തംഭം, തത്വാന്വേഷകന്മാർക്കു നേർവഴി കാട്ടിക്കൊടുക്കുവാൻ എന്നെന്നും നിലനില്ക്കുമാറാകട്ടെ!

# ൫൬. ഒറീസ്സയിലെ കാഴ്ചകൾ

ഒറീസ്സയിൽ ഒരു സന്ദൎശകന്നു പ്രധാനമായി കാണാനുള്ളതു പ്രത്യേകമാതൃകയിലുള്ള അനേകം പഴയ ക്ഷേത്രങ്ങളാണ്. 8-ാം ശതകത്തിനും 13-ാം ശതകത്തിനും മദ്ധ്യേ ഉണ്ടായിത്തീൎന്ന ഈ ക്ഷേത്രങ്ങളെല്ലാം തന്നെ, ശിലയിൽ പ്രതിബിംബിച്ച ഒറീസ്സാശില്പകലയുടെ വ്യക്തിത്വത്തെ നിലനിൎത്തിപ്പോരുന്നവയത്രേ. സംസ്ഥാനത്തിന്റെ നാനാഭാഗത്തും ചിന്നിച്ചിതറിക്കിടക്കുന്ന ഈ വിചിത്രചിത്രകലാസ്മാരകങ്ങൾ, വലുപ്പംകൊണ്ടു വ്യത്യാസപ്പെട്ടു കാണാമെങ്കിലും, എല്ലാം ഒരേ മാതൃകയിലാണ് നിൎമ്മിതമായിട്ടുള്ളതു്. നിൎമ്മാണത്തിൽ ദക്ഷിണേന്ത്യൻക്ഷേത്രങ്ങളുടെ മാതൃകയെ ഇവർ ഒരുപ്രകാരത്തിലും അനുകരിച്ചിട്ടില്ല. ജൈനക്ഷേത്രങ്ങളുടെ പ്രത്യേകതയായ സ്തംഭങ്ങൾ ഇവിടെ ഒരിടത്തും കാണുന്നില്ല. ഉത്തരേന്ത്യൻക്ഷേത്രങ്ങളുടെ കൂൎത്ത മേൽപ്പുരയും, ആകൃതിവൈചിത്ര്യവും ഇവയെ സ്പൎശിച്ചിട്ടില്ല. മിക്കവാറും ഒരു ശിവലിംഗത്തിന്റെ ആകൃതിയിൽ, കൂൎത്ത മുകളിൽ ഒരുതരം കിരീടത്തോടുകൂടിയ ഈ ഉയൎന്ന കരിങ്കൽക്കെട്ടിടങ്ങൾ ആകമാനം അതികമനീയസൂക്ഷ്മങ്ങളായ കൊത്തുപണികളെക്കൊണ്ട് അലങ്കരിച്ചിരിക്കുന്നു. പ്രൌഢമായ ഒരു പൌരാണികസംസ്കാരത്തിന്റെ അസ്ഥികൂടങ്ങൾപോലെയുള്ള ഈ അവശിഷ്ടങ്ങൾ വയൽപ്രദേശത്തും വിജനമായ കുററിക്കാട്ടിലും തരിശായി

കിടക്കുന്ന വിശാലമായ മണൽപ്പരപ്പിലും ഒററയായും കൂട്ടമായും തലപൊക്കിനില്ക്കുന്നതു കാണാം.

കാലത്തിന്റെ അദൃശ്യഹസ്തമല്ലാതെ വിഗ്രഹഭഞ്ജകരായ അക്രമികളുടെ ക്രൂരഹസ്തങ്ങൾ ഒറീസ്സയിലെ ക്ഷേത്രങ്ങൾക്കു നാശമെത്തിച്ചിട്ടില്ല. 16-ാം ശതകത്തിൽ മാത്രമാണ് അവിടെ ഒരു മുഹമ്മദീയാക്രമണമുണ്ടായതു്. വളരെ ശതാബ്ദങ്ങളോളം ഭാരതത്തിന്റെ ഇതരഭാഗങ്ങളിൽനിന്ന് ഒററപ്പെട്ടു നിന്നതിനാൽ ഒറീസ്സയ്ക്കു് ഒരു പ്രത്യേകപരിഷ്കാരത്തേയും സംസ്കാരത്തേയും നിലനിർത്തിപ്പോരാൻ കഴിഞ്ഞിട്ടുണ്ടു്. ഓലയിലെഴുതിയ പഴയ ഗ്രന്ഥങ്ങൾ ഒറീസ്സയിലെപ്പോലെ അത്രയധികം മറെറാരിടത്തും കാണുകയില്ല. പുരിയിലെ ജഗന്നാഥക്ഷേത്രത്തിൽ അവയുടെ വലിയൊരു സമാഹാരം കാണാം. ഭാരതീയവും പൌരസ്ത്യവുമായ ശില്പകലകളെപ്പററി നിഷ്കൃഷ്ടമായ നിരീക്ഷണം നടത്തിയ പ്രൊഫസർ ഫെർഗൂസൻ ഒറീസ്സയിലെ ക്ഷേത്രങ്ങളെക്കുറിച്ചു പറയുന്നതു്, "ഭാരതീയശില്പകലയുടെ ഏററവും പരിപൂർണ്ണവും അത്ഭുതകരവുമായ മാതൃകകളിലൊന്ന്" എന്നാണ്. 1936-ലാണ് ഒറീസ്സയെ, ഏതാണ്ട് എണ്പത്തഞ്ചു ലക്ഷം ജനസംഖ്യയുള്ള ഒരു പ്രത്യേകസംസ്ഥാനമാക്കിയതു്. ഇതിന്റെ വിസ്താരം മുപ്പത്തീരായിരം ചതുരശ്രനാഴികയാണ്. കട്ടാക്ക് തലസ്ഥാനമാണെങ്കിലും ജഗന്നാഥക്ഷേത്രത്തിന്റെ സാന്നിദ്ധ്യംകൊണ്ടു പുരിപട്ടണത്തിന്നാണ് പ്രാധാന്യവും പ്രസിദ്ധിയും. അടുത്ത കാലത്തായി ഒറീസ്സക്കു പറയത്തക്ക അഭിവൃദ്ധിയൊന്നുമുണ്ടായിട്ടില്ല. അവർ

ബങ്കാളിസംസ്കാരത്തെ ആശ്രയിച്ചും, പല സംഗതിക
ളിലും ബങ്കാളികളെ അനുകരിച്ചും കഴിഞ്ഞുകൂടുന്നതാ
യിട്ടാണ് കണ്ടുവരുന്നത്. ബങ്കാൾ-നാഗപ്പൂർ റെയിൽ
വേവഴിയായിട്ടാണ് നാം ഒറീസ്സയിൽ പ്രവേശിക്കുന്ന
ത്. വടക്കുനിന്നു വരുമ്പോൾ ഒന്നാമതായി സന്ദർശിക്ക
വാനുള്ള സ്ഥലം ഭുവനേശ്വരമാണ്.

## ഭുവനേശ്വരം

ഭുവനേശ്വരം തീവണ്ടിയാപ്പീസ്സിൽനിന്നു രണ്ടു നാ
ഴിക തെക്കുകിഴക്കായിട്ടാണ് പ്രധാനക്ഷേത്രങ്ങളുടെ സ
മൂഹം. കാറിക്കാടുപിടിച്ചു വിജനസ്ഥലങ്ങളുകൂടെ വേ
ണം കടന്നുപോവുക. വഴിക്ക് ഇരുവശങ്ങളിലും ദൂരെ,
കാട്ടുമരങ്ങൾ സ്വൈരമായി വളർന്നുനില്ക്കുന്ന മേടുകളുടെ
മറവിലും, മുമ്പത്തെ പഴയ ആകൃതിയിലുള്ള ദേവാലയ
ങ്ങൾ, ക്ഷയോന്മുഖമായി ജീർണ്ണിച്ചുകിടക്കുന്നതു കാഴ്ച ന
മ്മെ ആകർഷിക്കാതിരിക്കയില്ല. ഭുവനേശ്വരത്ത് അങ്ങി
നെയുള്ള ആറാറമ്പതു പ്രാചീനക്ഷേത്രങ്ങൾ അസ്ഥിമാത്ര
ങ്ങളായി അവശേഷിച്ചിട്ടുണ്ട്! മുഖ്യമായവ: രാജാറാ
ണിക്ഷേത്രം, പരശുരാമക്ഷേത്രം, ലിംഗരാജക്ഷേത്രം മുത
ലായവയാണ്. പരശുരാമക്ഷേത്രത്തിനു ചുവട്ടിൽ ഇ
രുപതടി സമചതുരവും നാല്പത്തിരണ്ടടി ഉയരവുമുണ്ട്.
ലിംഗരാജക്ഷേത്രമാണ് ഏററവും പ്രധാനമായത്. സൂ
ക്ഷ്മമായ ശില്പവേലകളാൽ ഇതിന്റെ ഓരോ അംഗുലവും
അത്ഭുതാവഹമായി അഴകു വരുത്തിയിരിക്കുന്നു. നൂററ
മ്പതടി ഉയരമുള്ള ഈ ക്ഷേത്രം ഒറീസ്സയിലെ പ്രാചീന
ശില്പകലയുടെ ഉത്തമമായൊരു പകർപ്പാണ്. ദീമാത്രു

തിയിലുള്ള ഒരു ശിവലിംഗം ഇതിന്റെ അന്തർഭാഗത്തെ അലങ്കരിക്കുന്നു. ഇരുനൂററിപ്പത്തടി നീളവും ഏഴുപത്തഞ്ചടി വീതിയുമുള്ള പ്രാംഗണം, ഉയരമേറിയ പ്രാകാരങ്ങളാൽ ചുററപ്പെട്ടിരിക്കുന്നു. പഴയ ക്ഷേത്രത്തിന്റെ പ്രധാനഭാഗത്തോടനുബന്ധിച്ചു പണിയിച്ച കെട്ടിടങ്ങളാണു് 'നടമന്ദിര'വും 'ഭോഗമന്ദിര'വും. അങ്കണം മുഴുവനും മിനുത്ത കല്ലു പാവി മനോഹരമാക്കിവെച്ചിരിക്കുന്നു. മഹാലിംഗക്ഷേത്രത്തെ ചൊതിഞ്ഞുകൊണ്ടു വേറെയും ക്ഷേത്രങ്ങളുണ്ടു്.

മഹാലിംഗക്ഷേത്രത്തിന്റെ വടക്കുഭാഗത്തു വിശാലമായ ബിന്ദുസാഗരം എന്ന ചിറ കിടക്കുന്നു. ഭാരതഖണ്ഡത്തിലെ എല്ലാ പുണ്യതീർത്ഥങ്ങളിൽനിന്നും സംഭരിച്ച ജലംകൊണ്ടാണു് ഈ ചിറ നിറച്ചതെന്നു് ഒരൈതിഹ്യമുണ്ടു്. അതുകൊണ്ടു് ഇതിൽ സ്നാനം ചെയ്താൽ ഇന്ത്യയിൽ മുഴുവനും തീർത്ഥാടനം ചെയ്ത ഫലം കിട്ടുമെന്നു വിശ്വസിച്ചു്, ജനങ്ങൾ ആയിരക്കണക്കായി ഇവിടെ വന്നു കുളിക്കുന്നു. ചുററുപാടും കൽപ്പടവുകൾ കെട്ടിയിറക്കിയ വിശാലമായ ഈ ചിറയുടെ മദ്ധ്യത്തിൽ മനോഹരമായൊരു മണ്ഡപവും ക്ഷേത്രവും പണിചെയ്തുവെച്ചിട്ടുണ്ടു്. വിചിത്രാകൃതിയിലുള്ള കന്മതിൽകൊണ്ടു് അരഞ്ഞാണണിഞ്ഞ ധവളാഭമായ ഈ കൊച്ചുദേവാലയവും, നിശ്ചലമായ നീലജലത്തിൽ തെളിഞ്ഞുകാണുന്ന അതിന്റെ പ്രതിച്ഛായയും, കരയിലെ മുളങ്കാടും, പനക്കൂട്ടവും പച്ചപ്പടർപ്പും കൂടികലർന്ന പശ്ചാത്തലവും ആകർഷകമായ ഒരു നിർമ്മലചിത്രം നമ്മുടെ മുമ്പിൽ സമർപ്പി

ക്കുന്നു. നല്ല പൂനിലാവിൽ ഈ കാഴ്ച പ്രത്യേകിച്ചും ഹൃദയാവർജ്ജകമായിരിക്കും.

പ്രാചീനദേവാലയങ്ങളുടെ പ്രദർശനശാലയായ ഒരു ഗ്രാമം മാത്രമാണ് ഭുവനേശ്വരമെങ്കിലും ഇവിടത്തെ സുഖപ്രദമായ കാലാവസ്ഥയും, ശാന്തസുന്ദരമായ പ്രകൃതിയും, സ്വൈരജീവിതം നയിക്കുന്നതിന് ഇച്ഛിക്കുന്ന ഇതരദേശീയരെ ഇവിടേയ്ക്ക് ആകർഷിച്ചുകൊണ്ടിരിക്കുന്നു. സന്യാസാശ്രമങ്ങളും, സാനറ്റോറിയങ്ങളും, അതിഥിമന്ദിരങ്ങളും അവിടവിടെ കാണാം. ഇടുങ്ങിയ വഴിയുടെ ഇരുഭാഗങ്ങളിലും ഗ്രാമീണചിത്രകലയുടെ ലീലാരംഗമായ മൺപൂമുഖങ്ങളോടുകൂടിയ കൊച്ചുകുടിലുകൾ ഇടതിങ്ങിനില്ക്കുന്ന കച്ചത്തെരുവുകളും വരണ്ടുകിടക്കുന്ന നെൽകൃഷിസ്ഥലങ്ങളും എല്ലാംകൂടി ഭാരതത്തിലെ ഇതരദേശങ്ങളിൽനിന്നു നിതരാം വ്യത്യസ്തമായ ഒരു ഗ്രാമീണരംഗം നമ്മുടെ മുമ്പിൽ തുറന്നുകിടക്കുന്നു. സമ്പത്തിന്റെ സ്പർശമേല്ക്കാതെ സംവത്സരങ്ങൾ അതിലൂടെ കടന്നുപോകുന്നു. എന്നാലും ആ ഗ്രാമീണരുടെ നോട്ടത്തിൽ ഒരു മരവിച്ച സംതൃപ്തിയുണ്ട്. നാടൻപാട്ടുകൾ പാടിക്കൊണ്ട് അവർ വയലിൽ വേലചെയ്യുന്നു. സീമന്തരേഖയിൽ സിന്ദൂരം ചാർത്തുന്ന സമ്പ്രദായം ഇവിടത്തെ സ്ത്രീകളിലും കണ്ടുവരുന്നു.

## സഖീഗോപാൽ

മദിരാശി–കൽക്കത്താ റെയിൽവെ മാർഗ്ഗത്തിൽ കിടക്കുന്ന 'ഖുർദാ റോഡ്' തീവണ്ടിയാപ്പീസിൽനി

ന്നാണു് പുരിയിലേക്കു തിരിഞ്ഞുപോകേണ്ടതു്. ഇവിടെ
നിന്നു് ഒരു പ്രത്യേക റെയിൽപ്പാത 28 നാഴിക ദൂരെ
യുള്ള പുരിപട്ടണത്തിലേക്കു പോകുന്നു.

ഖുർദാറോഡിൽനിന്നു 17 നാഴിക പോയാൽ സ
ഖീഗോപാൽ എന്ന സ്ഥലം കാണാം. ഇവിടത്തെ സ
ത്യവാദിക്ഷേത്രം വിഷ്ണുഭക്തന്മാർ വളരെ പാവനമായി
കരുതിവരുന്നു. ശ്രീകൃഷ്ണനെ, ദ്വാരകയിൽനിന്നു് ഒരു
ബ്രാഹ്മണൻ ഇവിടെ കൂട്ടിക്കൊണ്ടുവന്നുവെന്നാണു് ഐ
തിഹ്യം. ക്ഷേത്രത്തിനു പറയത്തക്ക ആകർഷകത്വമൊ
ന്നുമില്ലെങ്കിലും, അതിന്റെ ചുറ്റുപാടും കാണുന്ന പ്ര
കൃതിഭംഗിയാണു് എന്നെ ആകർഷിച്ചതു്. ആമ്പൽപ്പൂ
വും, കുളവാഴയും, ഭംഗിയുള്ള പലതരം ജലസസ്യങ്ങളും
പൂത്തുല്ലു നില്ക്കുന്ന വീതിയേറിയ വാപിയുടെ കരയ്ക്കു്, തെ
ങ്ങിൻതോപ്പിന്റെ മറവിൽ ഒളിഞ്ഞുനില്ക്കുന്ന ആ പഴയ
ക്ഷേത്രത്തിന്റെ കാഴ്ച ഒരിക്കലും മറക്കാവുന്നതല്ല. കേ
രളത്തിലെ ചില പ്രദേശങ്ങളോടുപമിക്കാവുന്നതാണു്
ഇവിടത്തെ പ്രകൃതി എന്നു പറയാം. പരന്നു കിടക്കു
ന്ന ചതുപ്പു നിലങ്ങളുടെ തീരത്തു തെങ്ങും താലവൃക്ഷങ്ങ
ളും തഴച്ചുനില്ക്കുന്നു. പായൽമൂടി വളർന്ന കുളങ്ങളും വ
ളരെ താഴ്ന്നു വെള്ളം വറ്റാത്ത വയൽപ്രദേശങ്ങളും
ധാരാളം കാണാം.

ഇവിടെനിന്നു 13 നാഴികപോയാൽ പുരിപട്ടണ
ത്തിലെത്തും. പുരിയിലെ പ്രധാനകാഴ്ച ജഗന്നാഥക്ഷേ
ത്രമാണു്.

## ജഗന്നാഥക്ഷേത്രം

പുരീക്ഷേത്രത്തിന്റെ ഒരു പ്രത്യേകത, അതിന്റെ ചുറ്റമ്പലങ്ങളാണ്. ദക്ഷിണേന്ത്യൻ ക്ഷേത്രങ്ങളിലല്ലാതെ ഇങ്ങിനെയുള്ള ചുറ്റമ്പലങ്ങൾ കാണുകയില്ല. പുരിയെസ്സംബന്ധിച്ച ഈ വ്യത്യസ്തത എങ്ങിനെ വന്നുചേർന്നുവെന്നറിഞ്ഞുകൂടാ.

ഒന്നാമത്തെ മതിൽക്കെട്ടിന്നു 670 അടി നീളവും, 640 അടി വീതിയുമുണ്ട്. 20 അടി മുതൽ 30 അടി വരെ പൊക്കമുള്ള ഈ പ്രാകാരങ്ങൾക്കു നാലു ഗോപുരങ്ങളുണ്ട്. അങ്കണത്തിന്റെ ഇരട്ടയായ മതിൽക്കെട്ട് നീളത്തിൽ 420-ം വീതിയിൽ 315-ം അടിയുമുണ്ട്. ഈ മതിലിന്നും നാലു ഗോപുരങ്ങളുണ്ട്. ഇതിന്നകത്താണ് മഹാക്ഷേത്രം സ്ഥിതിചെയ്യുന്നത്. പ്രധാനക്ഷേത്രത്തിന്നു മുമ്പിലൊരു 'ജഗമോഹൻ' മണ്ഡപവും, അതിന്റെ മുമ്പിലായി നടനശാലയും ഭോജനശാലയും കാണാം. ഇതിന്റെ നീളം കിഴക്കുപടിഞ്ഞാറു 155 അടിയാണ്. ക്ഷേത്രത്തിന്റെ മുകളിൽ സുദർശനചക്രവും വിഷ്ണുവിന്റെ കൊടിയും സ്ഥാപിച്ചു കാണുന്നു.

പ്രവേശനദ്വാരമായ പ്രധാനഗോപുരത്തിന്നു തന്നെ 400 അടി നീളവും 300 അടി വീതിയുമുണ്ട്. പല വിധത്തിലുള്ള കൊത്തുപണികളെക്കൊണ്ടു നിറച്ച ഈ ഗോപുരത്തെ കരിങ്കല്ലുകൊണ്ടുള്ള ഒരു കൊട്ടാരം എന്നു തന്നെ പറയാം.

192 അടി ഉയരമുള്ള ജഗന്നാഥക്ഷേത്രം, ശിവലിംഗത്തിന്റെ ആകൃതിയിലാണ് നിർമ്മിച്ചിട്ടുള്ളത്. കലിം

ഗനഗരം രാജാവായ അനന്തവൎമ്മ ചോഡഗംഗദേവനാണ് ഈ ക്ഷേത്രത്തിന്റെ പണി ആരംഭിച്ചതു്. പണിപ്പൂൎത്തിയാകുവാൻ 14 വൎഷം വേണ്ടിവന്നു. 75 ലക്ഷം ഉറുപ്പിക ഇതിന്റെ നിൎമ്മാണത്തിന്നു ചെലവായിട്ടുണ്ടു്. ഈ ക്ഷേത്രസ്ഥലത്തെസ്സംബന്ധിച്ചു പൌരാണികമായ ഒരൈതിഹ്യമുള്ളതും പറയാം. മാളവരാജാവായ ഇന്ദ്രദ്യുമ്നൻ, ഏതോ ഒരു ശബരൻ കാട്ടിലൊരിടത്തു് അത്ഭുതകരമായ ഒരു നീലശിലാബിംബത്തെ വെച്ചു പൂജിച്ചു വരുന്നുണ്ടെന്നു കേട്ടു് അതു കൊണ്ടുവരാനായി ബ്രാഹ്മണരെ നിയോഗിച്ചയച്ചു. ബ്രാഹ്മണർ അന്വേഷിച്ചു കണ്ടുപിടിച്ചു തിരുമ്പിൽ കൊണ്ടുവന്ന ആ ബിംബത്തെ രാജാവു പുരിയിൽ ഒരിടത്തു പ്രതിഷ്ഠിക്കുകയും അവിടെ ഒരു ചെറിയ ക്ഷേത്രം നിൎമ്മിക്കുകയും ചെയ്തു. ആ സ്ഥാനത്തു തന്നെയാണു് ചോഡഗംഗൻ എ. ഡി. 1174-ാമാണ്ടിൽ തന്റെ ക്ഷേത്രം നിൎമ്മിച്ചതു്. അഥവാ ആ ക്ഷേത്രം തന്നെയാണു് ചോഡഗംഗൻ വലുതാക്കി പണിയിച്ചതു്.

ഇനി ക്ഷേത്രത്തിന്റെ എടുപ്പിനെപ്പററി പറകയാണെങ്കിൽ, അതു് അത്ഭുതാവഹമായ ഒരു കലാസന്താനമാണെന്നു സമ്മതിച്ചേ തീരു. പതിന്നാലുവൎഷം ഉളിയും കരികല്ലും തമ്മിൽ പിരിയാതെ ഉരഞ്ഞും അരഞ്ഞും കഴിഞ്ഞതിന്റെ കലാപരമായ ഫലമാണതു്. എന്നാലും ഭുവനേശ്വരത്തെ പഴയ ക്ഷേത്രങ്ങളിലെ കൊത്തുപണികളിൽ ദൃശ്യമാകുന്ന അഭിനവവും അന്യാദൃശവുമായയാതൊരംശവും ഇവിടെ കാണുന്നില്ല. എന്തോ എവിടെയോ ഒരു പരാജയം പററിയപോലെ തോന്നുന്നു. പ്രാ

ഫെസർ ഫെർഗ്ഗുസൻ ഇതിനെപ്പററി ഇങ്ങിനെയാണ് അഭിപ്രായപ്പെട്ടിട്ടുള്ളതു്: "പുറമ്പലങ്ങളെക്കൊണ്ടും നിൎമ്മാണത്തിന്റെ ശൈലിയെസ്സംബന്ധിച്ച ചില തകരാറുകളെക്കൊണ്ടുമുള്ള വ്യത്യാസങ്ങളല്ലാതെ ഭുവനേശ്വരത്തെ ക്ഷേത്രത്തെക്കാളും ഇതിന്നൊരു പുതുമ കാണുന്നില്ല"*

ജാതിവ്യത്യാസത്തിന്റെയോ തീണ്ടലിന്റെയോ കണികപോലുമില്ലാതെ ബ്രാഹ്മണനും ചണ്ഡാലനും ഒരേ സ്ഥലത്തിരുന്നു ഭക്ഷിക്കുന്ന ഒരു ക്ഷേത്രമാണ് പുരി. ജഗന്നാഥം കാശിയെപ്പോലെതന്നെ. അന്നമാണ്—പ്രധാനമായി ചോറും കറിയും—ഇവിടത്തെ മുഖ്യമായ വഴിപാട്. ക്ഷേത്രം വകയായ നിവേദ്യംകൂടാതെ പുറമെനിന്നു ചോറുനിറച്ച വലിയ ചെമ്പുകളും, കറിനിറച്ച കട്ടകങ്ങളും നൂറുകണക്കിൽ എത്തിച്ചേരുന്നു. പൂജകഴിഞ്ഞാൽ ഈ ആഹാരസാധനങ്ങൾ കച്ചവടക്കാർ മൊത്തമായി വാങ്ങി ചില്ലറയായി അരയണയ്ക്കും ഒരണയ്ക്കും ഊട്ടുപുരയിൽവെച്ചു വില്പനനടത്തുന്നു. പൂജകഴിഞ്ഞാൽ ക്ഷേത്രപരിസരത്തിന്ന് ആകപ്പാടെ ഒരു ഹോട്ടലിന്റെ മട്ടുണ്ടാകും. തുറന്ന സ്ഥലത്തുവെച്ചു നടത്തുന്ന ഈ ചോറുകച്ചവടത്തിന്നു യാതൊരു വൃത്തിയും വ്യവസ്ഥയും കാണുന്നില്ല. ചെമ്പിൽനിന്നു കോരിയെടുത്ത ചോറ്, കരിക്കലങ്ങളിലാക്കി വഴിനീളെ നിരത്തിവെച്ചിട്ടുണ്ടാകും. അതുപോലെതന്നെ കട്ടകകളിൽ കറിയും. വാ

* History of Indian and Eastern Architecture—James Fergusson.

ഞാൻ വരുന്നവർ കൂട്ടാൻകുടുക്കകളിൽ കയ്യിട്ടുവാരി രുചിനോക്കുന്നു. പരിപ്പിൻെറയും മററും സ്വാദു പററുമെങ്കിൽ മാത്രം വാങ്ങിയാൽ മതി. ആളുകൾ ഇലയിലും ഉടഞ്ഞ കലത്തിലും മററും ചോറും കറിയും വാങ്ങി ഭക്ഷിച്ച് ഉച്ഛിഷ്ടം അവിടെത്തന്നെ ഇട്ടേച്ചുപോകുന്നു. ദരിദ്രനും ധനികനും ബ്രാഹ്മണനും ചണ്ഡാളനും അടുത്തിരുന്നു യാതൊരലോഗ്യവും കൂടാതെ ഈ പന്തിഭോജനത്തിൽ പങ്കുകൊള്ളുന്നു. രോഗികളും പിച്ചക്കാരും നായ്ക്കളും തമ്മിലുള്ള ഭേദഭാവമെ ഒററാമിടത്തു് അങ്ങിനെ നടന്നുകൊണ്ടിരിക്കയും ചെയ്യും.

സമനിരപ്പിൽനിന്നു കുറെയടി താഴെ ഏതാണ്ടു് ഒരു നിലയറപോലുള്ള സ്ഥലത്താണ് ജഗന്നാഥവിഗ്രഹം സ്ഥാപിച്ചിരിക്കുന്നതു്. അവിടേയ്ക്കു നയിക്കുന്ന ഗുഹാപാലത്തെ പ്രവേശദ്വാരം ഇരുളടഞ്ഞതാണ്. സ്ത്രീപുരുഷന്മാർ അന്യോന്യം കൂട്ടിമുട്ടിയും തപ്പിത്തടഞ്ഞും ഒരു കുടുങ്ങിയ ചങ്ങലയായി ദേവസന്നിധിയിലെത്തിച്ചേരുന്നു.

വിഗ്രഹം മരംകൊണ്ടുള്ളതാണ്. ശ്രീകൃഷ്ണനേയും ബലഭദ്രനേയും സുഭദ്രയേയും അടുത്തടുത്തു നിർത്തിയിരിക്കുന്നു. ദേവനെ നിത്യവും കുളിപ്പിച്ചു വസ്ത്രം മാററി അലങ്കരിക്കുവാൻ പ്രത്യേകം പൂജാരികളുണ്ട്. പൂജയ്ക്കു സമയമായാൽ വിഗ്രഹത്തിനു മുമ്പിലുള്ള തിരശ്ശീല നീങ്ങുന്നു. സർവ്വാലങ്കാരവിഭൂഷിതനായ ദേവനെ ഒരു നോക്കു കാണുവാൻ സ്ത്രീപുരുഷന്മാർ തിക്കിത്തിരക്കി മുമ്പോട്ടു കയറുന്നു. ആ അന്ധകാരത്തിൽ ആ തിരക്കിലും ഉരസ

ലിലും നടക്കുന്ന അഴിമതികളൊന്നും ഇവിടെ പറയാൻ കൊള്ളില്ല.

ക്ഷേത്രഭിത്തികളിലെ മനോഹരമായ കൊത്തുപണികളുടെ നടുവിൽ, അവിടവിടെയായി പുതുതായി കൊത്തിവെച്ച വഷ്ളൻ ചിത്രങ്ങൾ സദാചാരബോധമുള്ള ഒരാൾക്കു കണ്ടു സഹിക്കാൻ കഴിയുന്നതല്ല. അശ്ലീലതക്കും ഒരതിരുണ്ട്. ഗുരുവായൂർ ക്ഷേത്രത്തിലെ അശ്ലീലചിത്രങ്ങളെക്കുറിച്ച് ആക്ഷേപം പുറപ്പെടുവിക്കുന്നവർ ഇതു കണ്ടാൽ തലതിരിഞ്ഞു വീഴും. കാമസൂത്രത്തിൽ പ്രതിപാദിച്ചവിധമുള്ള ഏററവും ആഭാസമായ മൈഥുനകേളികൾ ഈ ചുമരുകളിൽ കൊത്തിവെച്ചിരിക്കുന്നു. ഒരു പുണ്യസ്ഥലത്ത് ഇത്തരം ജുഗുപ്സാവഹങ്ങളായ ചിത്രങ്ങൾ കൊത്തിവെച്ചിരിക്കുന്നതിൻെറ ഔചിത്യത്തെക്കുറിച്ച് മനസ്സിലാകാതെ ഞാൻ ഒരു ഒറിയക്കാരനോടു ചോദിച്ചപ്പോൾ അയാൾ പറഞ്ഞതു്, "യഥാർത്ഥഭക്തന്മാരുടെ മനോനിയന്ത്രണത്തെ പരീക്ഷിക്കാനാണ്, ആ ചിത്രങ്ങൾ അവിടെ കൊത്തിയിരിക്കുന്നതു്" എന്നാണ്. അപ്പോൾ, ഉദ്ദേശം അതാണ്. അതിൻെറ ഫലമോ? ഞാനിവിടെ പറയുന്നില്ല.

ക്ഷേത്രനട ആയിരക്കണക്കിലുള്ള പിച്ചക്കാരെക്കൊണ്ടും രോഗികളെക്കൊണ്ടും നിറഞ്ഞിരിക്കുന്നു—പരിസരം വേശ്യകളെക്കൊണ്ടും. ദേവനെക്കഴിഞ്ഞാൽ പിന്നെ, ഇന്ത്യയിലെ പ്രധാനക്ഷേത്രങ്ങളുടെ രണ്ടു മുഖ്യഘടകങ്ങൾ പിച്ചക്കാരും വേശ്യകളുമാണെന്നു പറയാം.

'ബഡാ ഡണ്ഡാ' പുരിയിലെ ഏററവും വിശാലവും, താരതമ്യേന മനോഹരവുമായ രാജവീഥിയാണ്. ക്ഷേത്രനടയിൽനിന്നാരംഭിച്ച് ഒരു മൈതാനത്തിന്റെ നടുവിലൂടെ പോകുന്ന ഈ മുഖ്യപാത, നേരെ ഒന്നരനാഴിക ദൂരെ ജനകപുരിയിൽ ചെന്നവസാനിക്കുന്നു. പുരിയിലെ സുപ്രസിദ്ധമായ രഥയാത്രാമഹോത്സവത്തിൽ ജഗന്നാഥവിഗ്രഹം ഒരു വലിയ തേരിൽ കയററി എഴുന്നള്ളിച്ച് വലിച്ചു കൊണ്ടുപോകുന്നതു് ഈ പാതയിലൂടെയാണ്. രഥം വലിക്കുന്ന കർമ്മത്തിൽ പങ്കുകൊള്ളാൻ—ആ കമ്പ ഒന്നു സ്പർശിക്കാനെങ്കിലും—ലക്ഷക്കണക്കിൽ അടിഞ്ഞുകൂടുന്ന തീർത്ഥയാത്രക്കാരുടെ തിക്കിലും തിരക്കിലും പെട്ടു ശ്വാസംമുട്ടിയും ചതഞ്ഞും വളരെ പേർക്ക് ആപത്തു പററുകയും മരണംതന്നെ സംഭവിക്കുകയും ചെയ്യുന്നു. പോലീസ് എത്രതന്നെ മുൻകരുതലുകൾ ചെയ്തിട്ടും ഈ അത്യാഹിതത്തിന് ഒരു വിരാമമിടാൻ സാധിച്ചിട്ടില്ല. ആ സംരംഭത്തിൽ മരിക്കുന്നതുതന്നെ ഒരു മഹാപുണ്യമാണെന്ന അന്ധവിശ്വാസവും വെച്ചു ചടഞ്ഞുകൂടുന്ന ജനങ്ങളോടു യാതൊരു കഴിവുമില്ല.

മാന്തോപ്പുകൾ നിറഞ്ഞ വിജനമായ ഒരു സ്ഥലമാണ് ജനകപുരി. രണ്ടുമൂന്നു ക്ഷേത്രങ്ങൾ ഇവിടെയുണ്ടെങ്കിലും ജാനകീക്ഷേത്രമാണ് മുഖ്യമായതു്. ജാനകീദേവിയുടെ വലിയൊരു വിഗ്രഹം ഇതിന്റെ അന്തർഭാഗത്തെ അലങ്കരിക്കുന്നു. രഥയാത്രക്കാലത്തു്, ജഗന്നാഥൻ ഇവിടെ—തന്റെ ശ്വശുരഗൃഹത്തിൽ—രണ്ടുമൂന്നു ദിവസം താമസിക്കുന്നു. അപ്പോൾ ജഗന്നാഥക്ഷേത്രത്തി

ലെ എല്ലാ പൂജാകൎമ്മങ്ങളും ഇവിടെവെച്ചായിരിക്കും നടത്തുക. അന്നു് ഉപയോഗപ്പെടുത്തുവാനായി, വലിയ പാകശാലകളും ഊട്ടുപുരകളും മററും ഇവിടെ പണിചെയ്തു വെച്ചിരിക്കുന്നു.

ജഗന്നാഥക്ഷേത്രംവക സ്വത്തുക്കളിൽനിന്നും മററുമായി 10ലക്ഷത്തോളം ഉറുപ്പിക വൎഷംതോറും പിരിഞ്ഞുകിട്ടുന്നു. പുറമെ കൊല്ലംതോറും തീൎത്ഥയാത്രക്കാരിൽനിന്നു ലഭിക്കുന്ന വഴിപാടുകളും മററുംകൂടി 16 ലക്ഷത്തിൽ കുറയാത്ത ഒരു സംഖ്യയുണ്ടാകും.

ജഗന്നാഥക്ഷേത്രത്തിൽനിന്നു് ഒരു നാഴിക അകലെയാണു് സമുദ്രം. പുരിയിലെ സൂൎയ്യോദയഭംഗി സുപ്രസിദ്ധമാണു്. പുലരാൻകാലത്തു കിഴക്കൻസമുദ്രവിതാനത്തിൽനിന്നു പൊടുന്നനെ കിളൎന്നുവരുന്ന പ്രഭാതകരങ്ങളും കണികാണാൻ മധുരപ്രതീക്ഷകളോടെ കടൽത്തീരത്തു കാത്തിരിക്കുന്ന സന്ദൎശകനു് ആ കാഴ്ച ഒരിക്കലും മറക്കുവാൻ സാധിക്കുന്നതല്ല.

ഇവിടത്തെ സമുദ്രതീരത്തെ വിസ്തൃതമായ മണൽപ്പരപ്പു മറെറാരു പ്രത്യേകതയാണു്. അവിടവിടെ ചവോക്കിൻകാടുകൾ കാണാം. അവയുടെ പശ്ചാത്തലത്തിൽ, വെള്ളയും മഞ്ഞയും വൎണ്ണം കലൎന്ന ചെറിയ നവീനരീതിയിലുള്ള വെണ്മാടങ്ങൾ ഇടതിങ്ങി നില്ക്കുന്നു. 'ചക്രതീൎത്ഥം' റോഡിലൂടെ പോകുമ്പോൾ കാണുന്ന കാഴ്ചയാണിതു്. പുരിപട്ടണത്തിലെ ഭംഗിയേറിയ ഭാഗം ഇവിടമാണു്. ഗവൎമ്മെണ്ടുഹൌസ് റോഡിലൂടെ, കൊടിമരത്തിന്നടുക്കെ വന്നു വീണ്ടും കടപ്പുറത്തേയ്ക്കു തിരിച്ചു

പോവുക. സുഖവാസത്തിന്നു വരുന്ന ജനങ്ങൾക്കുള്ള ബംഗളാവുകൾ ഈ പ്രദേശത്തു ധാരാളം കാണാം.

പൊതുവെ, ഒരു ശിങ്കം പുണ്യമില്ലാത്ത ദരിദ്രവർഗ്ഗക്കാരാണ് ഒറിയക്കാർ. അടുത്ത കാലത്തൊന്നും ഒരു ഗതിക്കു മാറ്റമില്ലെന്നു തോന്നും അവരുടെ മരവിച്ച മുഖഭാവം കണ്ടാൽ. ദാരിദ്ര്യംകൊണ്ട് ഒരു ജനതയ്ക്ക് എത്രകണ്ട് അധഃപതിക്കാമോ അത്രയും അവർ അധഃപതിച്ചുകഴിഞ്ഞു. 1866-ലുണ്ടായ വലിയ ക്ഷാമം ജനസംഖ്യയുടെ മൂന്നിലൊരു ഭാഗത്തെ തട്ടിക്കൊണ്ടുപോയി. കൃഷിയല്ലാതെ മറ്റു വമ്പിച്ച വ്യവസായത്തിന്നോ വ്യാപാരത്തിന്നോ അവർക്കു വകയില്ല; സൌകര്യവും പോരാ. അവർക്കു പൈതൃകമെന്ന് അവകാശപ്പെട്ട് അഭിമാനിക്കാൻ കലാവൈഭവം തുളുമ്പുന്ന ചില ശിലാക്ഷേത്രങ്ങളേ ഉള്ളു. പഴയ ഹൈന്ദവസംസ്കാരത്തിന്റെ ചിന്നിച്ചിതറിക്കിടക്കുന്ന ആ ചിഹ്നങ്ങൾ തീർച്ചയായും അഭിമാനജനകങ്ങളാണ്. പ്രസിദ്ധകലാവിമർശകനായ സർ ജോൺ മാർഷൽ കൊണാറക്കിലെ 'സൂര്യദേവാലയ'ത്തെപ്പറ്റി പറഞ്ഞിരിക്കുന്നതു് ഇപ്രകാരമാണ്: "ഇത്രമേൽ അത്ഭുതകരവും പരിപൂർണ്ണമായ അളവുചേർച്ചകളോടുകൂടിയതുമായ മറ്റൊരു ഹൈന്ദവസ്മാരകം ഇല്ലെന്നാണ് ഞാൻ വിചാരിക്കുന്നതു്."

ഇവിടെ സന്ദർശനത്തിന്നും ദേവദർശനത്തിന്നും ഭജനത്തിന്നും സുഖവാസത്തിന്നും മറ്റും വരുന്ന ഇതരപ്രാന്തീയരെക്കൊണ്ടാണ്—അവരിലധികവും ധനികരായ

ബംഗാളികളാണ്—ഇവിടത്തെ ജനസംഖ്യയിലൊരു ഭാഗം കഴിഞ്ഞുകൂടുന്നത്. ജഗന്നാഥക്ഷേത്രപരിസരത്തിലെ ഗൃഹങ്ങൾ മിക്കവയും ബ്രാഹ്മണപൂജാരികളായ പാണ്ഡവർഗ്ഗക്കാരുടെ വകയാണ്. ഇവർ തീർത്ഥയാത്രക്കാരെ പ്രതിഫലം തന്നെ അതിഥികളാക്കി താമസിപ്പിച്ചുവരുന്നു.

രോഗികളും പിച്ചക്കാരും കുടുംബസമേതം നിരത്തുകളിൽ സ്ഥിരതാമസമാക്കിയിരിക്കയാണ്. പെരുക്കാലും നഗരത്തിന്റെ മലിനതകൊണ്ടു വർദ്ധിച്ച മററു രോഗങ്ങളും ധാരാളമുണ്ട്. വൃത്തികെട്ട കുടിലുകളും തുറന്ന അഴുക്കുചാലുകൾ നാററം പുറപ്പെടുവിക്കുന്ന തെരുവുകളും വൃത്തിയില്ലാത്ത ആഹാരവില്പനയും എല്ലാംകൂടി പുരീപട്ടണത്തെപ്പററി ജുഗുപ്സാവഹമായ ഒരു പ്രതീതി ജനിപ്പിക്കുന്നു.

ഒറിയക്കാരുടെ പ്രധാനാഹാരം ചോറും കറിയുമാണെങ്കിലും, അവർ ബംഗാളികളെപ്പോലെതന്നെ വലിയ പലഹാരംതീനികളാണ്. തെരുവുകളിൽ ഏഴുപത്തഞ്ചു ശതമാനവും മിഠായിക്കടകളായിരിക്കും കാണുക. അരിപ്പൊരി ഒരു മുഖ്യപലഹാരമാണ്. ജിലേബി, 'ഖക്കര', രസഗോള മുതലായ മററു മധുരപലഹാരങ്ങളും മരികകളിൽ നിറച്ചുവെച്ചിരിക്കുന്നതു കാണാം. [ജനുവരി, '41.

## ചിൽക്കാതടാകം

ഒറീസ്സയിലെ മറെറാരു മനോഹരകാഴ്ചയാണ് ചിൽക്കാതടാകം. ഇന്ത്യയിലെ ഏററവും വലിയ തടാകങ്ങളിലൊന്നായ ഈ ശാന്തജലാശയത്തെ സമുദ്രത്തിൽനിന്നു വേർപെടുത്തുന്നതു വീതികുറഞ്ഞ ഒരു മണൽവര

മ്പാണു്. വടക്കുഭാഗം പതിമ്മൂന്നു നാഴിയ വീതിയുണ്ടു്. നീളം നാല്പത്തിനാലു നാഴികയാണു്. തെക്കോട്ടു പോകുംതോറും വീതികുറഞ്ഞുകുറഞ്ഞുവന്നു് ഒടുവിൽ അഞ്ചു നാഴികയായി ചുരുങ്ങുന്നു. ഉപ്പു മെഴുപ്രായത്തിൽ അടിയിൽ ഊറിക്കിടക്കുന്നു. ഒരിടത്തും അഞ്ചടിയിലധികം ആഴം കാണുകയില്ല. അവിടവിടെ പച്ചപിടിച്ച തുരുത്തുകളും പാറക്കെട്ടുകളും ഉയർന്നുനില്ക്കുന്നു. കൂമ്പൻതൊപ്പിയും കോണകവും മാത്രം ധരിച്ച മുക്കുവന്മാർ ആ നീലജലപ്പരപ്പിലൂടെ ശാന്തമായി തോണി തുഴഞ്ഞുകൊണ്ടുപോകുന്നു. ചന്ദ്രികയിൽ, ബംഗാളസമുദ്രത്തിന്റെ സ്വപ്നംപോലെ പരിലസിക്കുന്ന ഈ തടാകത്തെ ഒന്നു കാണുകതന്നെ വേണം.

കോയഖായി, ഭാർഗ്ഗവി, ദയാ, നൺ എന്നീ നദികൾ ഈ തടാകത്തിൽ വന്നുചേരുന്നു. ഈ നദികൾ തടാകത്തിനു കാഴ്ചകൊണ്ടുവരുന്ന ഊറൽമണ്ണും, ധാതുക്കളും മറ്റും ചേർന്നാണു് ആ നീണ്ട മണൽത്തിട്ടുണ്ടായിത്തീർന്നതു്. ബംഗാളസമുദ്രത്തിൽനിന്നു് ആഞ്ഞടിക്കുന്ന തിരമാലകൾ അതിനെ തലോടി ഉയർത്തി ഇപ്പോഴത്തെ ആകൃതി വരുത്തിക്കൊടുത്തു.

സുഗമങ്ങളായ മാർഗ്ഗങ്ങളുടെ അഭാവംമൂലം ഒറീസ്സയുടെ ഉൾപ്രദേശങ്ങൾ സന്ദർശിക്കുന്നവർക്കു പല ബുദ്ധിമുട്ടുകളും അനുഭവിക്കേണ്ടിവരുമെങ്കിലും, അവിടവിടെ തങ്ങിനില്ക്കുന്ന ശില്പകലാസ്മാരകങ്ങളും, പ്രകൃതിമനോഹരങ്ങളായ പ്രദേശങ്ങളും അവർക്കു മതിയായ പ്രതിഫലം നല്കുമെന്നുള്ളതിനു സംശയമില്ല.

